# വാക്കറിവ്

പുസ്തകം 8 • ലക്കം 4 • 2015 മാർച്ച്




2015 മാർച്ച്
പുസ്തകം 8 ലക്കം 4

പത്രാധിപർ

മനോജ്

സഹ പത്രാധിപർ

എം.വി.ഹരിദാസൻ (ഓണററി)
ജെയ്സൺ

വിലാസം

വാക്കറിവ് മാസിക, 'ഗയ',
പോസ്റ്റാഫീസിനു സമീപം,
കൊല്ലങ്കോട് - 678 506, പാലക്കാട് ജില്ല.
ഫോൺ : 04923 - 264331, 9446638940
e-mail : manojvakkarivu@gmail.com

ഡി.ടി.പി.

കിഷൻ കോപ്പി സെന്റർ, പാലക്കാട്

പ്രിന്റിങ്ങ്

എസ്.പി.കെ. പ്രിന്റേഴ്സ്, കൊല്ലങ്കോട്.

## ഉള്ളടക്കം

ആമുഖലേഖനം

# വർണ്ണത്തിന്റെ ദൈവശാസ്ത്രം

എം.വി.ഹരിദാസൻ

**മ**തപരവും ദൈവശാസ്ത്രപരവുമായ അധിഷ്ഠാനങ്ങളിലാണ് പ്രാചീന-മധ്യകാല സാമൂഹിക വ്യവസ്ഥകൾ നിലനിന്നിരുന്നത്. ഒരു വ്യവസ്ഥയുടെ ശാശ്വതവും സനാതനവുമായ നിലനില്പിന് ദൈവികമായ അടിസ്ഥാനം കൂടിയേ കഴിയൂ. അങ്ങനെയൊരു അടിസ്ഥാനമില്ലാത്ത സാമൂഹിക വ്യവസ്ഥകൾ വളരെ എളുപ്പത്തിൽ മാറ്റത്തിനു വിധേയമായിത്തീരും. സനാതനമായ വർണ്ണവ്യവസ്ഥയുടെ സഹസ്രാബ്ദങ്ങളായുള്ള നിലനില്പിന് അടിസ്ഥാനമായ ദൈവശാസ്ത്രത്തിന്റെ ആരംഭബിന്ദു ഋഗ്വേദത്തിലെ പുരുഷസൂക്തമാണ്.

അതിൽ പറയുന്നു: "പ്രജാപതിയുടെ മുഖത്തുനിന്ന് ബ്രാഹ്മണനും കൈകളിൽനിന്ന് ക്ഷത്രിയനും തുടകളിൽനിന്ന് വൈശ്യനും പാദങ്ങളിൽനിന്ന് ശൂദ്രനും ഉണ്ടായി." (10 : 90).

വേദകാലഘട്ടത്തിന്റെ അന്ത്യത്തിലാണ് ഈ പുരുഷസൂക്തം രചിക്കപ്പെട്ടത് എന്ന് പല പണ്ഡിതരും അഭിപ്രായപ്പെടുന്നു. മുഖത്തെ ഉൽകൃഷ്ടവും പാദങ്ങളെ നികൃഷ്ടവുമായി കണക്കാക്കുന്ന ഒരു മനോഭാവം സഹസ്രാബ്ദങ്ങളായി എങ്ങനെയോ നമുക്കിടയിൽ രൂപപ്പെട്ടു വന്നിട്ടുണ്ട്. നിവർന്നു നിൽക്കുമ്പോഴുള്ള മുഖത്തിന്റെയും കാലുകളുടെയും സ്ഥാനമായിരിക്കാം അതിനു കാരണം. ആ മനോഭാവത്തിന്റെ പ്രതിഫലനമാണ് പുരുഷസൂക്തത്തിലൂടെ പ്രതിഫലിച്ചത്. ജനാധിപത്യത്തിന്റെ ആധുനികകാലത്ത് ചെലവാകാത്ത ചരക്കായതിനാലും ശൂദ്രൻമാരായ അഭിനവ ഹൈന്ദവ പണ്ഡിതൻമാർക്ക് അംഗീകരിക്കാൻ വിഷമമുള്ളതിനാലും ഈ സൂക്തം പിൽക്കാലത്ത് ആരോ തിരുകിക്കയറ്റിയതാണെന്ന് സമാധാനിച്ച് തടിതപ്പുകയാണ് പല വേദാഭിമാനികളും. ഈ സൂക്തത്തിൽ ഉൽകൃഷ്ടയുടേയോ അപകൃഷ്ടതയുടേയോ സൂചനകളൊന്നും ഇല്ലെന്ന് വേറെ ചിലർ കരുതുന്നു. വേദങ്ങൾക്കും മതപ്രമാണങ്ങൾക്കും അപ്രമാദിത്വവും ദൈവികതയും കല്പിക്കുന്നവർക്ക് ഇതല്ലാതെ വേറെ വഴിയില്ല. വാസ്തവത്തിൽ എല്ലാ മതഗ്രന്ഥങ്ങളും അവ രൂപംകൊണ്ട കാലത്തെ ജീവിതസാഹചര്യങ്ങളുടെയും ധാരണകളുടെയും അറിവിന്റെയും അറിവുകേടിന്റെയും നിക്ഷിപ്ത താൽപര്യങ്ങളുടെയും സമാഹാരം മാത്രമാണ്. പുരുഷസൂക്തത്തിന്റെ രചനയ്ക്കു ശേഷമുള്ള ആയിരം വർഷത്തിനിടയ്ക്ക് ഹൈന്ദവദൈവശാസ്ത്രം കുറേക്കൂടി വികസിക്കുകയുണ്ടായി. അതിൽ കർമ്മ-പുനർജന്മ സിദ്ധാന്തത്തിന്റെ ആവിർഭാവം വളരെ നിർണ്ണായകമായ ഘട്ടമാണ്. വർണ്ണവ്യവസ്ഥയ്ക്കു

ദാർശനികവും ദൈവശാസ്ത്രപരവുമായ ഒരടിസ്ഥാനം നൽകിയത് കർമ്മ-പുനർജ്ജന്മസിദ്ധാന്തമായിരുന്നു. വർണ്ണവ്യവസ്ഥയുടെ ആവിഷ്കർത്താക്കൾ സൈന്ധവബ്രാഹ്മണരായിരുന്നുവെങ്കിലും അതിന് ദാർശനികവും ദൈവശാസ്ത്രപരവുമായ അടിസ്ഥാനം നൽകിയത് ആര്യക്ഷത്രിയരായിരുന്നു. കർമ്മ-പുനർജന്മസിദ്ധാന്തത്തിന്റെ ആവിഷ്കർത്താവായി അറിയപ്പെടുന്നത് പാഞ്ചാലരാജാവായ പ്രവാഹണ ജൈവലിയാണല്ലോ. ബ്രാഹ്മണർക്കറിയാത്ത, ക്ഷത്രിയൻമാർക്കുമാത്രം അറിയുമായിരുന്ന ഒന്നാണ് പുനർജ്ജന്മ സിദ്ധാന്തം എന്ന് പ്രവാഹണൻ പറയുന്നുമുണ്ട്.

പുരുഷസൂക്തത്തിലെ വർണ്ണവ്യവസ്ഥയുടെ ഉദ്ഭവത്തെക്കുറിച്ചുള്ള പരാമർശം വളരെ ലളിതമായ മതപരമായ ഒരു പ്രസ്താവന മാത്രമാണ്. പുനർജ്ജന്മസിദ്ധാന്തത്തിന്റെ ആവിർഭാവത്തിനുശേഷം പുരുഷസൂക്തത്തെ അതേപടി ആവർത്തിക്കേണ്ട ആവശ്യം വരുന്നില്ല. ആ സൂക്തത്തെ കർമ്മ-പുനർജന്മസിദ്ധാന്തത്തിന്റെ അടിസ്ഥാനത്തിൽ കുറച്ചുകൂടി സൂക്ഷ്മമായി പുനരാവിഷ്കരിക്കുകയാണ് വേണ്ടത്. ആ കർത്തവ്യം ഭംഗിയായി നിർവ്വഹിച്ചത് ഗീതാകാരനാണ്. അതിന്റെ ഫലമാണ് 'ചാതുർവർണ്യം മയാസൃഷ്ടം' എന്ന കുപ്രസിദ്ധമായ ശ്ലോകം. ആ ശ്ലോകം ഇങ്ങനെയാണ് വിവർത്തനം ചെയ്യപ്പെടുന്നത്: "ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ, ശൂദ്രൻ എന്ന നാലു വർണ്ണങ്ങളും, ഗുണകർമ്മങ്ങളുടെ വിഭാഗത്തെ അനുസരിച്ച്, എന്നാൽ സൃഷ്ടിക്കപ്പെട്ടു. ഞാൻ അതിന്റെ കർത്താവാണെങ്കിലും (പരമാർത്ഥത്തിൽ) എന്നെ അകർത്താവായും വ്യയമില്ലാത്തവനായും അറിഞ്ഞാലും." (വിവ. കെ.എം. 4:13). ഈ ശ്ലോകത്തിന്റെ മൂലസ്ഥാനം ഋഗ്വേദത്തിലെ പുരുഷസൂക്തമാണെന്ന കാര്യം ശങ്കരാചാര്യർ ഗീതാഭാഷ്യത്തിൽ എടുത്തുപറയുന്നുണ്ട്.

ഈ ശ്ലോകത്തെ ആധുനികകാലത്തെ ശൂദ്രരും അവർണ്ണരുമായ ഗീതാഭക്തൻമാർ ഗീതാകാരൻ ഉദ്ദേശിച്ചതിൽനിന്നു വ്യത്യസ്തമായി ദുർവ്യാഖ്യാനിച്ച് നിലനിർത്താനാണ് കഴിഞ്ഞ അരനൂറ്റാണ്ടിലേറെക്കാലമായി ശ്രമിച്ചുപോന്നിട്ടുള്ളത്. ആ ശ്രമം ഇപ്പോഴും തുടരുന്നുണ്ട്. ജാതിയെ അഥവാ വർണ്ണത്തെ നിർണ്ണയിക്കുന്നതു ജന്മമല്ല, ഗുണവും കർമ്മവുമാണെന്നാണ് ഈ ശ്ലോകം വ്യക്തമാക്കുന്നതെന്ന് ഗീതയുടെ ഈ ദുർവ്യാഖ്യാതാക്കൾ അവകാശപ്പെടുന്നു.

ഭഗവദ്ഗീതയുടെ ആദ്യകാല വ്യാഖ്യാതാക്കളിൽ പ്രമുഖനാണ് ശങ്കരാചാര്യർ. അദ്ദേഹത്തിന്റെ ഭാഷ്യത്തിനാണ് ഇന്ത്യയിൽ ഏറെ പ്രാമാണികതയുള്ളത്. ഗീതയിലെ ഈ ശ്ലോകത്തിന്റെ ഭാഷ്യത്തിൽ വർണ്ണം നിർണ്ണയിക്കപ്പെടുന്നത് ജന്മംകൊണ്ടോ കർമ്മംകൊണ്ടാണോ എന്ന കാര്യം ചർച്ച ചെയ്യപ്പെടുന്നില്ല. ആ പ്രകരണത്തിൽ അക്കാര്യം പ്രസക്തവുമല്ല. എന്നാൽ ഗീതയുടെ പൊതു പശ്ചാത്തലത്തിലും ശാങ്കരഭാഷ്യത്തിന്റെ അടിസ്ഥാനത്തിലും വിശകലനം ചെയ്യുമ്പോൾ ജന്മം, കർമ്മം, ഗുണം എന്നിവ പരസ്പരം ബന്ധപ്പെട്ടു നിൽക്കുന്ന കാര്യങ്ങളാണെന്ന് മനസ്സിലാവും.

ഒരാളുടെ ഈ ജന്മത്തിലെ കർമ്മങ്ങളാണ് അടുത്ത ജന്മത്തിലെ ഗുണങ്ങൾക്കും കർമ്മങ്ങൾക്കും അടിസ്ഥാനമായിരിക്കുന്നത്. അതുപോലെ കഴിഞ്ഞ ജന്മത്തിലെ കർമ്മങ്ങളാണ് ഈ ജന്മത്തിലെ ഗുണങ്ങൾക്കും കർമ്മങ്ങൾക്കും അടിസ്ഥാനം. ജനനമരണങ്ങളാകുന്ന ഈ സംസാരചക്രം മോക്ഷ പ്രാപ്തിവരെ തുടരും.

ഹൈന്ദവ ദൈവശാസ്ത്രം ഗുണങ്ങളെ മൂന്നായി വിഭാഗിച്ചിരിക്കുന്നു. സത്ത്വരജസ്തമോഗുണങ്ങളാണവ. മായയുടെ അഥവാ പ്രകൃതിയുടെ സ്വഭാവമാണ് ത്രിഗുണാത്മകത്വം. ആ പ്രകൃതിയുടെ ഭാഗമായ മനുഷ്യനെയും ത്രിഗുണങ്ങളുടെ അടിസ്ഥാനത്തിലാണ് വിഭജിച്ചിരിക്കുന്നത്.

ബ്രാഹ്മണനിൽ സത്ത്വഗുണം പ്രധാനമായിരിക്കുന്നു. അതിനാൽ ശമം, ദമം, തപസ്സ് മുതലായവയാണ് ബ്രാഹ്മണ കർമ്മങ്ങൾ. ക്ഷത്രിയനിൽ സത്ത്വഗുണം അപ്രധാനമായും രജോഗുണം പ്രധാനമായും ഇരിക്കുന്നതിനാൽ ശൗര്യം, തേജസ്സ് മുതലായവയാണ് ക്ഷത്രിയ കർമ്മങ്ങൾ. രജോഗുണം പ്രധാനമായും തമോഗുണം അപ്രധാനമായും ഇരിക്കുന്ന വൈശ്യന്റെ കർമ്മങ്ങൾ കൃഷി, കച്ചവടം മുതലായവയാണ്. തമോഗുണം പ്രധാനമായും രജോഗുണം അപ്രധാനമായും ഇരിക്കുന്ന ശൂദ്രന് ശുശ്രൂഷതന്നെയാണ് കർമ്മം. ഇങ്ങനെ ഗുണകർമ്മങ്ങളുടെ വിഭാഗത്തെ അനുസരിച്ച് ചാതുർവർണ്ണ്യം ഈശ്വരനാൽ സൃഷ്ടിക്കപ്പെട്ടു എന്ന് ശങ്കരൻ ഭാഷ്യത്തിൽ എഴുതുന്നു.

ഗുണങ്ങളുടെ അടിസ്ഥാനത്തിലാണ് കർമ്മങ്ങൾ നിർണ്ണയിക്കപ്പെടുന്നത് എന്ന കാര്യത്തിൽ തർക്കമില്ല. എന്നാൽ ഗുണങ്ങൾ ഉണ്ടാകുന്നതെങ്ങനെയാണ്? ശങ്കരൻ പറയുന്നതു നോക്കുക: "പ്രാണികളുടെ ജന്മാന്തര കൃതമായ സംസ്കാരം ഈ ജന്മത്തിൽ സ്വഫലത്തെ പ്രാപിക്കുന്നതിന് അഭിവ്യക്തിയെ പ്രാപിക്കുന്നു. അങ്ങനെയുള്ള സംസ്കാരം സ്വഭാവമെന്നു പറയപ്പെടുന്നു. ഈ സ്വഭാവത്തിൽ നിന്നാണ് ഗുണങ്ങൾ ഉദ്ഭവിക്കുന്നത്. എന്തെന്നാൽ കാരണം കൂടാതെ ഗുണങ്ങൾ വ്യക്തിയെ പ്രാപിക്കുന്നതല്ല. അതിനാൽ സ്വഭാവം (വാസന) ഗുണങ്ങൾക്കു (നിമിത്ത) കാരണമായി ഭവിക്കുന്നു. ഇങ്ങനെ സ്വഭാവത്തിൽനിന്ന്, അല്ലെങ്കിൽ പ്രകൃതിയിൽനിന്ന്, ഉദ്ഭവിച്ചിട്ടുള്ള സത്ത്വരജസ്തമോ ഗുണങ്ങളെ അനുസരിച്ച് അതാതിന്റെ (അതാതു ഗുണത്തിന്റെ) കാര്യത്തിനനുരൂപമായി (നാലു ജാതിക്കാരുടെയും) ശമാദികർമ്മങ്ങൾ വിഭാഗിക്കപ്പെട്ടിരിക്കുന്നു." (ഭഗവദ്ഗീതാ ഭാഷ്യം, 18:41).

ഓരോരുത്തരുടെയും ജാതിവർണ്ണങ്ങളെയും തൊഴിലിനെയും നിർണ്ണയിക്കുന്നത് പൂർവ്വജന്മസംസ്കാരമാണ് എന്ന് ഗീത അർത്ഥശങ്കയ്ക്കിടമില്ലാതെ ആവർത്തിച്ചു പ്രസ്താവിക്കുന്നുണ്ട്. ഗുണത്രയവിഭാഗ യോഗമെന്ന അദ്ധ്യായത്തിൽ പറയുന്നതു നോക്കുക: "സത്ത്വഗുണം വർദ്ധിച്ചിരിക്കുമ്പോൾ ജീവൻ മരണത്തെ പ്രാപിക്കുന്നുവെങ്കിൽ അവൻ (ഹിരണ്യഗർഭാദി) ഉത്തമൻമാരെ ഉപാസിക്കുന്നവരുടെ പരിശുദ്ധങ്ങളായ ലോകങ്ങളെ

പ്രാപിക്കുന്നു. രജോഗുണം വർദ്ധിച്ചിരിക്കുമ്പോൾ മരണത്തെ പ്രാപിച്ചാൽ അവൻ കർമ്മങ്ങളിൽ സക്തൻമാരായ മനുഷ്യരുടെ ഇടയിൽ ജനിക്കുന്നു. അപ്രകാരംതന്നെ തമോഗുണം വർദ്ധിച്ചിരിക്കുമ്പോൾ മരണത്തെ പ്രാപിച്ച വൻ പശു മുതലായ മൂഢയോനികളിൽ ജനിക്കുന്നു.'' (14:14-15).

പൂർവ്വജന്മ കർമ്മങ്ങൾകൊണ്ട് സംസ്കാരവും സംസ്കാര ത്തിൽനിന്ന് സ്വഭാവവും സ്വഭാവത്തിൽനിന്ന് ഗുണവും ഗുണത്തിൽനിന്ന് ജന്മവും ജന്മത്തിൽനിന്ന് ജാതിയും ജാതിയിൽനിന്ന് കർമ്മവും എന്നിങ്ങ നെയാണ് ഗതി. ഈ ജന്മത്തിൽത്തന്നെ ഉയർന്ന ജാതിയും തൊഴിലും നേടുക എന്നത് പരമ്പരാഗതമായ ഹൈന്ദവ ദൈവശാസ്ത്രപ്രകാരവും ഗീതയനു സരിച്ചും അസാദ്ധ്യമാണ്. ഈ ജന്മത്തിൽ തന്റെ വർണ്ണത്തിന് വിധിക്കപ്പെ ട്ടിട്ടുള്ള കർമ്മങ്ങൾ നിഷ്കാമമായി അനുഷ്ഠിച്ച് തന്നിൽ അപ്രധാനമായിരി ക്കുന്ന ഗുണത്തെ വർദ്ധിപ്പിക്കുകയാണെങ്കിൽ അടുത്ത ജന്മത്തിൽ ആ ഗുണത്തിനനുസൃതമായ വർണ്ണത്തിൽ ജനിക്കും എന്നാണല്ലോ ഗീത യിൽനിന്നു വ്യക്തമാകുന്നത്. തന്നിൽ അപ്രധാനമായിരിക്കുന്ന രജോഗുണ ത്തെയോ അല്പമാത്രമായ സാത്വികഗുണത്തെയോ വർദ്ധിപ്പിച്ച് ഈ ജന്മ ത്തിൽത്തന്നെ ക്ഷത്രിയനോ ബ്രഹ്മജ്ഞാനിയോ ആകാനൊന്നും വൈശ്യ നേയോ ശൂദ്രനേയോ ഭഗവദ്ഗീത അനുവദിക്കില്ല. ഗീതാകാരൻ പറയുന്നതു നോക്കുക: "തന്റെ ധർമ്മം ഗുണവിഹീനമാണെങ്കിലും നല്ലവണ്ണം അനുഷ്ഠി ക്കപ്പെടുന്ന പരധർമ്മത്തേക്കാൾ ശ്രേഷ്ഠമാകുന്നു. എന്തെന്നാൽ സ്വഭാ വത്തെ അനുസരിച്ച് വിധിക്കപ്പെട്ടിട്ടുള്ള കർമ്മത്തെ ചെയ്യുന്നവൻ പാപത്തെ പ്രാപിക്കുന്നില്ല. അല്ലയോ കുന്തീപുത്ര, സ്വഭാവവിഹിതമായ കർമ്മത്തെ ദോഷത്തോടുകൂടിയതാണെങ്കിലും ഉപേക്ഷിച്ചുകൂട. എന്തെന്നാൽ സർവ്വ കർമ്മങ്ങളും പുകയാൽ അഗ്നി എന്നപോലെ ദോഷത്താൽ ചുറ്റപ്പെട്ടിരിക്കു ന്നു.'' (18:47-48).

വക്കീൽ ഡോക്ടറുടെ പണിചെയ്യാൻ പോയാലുണ്ടാകുന്ന അപക ടത്തെയാണ് ഇത് സൂചിപ്പിക്കുന്നത് എന്ന് ഗീതാഭക്തരായ ചില ദുർവ്യാ ഖ്യാനക്കാർ പറയുന്നു. തനിക്കിഷ്ടപ്പെട്ട കർമ്മം സ്വധർമ്മം; തനിക്കിഷ്ടമി ല്ലാതെ മറ്റുള്ളവരുടെ താൽപര്യങ്ങൾക്കു വഴങ്ങി ചെയ്യുന്ന കർമ്മം പരധർമ്മം എന്നുവരെ ചില അഭിനവ ഗീതാഭക്തൻമാരായ മുനിശ്രേഷ്ഠൻമാർ ഒരു മടി യുമില്ലാതെ ഗീതയ്ക്കു ദുർവ്യാഖ്യാനം ചമയ്ക്കുന്നുണ്ട്.

ഈ ശ്ലോകങ്ങളോടു സത്യസന്ധത പുലർത്തുന്ന ശാങ്കരഭാഷ്യം ഇങ്ങനെയാണ്: "വിഷത്തിൽ ജനിച്ചിരിക്കുന്ന കൃമിക്ക് വിഷം എപ്രകാരം ദോഷകരമായി ഭവിക്കുന്നില്ലയോ അതുപോലെ തന്റെ സ്വഭാവത്തെ അനു സരിച്ചു വിധിക്കപ്പെട്ടിട്ടുള്ള കർമ്മത്തെ ചെയ്യുന്നവൻ പാപത്തെ പ്രാപിക്കു ന്നില്ല. ജന്മത്തോടുകൂടിത്തന്നെ ഉണ്ടായിട്ടുള്ള കർമ്മം ത്രിഗുണത്വം ഹേതു വായിട്ട് ദോഷത്തോടുകൂടിയതാണെങ്കിലും ഉപേക്ഷിച്ചുകൂടാ. എന്തുകൊ ണ്ടെന്നാൽ ത്രിഗുണാത്മകത്വമാണ് ഇവിടെ (കർമ്മങ്ങളുടെ ദോഷത്തിന്)

ഹേതു. ത്രിഗുണാത്മകത്വം ഹേതുവായിട്ട് സർവ്വകർമ്മങ്ങളും, സഹജമായിരിക്കുന്ന ധൂമത്താൽ അഗ്നി എന്നപോലെ, ദോഷത്താൽ ചുറ്റപ്പെട്ടിരിക്കുന്നു. ഒരുവൻ സ്വധർമ്മമെന്നു പറയപ്പെടുന്ന സഹജകർമ്മത്തെ ഉപേക്ഷിച്ചുകൊണ്ട് അന്യന്റെ ധർമ്മത്തെ അനുഷ്ഠിക്കുന്നുവെങ്കിലും (അവൻ) ദോഷത്തിൽനിന്നു മോചിക്കുന്നില്ല. പരധർമ്മം ഭയത്തെ ഉണ്ടാക്കുന്നതുമാകുന്നു.” (18:47–48)

ദൈവശാസ്ത്രജ്ഞരുടെയും ധർമ്മശാസ്ത്രകാരൻമാരുടെയും ഇത്തരം ഉപദേശങ്ങളെയും വിലക്കുകളെയും ആർക്കും അവഗണിക്കാനോ ലംഘിക്കുവാനോ പ്രാചീന - മധ്യകാലങ്ങളിൽ കഴിയുമായിരുന്നില്ല. അങ്ങനെ ചെയ്താൽ പരലോകത്ത് നരകവും ഇഹലോകത്ത് മരണവുമാണ് ശിക്ഷ. തപസ്സനുഷ്ഠിക്കാൻ പോയ ശൂദ്രനായ ശംബൂകന്റെ കഥ അതാണ് സൂചിപ്പിക്കുന്നത്. തനിക്ക് സംന്യാസം നൽകിയതു ബ്രിട്ടീഷുകാരാണെന്ന നാരായണഗുരുവിന്റെ പ്രസ്താവനയുടെ അർത്ഥവും മറ്റൊന്നല്ല.

ബ്രിട്ടീഷ് കൊളോണിയൽ ഭരണം ഉച്ചകോടിയിലെത്തിയ പത്തൊമ്പതാം നൂറ്റാണ്ടിന്റെ അവസാനദശകങ്ങളിലാണ് വർണ്ണവ്യവസ്ഥയെ പുതിയ മട്ടിൽ വ്യാഖ്യാനിക്കാനുള്ള ശ്രമങ്ങൾ തലപൊക്കുന്നത്. അത്തരം വ്യാഖ്യാനങ്ങളുടെ തുടക്കക്കാർ ദയാനന്ദസരസ്വതിയെയും വിവേകാനന്ദനെയും പോലുള്ളവരായിരുന്നു. ദയാനന്ദസരസ്വതി എഴുതുന്നതു നോക്കുക: “ഇക്കാലത്ത് വിദ്വാൻമാരും സത്സ്വഭാവികളുമായവർ തന്നെയാണ് ബ്രാഹ്മണർ ആയിരിക്കാൻ യോഗ്യർ. പഠിപ്പും സ്വഭാവഗുണവുമില്ലാത്ത മൂഢന്മാർ ശൂദ്രരാണ്.... ശൂദ്രകുലത്തിൽ ജനിച്ചവന് ബ്രാഹ്മണർ, ക്ഷത്രിയൻ, വൈശ്യൻ എന്നിവരുടെ ഗുണകർമ്മ സ്വഭാവങ്ങളുണ്ടെങ്കിൽ അവൻ ബ്രാഹ്മണനോ, ക്ഷത്രിയനോ, വൈശ്യനോ ആകുന്നു. അതുപോലെ ബ്രാഹ്മണന്റേയോ ക്ഷത്രിയന്റേയോ വൈശ്യന്റേയോ കുലത്തിൽ പിറന്ന ഒരുവന്റെ ഗുണകർമ സ്വഭാവങ്ങൾ ശൂദ്രന്റേതാണെങ്കിൽ അവൻ ശൂദ്രനാകുന്നു.... നാലു ജാതികളിൽ ഏതിൽ ജനിച്ചാലും ഗുണകർമ്മങ്ങൾക്കനുസരിച്ച് സ്ത്രീപുരുഷൻമാരുടെ ജാതി നിർണ്ണയിക്കണമെന്നർത്ഥം.” (സത്യാർത്ഥപ്രകാശം, പുറങ്ങൾ 142, 147).

വിവേകാനന്ദൻ കുറേക്കൂടി പരിഷ്കാരിയാകുന്നുണ്ട്. അദ്ദേഹം ഈ ജന്മത്തിൽത്തന്നെ ഒരാൾക്ക് ഒരേസമയം നാലു ജാതിയും ആകാനുള്ള അവസരം നൽകുന്നു. പണ്ട് കുറി വിളിച്ച് പണം വാങ്ങാൻ പോയ ഒരാൾ, കുറിയിൽ ചേർന്ന പലരും തുക താഴ്ത്തി വിളിക്കുന്നതു കണ്ടു ദേഷ്യപ്പെട്ട് എല്ലാ തുകയും താൻ ഉപേക്ഷിച്ചിരിക്കുന്നു എന്നു പറഞ്ഞ് ഇറങ്ങിപ്പോയ കഥയെ അനുസ്മരിപ്പിക്കുന്നുണ്ട് വിവേകാനന്ദസ്വാമികളുടെ വർണ്ണവ്യാഖ്യാനം. അദ്ദേഹം പറയുന്നതു നോക്കുക: “ബ്രാഹ്മണജാതിയും ബ്രാഹ്മണ്യഗുണവും രണ്ടും വേറെവേറെ കാര്യങ്ങൾ. ഇവിടെ (ഇന്ത്യയിൽ) ജാതികൊണ്ട് ഒരുവൻ ബ്രാഹ്മണൻ. അവിടെ (പാശ്ചാത്യനാടുകളിൽ) ഗുണംകൊണ്ട്. സത്വര

ജസ്തമസുകളെന്ന് മൂന്നുഗുണങ്ങളുള്ളതുപോലെ ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ, ശൂദ്രൻ ഇവരെ തിരിച്ചറിയാനും ഗുണങ്ങളുണ്ട്. സത്വം, രജസ്, തമസ് ഇവ എല്ലാവരുടെ ഉള്ളിലുമുണ്ട്: ചിലത് ചിലരിൽ അധികം. അങ്ങനെ ബ്രാഹ്മണനും ക്ഷത്രിയനും വൈശ്യനും ശൂദ്രനും ആകുവാനുള്ള ഗുണങ്ങൾ ഏറെക്കുറെ എല്ലാവരിലുമുണ്ട്. എന്നാൽ ഇതിൽ ചില ഗുണങ്ങൾ ഓരോരോ സമയത്ത് ഏറിയും കുറഞ്ഞുമിരിക്കും. ഇടയ്ക്കിടയ്ക്ക് ഓരോന്ന് പ്രകാശിക്കുന്നു. ഒരാൾ പണത്തിനുവേണ്ടി പരസേവ ചെയ്യുമ്പോൾ ശൂദ്രത്വത്തിലാകുന്നു. നാലുകാശ് സമ്പാദിക്കാൻ വ്യാപാരം നടത്തുമ്പോൾ വൈശ്യൻ. തെറ്റുതിരുത്താൻ അടിപിടികൂടുമ്പോൾ ക്ഷത്രിയത്വം പ്രകാശിക്കുന്നു. ഇനി ഭഗവച്ചിന്ത ചെയ്യുമ്പോൾ, അഥവാ ഭഗവത്കഥ പറയുമ്പോൾ, അയാൾ ഒരു ബ്രാഹ്മണനാകുന്നു. ഒരു ജാതിയിൽനിന്ന് വേറൊരു ജാതിയാവുക എന്നുള്ളത് സ്വാഭാവികമാണ്. അല്ലെങ്കിൽ വിശ്വാമിത്രനെങ്ങിനെ ബ്രാഹ്മണനായി, പരശുരാമനെങ്ങനെ ക്ഷത്രിയനായി?" (വിവേകാനന്ദസാഹിത്യസർവ്വസ്വം, ആറാംവാല്യം, പുറങ്ങൾ 285-6).

വർണ്ണം നിർണ്ണയിക്കപ്പെടുന്നത് ജന്മത്തിന്റെ അടിസ്ഥാനത്തിലാണ് എന്ന കാര്യത്തിൽ പ്രാചീന-മധ്യകാലങ്ങളിലെ ആളുകൾക്ക് യാതൊരു സംശയവും ഉണ്ടായിരുന്നില്ല. പത്തൊമ്പതാം നൂറ്റാണ്ടിന്റെ അവസാനകാലം മുതലാണ് ഇക്കാര്യത്തിൽ സംശയങ്ങളും പുനർവിചിന്തനങ്ങളും പുനർവ്യാഖ്യാനങ്ങളുമൊക്കെ ഉണ്ടാകാൻ തുടങ്ങുന്നത്. അതിന് പ്രമാണമായി വിശ്വാമിത്രൻ ബ്രഹ്മർഷിയായതും മറ്റുമുള്ള ആര്യപാരമ്പര്യത്തിലെ ദൃഷ്ടാന്തങ്ങൾ എടുത്തുകാണിക്കപ്പെടുകയും ചെയ്യുന്നു. ഇരുപതാംനൂറ്റാണ്ടുമുതൽ ഇക്കാര്യങ്ങൾ ശൂദ്ര-അവർണ്ണ സംന്യാസിമാരും പണ്ഡിതൻമാരും ഏറ്റുപിടിച്ചു നടക്കുകയും ചെയ്യുന്നു. വേദവേദാന്തേതിഹാസപുരാണാദികളിൽ പാണ്ഡിത്യമുള്ള ശങ്കരാചാര്യർക്കും മറ്റ് ആചാര്യൻമാർക്കും ദയാനന്ദ-വിവേകാനന്ദൻമാർ പറഞ്ഞ കാര്യങ്ങളൊന്നും അറിയുമായിരുന്നില്ല എന്നു പറയാനാവില്ല. അവരേക്കാൾ മനുഷ്യസ്നേഹികളും പുരോഗമനവാദികളും ക്രാന്തദർശികളും സമത്വവാദികളും ആയതുകൊണ്ടാണ് ദയാനന്ദ-വിവേകാനന്ദൻമാർക്കും ശൂദ്ര-അവർണ്ണ പണ്ഡിതൻമാർക്കും ഇക്കാര്യം കാണാൻ കഴിഞ്ഞത് എന്നും പറയാനാവില്ല. പിന്നെ എന്താണ് കാരണം?

പത്തൊമ്പതാം നൂറ്റാണ്ടിന്റെ അവസാന ദശകങ്ങളിലും ഇരുപതാം നൂറ്റാണ്ടിലുമാണ് വർണ്ണം ജന്മംകൊണ്ടല്ല, കർമ്മംകൊണ്ടാണ് നിർണ്ണയിക്കപ്പെടേണ്ടത് എന്ന വാദഗതി ഉയർന്നുവരാൻ തുടങ്ങിയത് എന്ന കാര്യം ശ്രദ്ധേയമാണ്. ഈ കാലഘട്ടം ബ്രിട്ടീഷ് കൊളോണിയൽ ആധിപത്യത്തിന്റെ കാലമായിരുന്നു. കൊളോണിയൽ സംവിധാനത്തിൽ ക്ഷത്രിയരായ രാജാക്കൻമാർ നാമമാത്രഭരണാധികാരികൾ മാത്രമായി ചുരുങ്ങിയിരുന്നു. അതോടെ ബ്രാഹ്മണ പ്രാമാണ്യത്തിനും ക്ഷയം സംഭവിച്ചു.

അടഞ്ഞതും കല്ലിച്ചതും നിശ്ചലവുമായ ഒരു സമൂഹത്തിന്റെ വ്യവസ്ഥയാണ് വർണ്ണ-ജാതിവ്യവസ്ഥ. നവോത്ഥാനവും ജ്ഞാനോദയവും ശാസ്ത്രസാങ്കേതികവിദ്യകളും ഗതാഗത സംവിധാനത്തിന്റെ വികാസവും വ്യവസായങ്ങളും പാശ്ചാത്യസമൂഹത്തെ ചലനാത്മകമാക്കിയിരുന്നു. ആ പാശ്ചാത്യസമൂഹത്തിൽ വേരുകളുള്ള ബ്രിട്ടീഷ് കൊളോണിയൽ സംവിധാനത്തിന് ഇന്ത്യൻ സമൂഹത്തിന്റെ വർണ്ണ-ജാതി വ്യവസ്ഥയിൽ അധിഷ്ഠിതമായ നിശ്ചലതയെ തുടർന്നുകൊണ്ടുപോകാൻ കഴിയുമായിരുന്നില്ല. കൊളോണിയൽ വ്യവസ്ഥ വർണ്ണത്തിന്റെ അടിസ്ഥാനത്തിലുള്ള തൊഴിൽവിഭജനത്തെ ദുർബലപ്പെടുത്തി. കൊളോണിയലിസത്തിന്റെ ഭാഗമായി പുതിയതും പാരമ്പര്യേതരവുമായ പല തൊഴിൽമേഖലകളും ആവിർഭവിക്കുകയുണ്ടായി.

അതോടൊപ്പം ഇംഗ്ലീഷ് വിദ്യാഭ്യാസം പ്രചാരത്തിൽ വന്നതോടെ പല പാശ്ചാത്യ ആശയങ്ങളും ഇന്ത്യയിൽ ഇറക്കുമതി ചെയ്യപ്പെട്ടു. നിയമത്തിനു മുമ്പിൽ എല്ലാവരും തുല്യർ, അവസരസമത്വം തുടങ്ങിയ പരമ്പരാഗതമായ ഹൈന്ദവമനസ്സിന് തീർത്തും അന്യമായ ആശയങ്ങളായിരുന്നു അവ. ഏതൊരു വ്യവസ്ഥയുടെയും വിദ്യാഭ്യാസ സമ്പ്രദായത്തിന്റെ ലക്ഷ്യം ആ വ്യവസ്ഥയുടെ നിലനിൽപ്പിനും പോഷണത്തിനും ഉതകുന്ന രീതിയിൽ പൗരൻമാരുടെ കഴിവുകളെയും മനോഭാവങ്ങളെയും പാകപ്പെടുത്തിയെടുക്കുക എന്നതാണ്. ബ്രിട്ടീഷ് കൊളോണിയൽ വ്യവസ്ഥയും ഈ പൊതുനിയമത്തിൽ നിന്ന് വ്യത്യസ്തമായിരുന്നില്ല. വെള്ളക്കാരുടെ ഭരണത്തിനു പറ്റിയ കുറേ കറുത്ത ഗുമസ്തൻമാരെ പാകപ്പെടുത്തിയെടുക്കുക എന്നതായിരുന്നുവല്ലോ മെക്കാളെയുടെ വിദ്യാഭ്യാസം.

1857-ലെ ശിപായിലഹളയോടെ ബ്രിട്ടന്റെ ശക്തിയെ നേരിടാൻ തങ്ങളുടെ കൈയിൽ കോപ്പുകളൊന്നും ഇല്ലെന്നു ബോദ്ധ്യപ്പെട്ട ഇന്ത്യൻ ഉപരിവർണ്ണങ്ങൾ 'മ്ലേച്ഛൻ'മാരായ വെള്ളക്കാരുടെ കീഴിലാണ് ഉദ്യോഗങ്ങൾ സ്വീകരിച്ച് പ്രാമാണ്യം നിലനിർത്താൻ ശ്രമിച്ചു. എങ്കിലും അവർ കൊളോണിയൽ വ്യവസ്ഥയിൽ രണ്ടാംതരം പൗരൻമാരായിരുന്നു. മ്ലേച്ഛൻമാർക്കൊപ്പം ഒന്നാംതരം പൗരൻമാരാകാനുള്ള ഇന്ത്യയിലെ പരമ്പരാഗത വരേണ്യവർണ്ണങ്ങളുടെ ഉൽക്കടമായ ആഗ്രഹത്തിന്റെ ഫലമായാണ് ഇക്കാലത്ത് മതപരിഷ്കാര പ്രസ്ഥാനങ്ങൾ രൂപംകൊള്ളുന്നത്. പാരമ്പര്യധാരണകളെ പരമാവധി നിലനിർത്തിക്കൊണ്ടുതന്നെ, നിഷേധിക്കാനാവാത്ത ചില പാശ്ചാത്യ ആശയങ്ങൾക്കൊപ്പിച്ച് അവയെ പുനർവ്യാഖ്യാനിക്കുക എന്ന രീതിയാണ് അവ അവലംബിച്ചത്. ഹൈന്ദവ വരേണ്യ ജീവിത താൽപര്യങ്ങൾക്ക് ഏറ്റവും ചേതംകുറഞ്ഞതും ഗുണപ്രദവുമായ ഈ മാർഗ്ഗം ആവിഷ്ക്കരിച്ചു നൽകുന്നതിൽ ഏറെ വിജയിച്ചത് വിവേകാനന്ദനായിരുന്നു. അതുകൊണ്ടാണ് ഹൈന്ദവമനസ്സിൽ വിവേകാനന്ദൻ ഒരു മഹാബിംബമായി നിലകൊള്ളുന്നത്.

ഈ പശ്ചാത്തലത്തിലാണ് ഇന്ത്യൻ നാഷണൽ കോൺഗ്രസ് രൂപം കൊള്ളുന്നത്. വെള്ളക്കാരുടെ ഭരണത്തിൽനിന്ന് ഭാരതാംബയെ മോചിപ്പിക്കുകയൊന്നുമായിരുന്നില്ല ആ സംഘടനയുടെ ലക്ഷ്യം. ഇന്ത്യയിലെ വരേണ്യവർഗ്ഗത്തിന് വെള്ളക്കാർക്കൊപ്പം സ്ഥാനം ലഭിക്കുക എന്നതായിരുന്നു. ബ്രിട്ടീഷ് കൊളോണിയൽ വ്യവസ്ഥയുടെ അധികാരത്തെ പൂർണ്ണമായും അംഗീകരിക്കുന്ന വരേണ്യവർണ്ണങ്ങളുടെ ഒരു യാചനാസംഘമായിരുന്നു അത്. ലോകമാന്യതിലകനിലൂടെ കടന്ന് മഹാത്മാഗാന്ധിയിലെത്തുമ്പോൾ അതു സമ്മർദ്ദത്തിന്റെ രാഷ്ട്രീയമായി പരിണമിക്കുന്നു. ഈ സമ്മർദ്ദരാഷ്ട്രീയത്തിന്റെ അടിസ്ഥാനമായി വർത്തിച്ചത് കുറേക്കൂടി വിപുലമായ ജനകീയാടിത്തറയായിരുന്നു. ജനകീയാടിത്തറയെ വിപുലമാക്കിയതാകട്ടെ ശൂദ്ര-അവർണ്ണ വിഭാഗങ്ങളുടെ പങ്കാളിത്തവും.

കൊളോണിയൽ ഭരണകൂടത്തിലും ദേശീയപ്രസ്ഥാനത്തിലും പുതിയ തൊഴിലുകളിലും ഉണ്ടായിരുന്ന ശൂദ്ര - അവർണ്ണവിഭാഗങ്ങളുടെ പങ്കാളിത്തവും ജനാധിപത്യ ആശയങ്ങളുടെ വ്യാപനവും ഹൈന്ദവരാജഭരണങ്ങളുടെ തിരോധാനവും പിന്നോക്കജാതികളുടെ സംഘടിതമായ മുന്നോട്ടുവരവുമെല്ലാം ജാതിയുടെ അടിസ്ഥാനത്തിലുള്ള തൊഴിൽ വിഭജനത്തെ പലയിടത്തും ദുർബലമാക്കിയിരുന്നു. ഇതിന്റെ ഫലമായി ശൂദ്ര-അവർണ്ണ വിഭാഗങ്ങളുടെ സാമ്പത്തികവും വിദ്യാഭ്യാസപരവും തൊഴിൽപരവുമായ സ്ഥിതി ഏറെ മെച്ചപ്പെടുകയുണ്ടായി. എന്നാൽ ജാതീയമായ ഉൽകൃഷ്ട - അധമബോധങ്ങൾക്കു കാര്യമായ മാറ്റമൊന്നും ഉണ്ടായില്ല. ജാതിയമായ അപകൃഷ്ടതയെ മറികടക്കുക എന്നതായിരുന്നു പിന്നത്തെ ലക്ഷ്യം.

മനുഷ്യരിൽ മഹാഭൂരിപക്ഷവും അവരവരുടെ സമൂഹത്തിൽ ആധിപത്യം പുലർത്തുന്ന പ്രത്യയശാസ്ത്രത്തെ അബോധപൂർവ്വമായി ഉൾക്കൊണ്ടവരായിരിക്കും. കൊളോണിയൽ ഭരണത്തിൻകീഴിലാണ് ഭരണകൂടത്തിന്റെ പ്രത്യയശാസ്ത്രവും സമൂഹത്തിന്റെ പ്രത്യയശാസ്ത്രവും തമ്മിൽ ചില കാര്യങ്ങളിൽ വൈരുദ്ധ്യമുണ്ടാകുക. മിക്ക സമൂഹങ്ങളിലും ഭരണകൂടത്തിന്റെയും സമൂഹത്തിന്റെയും പ്രത്യയശാസ്ത്രം ഒന്നുതന്നെയായിരിക്കും. മേൽക്കോയ്മയുള്ള പ്രത്യയശാസ്ത്രത്തെ പൂർണ്ണമായും അംഗീകരിക്കുന്നവരായിരിക്കും ഭരണകൂടത്തിന്റെയും സമൂഹത്തിന്റെയും മുഖ്യാസനങ്ങളിൽ അമർന്നിരിക്കുക. മേൽക്കോയ്മാ പ്രത്യയശാസ്ത്രത്തെ ചോദ്യം ചെയ്യുന്നവരാണ് സമൂഹത്തിന്റെ ചാലകശക്തിയെങ്കിലും അവരുടെ സ്ഥാനം സമൂഹത്തിന്റെ അരികുകളിലും ചരിത്രത്തിന്റെ വിസ്മൃതിയിലുമാണ്. അതുകൊണ്ട് മഹാഭൂരിപക്ഷം മനുഷ്യരും, മേൽക്കോയ്മയുള്ള പ്രത്യയശാസ്ത്രം തങ്ങളുടെ പല താൽപര്യങ്ങൾക്കും എതിരാണെങ്കിൽപ്പോലും അതിനെ തുറന്നെതിർക്കാൻ തയ്യാറാവില്ല. പ്രത്യയശാസ്ത്രം പൂർണ്ണമായും ശരിയാണെന്നും അതിന്റെ വ്യാഖ്യാനങ്ങളാണ് തെറ്റ് എന്നുമുള്ള മിഥ്യാബോധം പുലർത്തുന്നവരാണവരിൽ മിക്കവരും. നമ്മുടെ രാഷ്ട്രത്തിനും മതത്തിനും

വിശുദ്ധഗ്രന്ഥങ്ങൾക്കും പാർട്ടിക്കും നേതാവിനും തെറ്റൊന്നും പറ്റില്ല എന്ന് ഉറച്ചു വിശ്വസിക്കുന്നവരാണല്ലോ നമ്മൾ. ഇത്തരം ശക്തമായ സമഷ്ടിബോധങ്ങളെ എതിർക്കുകയും നിഷേധിക്കുകയും വിമർശിക്കുകയും ചെയ്യുന്നത് ഒരുപാട് കഷ്ടനഷ്ടങ്ങൾക്കിടവരുത്തും എന്ന അവബോധത്തിൽനിന്നാണ് ഈ മിഥ്യാബോധം ഉരുത്തിരിയുന്നത്.

അധികാരം, പ്രശസ്തി, ദൈവികത, ബഹുമാന്യത എന്നിവയുള്ള ആളുകളോടും പ്രസ്ഥാനങ്ങളോടും സ്ഥാപനങ്ങളോടും ഗ്രന്ഥങ്ങളോടും നടപ്പുരീതികളോടും ചേർന്നു നിൽക്കുക എന്ന ഭൂരിപക്ഷപ്രവണത ഇതിന്റെ ഭാഗമാണ്. അങ്ങനെ ചെയ്യുകവഴി ആ ഗുണങ്ങളും സംരക്ഷണവും തങ്ങൾക്കും ലഭിക്കും എന്നാണവർ കരുതുന്നത്. അവയെ ചോദ്യംചെയ്യുക, സംശയിക്കുക എന്നാൽ മുഖ്യധാരയുടെ സുരക്ഷിതത്വത്തിൽ നിന്നും സുഖസൗകര്യങ്ങളിൽനിന്നും സ്വയം ഭ്രഷ്ടരാവുക എന്നാണർത്ഥം.

ഓരോ മതവാദിയും തന്റെ വിശുദ്ധഗ്രന്ഥം ശാശ്വതമായ മൂല്യങ്ങളും ആശയങ്ങളും അടങ്ങുന്നതും കാലദേശാതീതവും സമ്പൂർണ്ണവും ആണെന്നാണ് വിശ്വസിക്കുന്നത്. അവരുടെ യുക്തിവിചാരത്തിന്റെ ഗതി വിചിത്രമായ രീതിയിലാണ്. മതവാദിയുടെ യുക്തിവിചാരം അന്യമതത്തിന്റെ അറ്റകുറ്റങ്ങൾ കണ്ടെത്തുന്നതിലും തന്റെ മതത്തിന്റെ തകരാറുകളെ മൂടിപ്പൊതിഞ്ഞും ദുർവ്യാഖ്യാനിച്ച് ന്യായീകരിച്ച് സംരക്ഷിച്ചു നിർത്തുന്നതിലും വ്യാപൃതമാണ്. തന്റെ വിശുദ്ധഗ്രന്ഥത്തിൽ എല്ലാം ഉണ്ട്; അതിലില്ലാത്തത് മറ്റെവിടെയും ഇല്ല; ഉണ്ടാവാനും പാടില്ല - ഇതാണവരുടെ ഭാവം. വിശുദ്ധഗ്രന്ഥത്തിൽ ഇല്ലാത്തതോ വ്യത്യസ്തമോ വിരുദ്ധമോ ആയ ഏതെങ്കിലും ആശയമോ അറിവോ ഉണ്ടാവുകയാണെങ്കിൽ ആദ്യം അവർ അതിനെ അടിച്ചമർത്താനും ഇല്ലാതാക്കാനും ശ്രമിക്കും. അടിച്ചമർത്താൻ കഴിയാത്തത്ര ശക്തവും ഭൗതികനേട്ടങ്ങൾ ഉണ്ടാക്കിത്തരുന്നവയുമാണെങ്കിൽ അവർ അവയെ തങ്ങളുടെ മതപ്രമാണത്തിന് അനുസരിച്ച് ദുർവ്യാഖ്യാനിച്ച് രൂപഭാവങ്ങളിൽ മാറ്റംവരുത്തി സ്വാംശീകരിക്കും. ഭൗതികനേട്ടം ഉണ്ടാക്കിത്തരുന്ന പുതിയ ആശയങ്ങളിലും അറിവുകളിലും തന്നിഷ്ടപ്രകാരം മാറ്റംവരുത്താൻ കഴിയാത്ത അവസരങ്ങളിൽ അവയ്ക്കനുസരിച്ച് മതപ്രമാണങ്ങളെ ദുർവ്യാഖ്യാനിക്കും.

വർണ്ണവ്യവസ്ഥയുടെ കാര്യത്തിൽ ഈ തന്ത്രമാണ് കഴിഞ്ഞ ഒരു നൂറ്റാണ്ടോളമായി പല സാമുദായിക വിഭാഗങ്ങളിൽപ്പെട്ടവരും അവലംബിച്ചുകൊണ്ടിരിക്കുന്നത്. സ്വാഭാവികമായും ശൂദ്ര-അവർണ്ണ വിഭാഗങ്ങളിൽപ്പെട്ട പണ്ഡിതരും സംന്യാസിമാരുമാണ് അതിൽ മുൻപന്തിയിൽ നിൽക്കുന്നത്. വരേണ്യവർണ്ണങ്ങളിൽപ്പെട്ട പണ്ഡിതൻമാരാരുംതന്ന ഇപ്പോൾ ഇത്തരം ദുർവ്യാഖ്യാനങ്ങളോട് എതിർപ്പൊന്നും പ്രകടിപ്പിക്കുന്നില്ല. ജന്മത്തിന്റെ അടിസ്ഥാനത്തിലുള്ള തൊഴിൽ എന്ന സമ്പ്രദായം ഏറെക്കുറെ താറുമാറായിക്കഴിഞ്ഞതാണ് അതിനു കാരണം. ഇനി ആ സമ്പ്രദായത്തെ തിരിച്ചുകൊണ്ടുവ

രിക എന്നത് തീർത്തും അസാദ്ധ്യമാണെന്ന് അവർക്കറിയാം. ആ നിലയ്ക്കു നടപ്പു സമ്പ്രദായത്തിന് അനുസരിച്ച് ഗീത അടക്കമുള്ള മതപ്രമാണങ്ങൾക്ക് വ്യാഖ്യാനം ചമയ്ക്കുക എന്നതാണ് ബുദ്ധി. ഇത്തരം വ്യാഖ്യാനങ്ങൾ സൈദ്ധാന്തികമായ പൊരുത്തക്കേടുകളെ സൃഷ്ടിക്കുന്നുണ്ട് എന്നത് തീർച്ചയാണ്. എന്നാൽ ഒരു മതവാദിയെ സംബന്ധിച്ചിടത്തോളം സൈദ്ധാന്തികമായ പൂർവ്വാപരപ്പൊരുത്തത്തേക്കാൾ പ്രധാനം മതപ്രമാണങ്ങളുടെ പവിത്രതയെയും ആധികാരികതയെയും ഏതുമാർഗ്ഗത്തിലൂടെയും തുടർന്നും നിലനിർത്തിക്കൊണ്ടുപോവുക എന്നതാണ്.

---

കവിത

# പരസ്പരം

ഡി.ബി.അജിത്കുമാർ

**പൊ**ട്ടിയടർന്ന മൺവീണ
ഇഴപൊട്ടിയ പാട്ട്
ചുറ്റിലും കെട്ടിപ്പിടിച്ച്
ചിരിക്കുന്നിരുട്ടിന്റെ
ചങ്ങാതിമാർ
വെറും കോമാളികൾ

അഗ്നിച്ചുവരുള്ള
വീടുപേക്ഷിച്ചിട്ട്
രക്തംചുവക്കുന്ന
മണ്ണുപേക്ഷിച്ചിട്ട്
വിഡ്ഢികൾക്കുള്ള
സായന്തനസൗഹൃദ
മൊക്കെയും തേടി നടക്കവേ
സ്വപ്നത്തിനസ്ഥി കൂർപ്പിച്ചു
നടക്കരുത് പിന്നാലെ

ഇപ്പോൾ പിരിയാം
ചിരിക്കൂ പരസ്പരം
ഓർത്തിരിക്കാൻ നിന്റെ
ഉൾച്ചൂടിൽ നിന്നു വിടർത്തു
വീണ്ടുമാപ്പഴയ നിലാവിനെ
ഞാനും മറന്നൊരീ
പ്പഴയ മൺവീണയെ.

# ഇഹപരസംഹിത ദാർശനികകഥകൾ

മനോജ്

## നാല്പത്തിയൊന്നാമത്തെ കഥ: അവസാനത്തെ അങ്കി

പ്രപഞ്ചവൻ വീണ്ടും കഥ പറഞ്ഞുതുടങ്ങി.

ചിന്തയും വിവേകവും ഇല്ലാത്ത ആൾക്കൂട്ടം എക്കാലത്തും സാമ്പ്രദായികതയുടെ വക്താക്കളാണ്. ആൾക്കൂട്ടത്തിന്റെ സാമ്പ്രദായികത പരിവർത്തനങ്ങൾക്ക് തടസ്സം നിൽക്കുകയും വ്യക്തിയുടെ കണ്ടെത്തലുകളെ നശിപ്പിക്കാൻ പരമാവധി ശ്രമിക്കുകയുമാണ്. സാമ്പ്രദായികത നിലവിലുള്ളവയെ സംരക്ഷിക്കുന്നതുകൊണ്ട് ആൾക്കൂട്ടത്തിന്റെ ഭാഗമാകുമ്പോൾ സുരക്ഷിതത്വവും സുഖവും നേട്ടങ്ങളുമാണ് ആർക്കും ലഭിക്കുക. വ്യക്തി കണ്ടെത്തലുകൾ നടത്തി പരിവർത്തനമുണ്ടാക്കുമ്പോൾ അയാൾക്ക് ഒരുപാട് നഷ്ടങ്ങൾ സഹിക്കേണ്ടിവരുന്നു.

മനുഷ്യവംശത്തിലേക്ക് വ്യക്തി സ്വയം സമർപ്പിക്കുന്ന ജീവിതം കാലാതീതമായ ധന്യതയാണ്. എങ്കിലും അതതു നിമിഷങ്ങളിൽ അയാളുടെ ജീവിതം തികച്ചും ദുരിതമായിത്തീരുന്നു. പരിവർത്തനത്തിനും കണ്ടെത്തലിനും കാരണമായ വ്യക്തിയുടെ തിരിച്ചറിവുകളെ സമൂഹം എപ്പോഴും കിരാതമായി നശിപ്പിക്കുന്നു. എങ്കിലും വ്യക്തിയുടെ കണ്ടെത്തലുകൾ ഭൗതികമായ നേട്ടങ്ങൾ ഉണ്ടാക്കുമ്പോൾ സ്വാഭാവികമായും സമൂഹം മാറ്റത്തെ സ്വീകരിക്കുന്നു. പിന്നീട് സമൂഹം വ്യക്തിയുടെ കണ്ടെത്തലുകളുടെ വക്താവായി തീരുകയുമാണ്.

വ്യക്തിയുടെ തിരിച്ചറിവുകളെ സമ്പ്രദായമാക്കുന്ന ആൾക്കൂട്ടം വ്യക്തിയുടെ ആത്മാന്വേഷണത്തിന്റെ മാർഗ്ഗങ്ങളെ ഉപേക്ഷിച്ച് ഭൗതികതയെ മാത്രം ഉൾക്കൊള്ളുകയാണ് ചെയ്യുന്നത്. വീണ്ടും ആത്മാന്വേഷകനായ വ്യക്തിയുടെ കണ്ടെത്തലുകൾക്കും മാനുഷികതയ്ക്കും എതിരെ ആൾക്കൂട്ടം നീങ്ങുന്നു. സമൂഹത്തിന്റെ പരിവർത്തനത്തിനുവേണ്ടി വ്യക്തിക്ക് വീണ്ടും ജീവത്യാഗം നടത്തേണ്ടിവരുന്നു.

ഇതിനുമുമ്പ് പാലക്കാടൻ ഗ്രാമമായ കിനാവല്ലൂർ നമ്മുടെ കഥയിലേക്ക് കടന്നുവന്നിട്ടില്ലല്ലോ. ഇപ്പോൾ നമ്മൾ കിനാവല്ലൂരിലേക്കാണ് കടന്നുചെല്ലുന്നത്.

പേരുപോലെതന്നെ മനോഹരവും സ്വപ്നസദൃശ്യവുമാണ് കിനാവല്ലൂർ ഗ്രാമം. കരിമ്പനകൾ നിറഞ്ഞ പാടവരമ്പുകളും വേപ്പുമരങ്ങളുടെ

കുളിർമ്മയുള്ള ഇടവഴികളും കിനാവല്ലൂരിന്റെ പ്രത്യേകതയാണ്. ഗ്രാമത്തിലെ സാമൂഹ്യജീവിതം തറക്കൂട്ടങ്ങളേയും മാരിയമ്മൻ കോവിലിനേയും കേന്ദ്രീകരിച്ചാണ് കാലാകാലങ്ങളായി നിലനിൽക്കുന്നത്.

കിനാവല്ലൂർ ഗ്രാമത്തിന്റെ പ്രത്യേകത കാഴ്ചക്കോവിലാണ്. മറ്റ് അമ്പലങ്ങളിൽനിന്ന് വ്യത്യസ്തമായി ദൈവപ്രതിഷ്ഠയല്ല അവിടെയുള്ളത്. അങ്കിവസ്ത്രമാണ് എക്കാലത്തും കാഴ്ചക്കോവിലിലെ പ്രത്യേകതയായി അറിയപ്പെടുന്നത്. കാഴ്ചക്കോവിലിലെ അങ്കിവസ്ത്രത്തെ കണ്ണാടി പേടകത്തിൽ സൂക്ഷിച്ച കിനാവല്ലൂർകാർ അവിടെ മുടങ്ങാതെ നിത്യേന പൂജയും വഴിപാടുകളും നടത്തിവന്നു.

അങ്കിവസ്ത്രത്തിന്റെ പൗരാണികതയിലേക്ക് കടക്കുന്ന കിനാവല്ലൂരുകാർ സ്വാഭാവികമായും ഭക്തിയോടെ ദിവ്യാത്മാക്കളെക്കുറിച്ച് ഓർക്കുന്നു. ദിവ്യാത്മാക്കൾക്കു മാത്രമെ അങ്കിവസ്ത്രത്തെ പുതുക്കാനും കിനാവല്ലൂരുകാരുടെ ജീവിതത്തിന് പരിവർത്തനം ഉണ്ടാക്കാനും കഴിയൂ.

കിനാവല്ലൂർ പണ്ടുകാലത്ത് രാജാക്കൻമാരുടെ കീഴിലായിരുന്നു. ഉന്നതങ്ങളിൽ ബ്രാഹ്മണരും ജാതിയുടെ തീണ്ടാപ്പാടകലങ്ങളിൽ മറ്റുള്ളവരും പരിസരബോധമില്ലാതെ ജീവിച്ചുവന്നു. കാർഷികവ്യവസ്ഥയുടെ അനുബന്ധമായ ജാതിപണിത്തരങ്ങളായിരുന്നു കിനാവല്ലൂർകാർ ഉല്പാദിപ്പിച്ചിരുന്നത്. ജാതിപണിത്തരങ്ങളുടെ നിർമ്മാണം കിനാവല്ലൂരിലെ ജീവിതത്തെ ത്തന്നെ ആവർത്തനചക്രങ്ങളാക്കി.

ഇക്കാലത്താണ് ഋതുവർമ്മൻ കിനാവല്ലൂരിലേക്ക് വരുന്നത്. അസാധാരണ വ്യക്തിത്വവും വെളുത്തനിറവും ആറടിയിൽ കൂടുതൽ പൊക്കവുമുള്ള ഋതുവർമ്മൻ കാവിനിറത്തിലുള്ള അങ്കി മാത്രമാണ് പുതച്ചിരുന്നത്. കിനാവല്ലൂരിൽ എത്തിയ അയാൾ നാടിന്റെ എല്ലാ അതിരുകളും നടന്നുകണ്ടു. അയാളെ നിശ്ശബ്ദമായി ആൾക്കൂട്ടം പിന്തുടർന്നു. ജാതിതറകളിൽ മറ്റു ജാതിക്കാർക്ക് പ്രവേശനം ഇല്ലെങ്കിലും ഋതുവർമ്മൻ അവരുടെ അലംഘനീയ നിയമത്തെ ലംഘിച്ച് എവിടേയും എത്തി. ബ്രാഹ്മണരുടെ അഗ്രഹാരത്തിലും നായന്മാരുടെ തറയിലും ഐങ്കുടി കമ്മാളരുടേയും ഈഴവരുടേയും ചെറുമക്കളുടേയും വീടുകളിലും ഋതുവർമ്മൻ ഉണ്ടുറങ്ങി.

ഋതുവർമ്മന് മനുഷ്യരെല്ലാം ദൈവമക്കൾ മാത്രമായിരുന്നു. വളരെകാലത്തെ നിരീക്ഷണങ്ങൾക്കുശേഷം കിനാവല്ലൂരിനെ ബാധിച്ച രോഗത്തെ അയാൾ തിരിച്ചറിഞ്ഞു. അങ്കിയുടെ അസാധാരണ വൈഭവത്തെ ആത്മാവിലേക്ക് ഉൾക്കൊണ്ട അയാൾ ആൾക്കൂട്ടത്തോട് പറഞ്ഞു:

"ഞാൻ ഋതുവർമ്മൻ. കിനാവല്ലൂരുകാരുടെ നഷ്ടപ്പെട്ട ധർമ്മത്തെ പുന:സ്ഥാപിക്കാനായി വന്നിരിക്കുന്നു. ധർമ്മഭ്രംശം നടത്തി സത്യം മറന്ന നിങ്ങളെ ദൈവനീതിയിലേക്ക് എത്തിക്കാനാണ് ഞാൻ വന്നിരിക്കുന്നത്. ധർമ്മലംഘനം നടത്തിയവർ മഹാനരകത്തിലാണ് പതിക്കുക. ബ്രാഹ്മണ്യത്തിന്റെ മഹത്വം ബ്രാഹ്മണനുമാത്രം അവകാശപ്പെട്ടതാണ്. അനേകം ജന്മ

ങ്ങളുടെ സുകൃതമാണ് ബ്രാഹ്മണനെ സൃഷ്ടിക്കുന്നത്. ശൂദ്രന്റെ ജന്മം പാപ പങ്കിലമായ അവന്റെ പൂർവ്വജീവിതമാണ് നൽകിയത്. അതുകൊണ്ട് നമുക്ക് പരകർമ്മങ്ങളും പരധർമ്മവും അനുഷ്ഠിക്കാതെ ജീവിക്കാം. പരധർമ്മം ചെയ്യുന്നവൻ മഹാനരകത്തിലാണ് പതിക്കുക.''

കിനാവല്ലൂരുകാർ ഋതുവർമ്മന്റെ വാക്കുകളെ അവജ്ഞ യോടെയാണ് കേട്ടത്. അയാൾ ആവേശത്തോടെ തുടർന്നു:

''സ്വന്തം ധർമ്മം ചെയ്യുക അടുത്ത ജന്മത്തിനുവേണ്ടി ചെയ്യുന്ന സുകൃത കൃത്യമാണ്. അത്തരം സുകൃത മനസ്സുകൾക്കാണ് മോക്ഷവും സ്വർഗ്ഗവും എല്ലാം ലഭിക്കുക.''

അപ്പോൾ ആൾക്കൂട്ടം ഒരേസ്വരത്തിൽ ഋതുവർമ്മനോട് ചോദിച്ചു:

''പരധർമ്മമെന്നാൽ എന്താണ് സുഹൃത്തെ?'' തന്റെ അറിവിന്റെ നിക്ഷേപങ്ങളെ തുറന്ന ഋതുവർമ്മൻ പറഞ്ഞു:

''കൊല്ലൻ ഒരിക്കലും സ്വർണ്ണപ്പണിചെയ്യരുത്. ഇരുമ്പുപണിക്കാരന് സ്വർണ്ണപ്പണിചെയ്യാനും അവകാശമില്ല. ശൂദ്രൻ ബ്രാഹ്മണരെ പരിചരിക്കു കതന്നെ വേണം. ബ്രാഹ്മണ്യം ദൈവദത്തമാണ്. കർമ്മവിധിയായ ജീവി തത്തെ ജന്മവിധിയായി മനുഷ്യർ അനുഭവിക്കുകതന്നെ വേണം. ബ്രാഹ്മ ണനെ സേവിക്കുമ്പോൾ ജീവിച്ചിരിക്കുന്ന ദൈവത്തെയാണ് ശൂദ്രൻ പരിച രിക്കുന്നത്. പരകർമ്മവും ധർമ്മവുമെല്ലാം ഇപ്പോൾ നിങ്ങൾക്ക് മനസ്സിലാ യിരിക്കുമല്ലോ.''

ഋതുവർമ്മന്റെ വാക്കുകളിലെ അപകടസാദ്ധ്യതകളെക്കുറിച്ച് കിനാ വല്ലൂരുകാർ ചിന്തിച്ചു. ആൾക്കൂട്ടത്തിൽനിന്ന് ഒരാൾ മുമ്പോട്ടുവന്ന് അയാ ളുടെ നേർക്ക് കല്ലെറിഞ്ഞുതുടങ്ങി. തുടർന്ന് ആൾക്കൂട്ടവും അയാളുടെ നേർക്ക് തുടരെ കല്ലുകൾ എറിഞ്ഞു.

കല്ലേറുകൊണ്ട് ചോര ഒലിപ്പിച്ച് വേദന സഹിച്ച ഋതുവർമ്മൻ നിസ്സം ഗനായി ആൾക്കൂട്ടത്തെ അഭിമുഖീകരിച്ചു. അയാളുടെ അസാധാരണ വ്യക്തി ത്വത്തേയും മനസ്സിന്റെ ദാർഢ്യത്തേയും കണ്ട് ആൾക്കൂട്ടം പതുക്കെ പിൻവാങ്ങിത്തുടങ്ങി.

വീണ്ടും ഋതുവർമ്മൻ തന്റെ ധർമ്മസന്ദേശങ്ങളുമായി കിനാവല്ലൂ രിൽ ചുറ്റിനടന്നു. അഗ്രഹാരത്തിൽനിന്നാരംഭിച്ച അയാളുടെ പ്രഭാഷണപര മ്പരകൾ ഒടുവിൽ ചെറുമകുടിലുകളിലാണ് അവസാനിക്കുന്നത്.

ബ്രാഹ്മണ്യത്തേയും ജാതിയേയുംകുറിച്ചുള്ള ഋതുവർമ്മന്റെ വെളി പ്പെടുത്തലുകൾ ചില യുവാക്കളുടെ മനസ്സുകളിൽ അവസാനിക്കാത്ത ചിന്തയ്ക്ക് വഴിതുറന്നു. അവർ ഒറ്റപ്പെട്ട സന്ദർശകരായി അയാളെ സമീപി ച്ചു. അവരെല്ലാംതന്നെ അഗ്രഹാരങ്ങളിൽനിന്നു വന്ന ചെറുപ്പക്കാരായിരുന്നു.

ഋതുവർമ്മന്റെ ധർമ്മബോധനത്തിനു പിന്നിലുള്ള യാഥാർത്ഥ്യത്തെ യുവാക്കൾക്ക് വ്യക്തതയോടെ തിരിച്ചറിയാനായി.

ഇപ്പോൾ കിനാവല്ലൂരിലെ സാമൂഹ്യഘടന അതിദയനീയമാണ്. ക്ഷത്രിയത്വത്തിനും ബ്രാഹ്മണ്യത്തിനും ഒരുപോലെ ബലക്ഷയമുണ്ടായിരിക്കുന്നു. സാമന്തനായ കിനാവല്ലൂർ രാജാവിന് അധികാരത്തിന്റെ പ്രൗഢിയോ മേൽക്കോയ്മയോ ഇല്ല. സാമൂതിരിയുടെ കാര്യക്കാരനായി അധഃപതിച്ചിരിക്കുകയാണ് കിനാവല്ലൂർ രാജാവ്. രാജാധികാരത്തിന് സംഭവിച്ച ബലക്ഷയം സ്വാഭാവികമായും ബ്രാഹ്മണനേയും ശൂദ്രന്മാരേയും ബാധിക്കുകയുണ്ടായി. ഈശ്വരനേയും ബ്രഹ്മത്തേയും സേവിക്കേണ്ട ബ്രാഹ്മണർ ഭൗതികജീവിതത്തിനുവേണ്ട മാർഗ്ഗങ്ങൾ തിരഞ്ഞു. അവർ പലിശ ഇടപാടുകാരും കച്ചവടക്കാരുമായി. വൈശ്യർ ശൂദ്രന്മാരുടെ ജീവിതത്തെയാണ് സ്വീകരിച്ചത്. മറ്റുള്ള ജാതിക്കാരും പണത്തിനുവേണ്ടി പുതിയ ജീവിതമാർഗ്ഗങ്ങളെ സ്വീകരിക്കുകയാണ്.

നായർതറയിലെ സമ്പന്നരായ ചിലർ ബ്രാഹ്മണനും ക്ഷത്രിയനും മുകളിൽ സ്വയം പ്രതിഷ്ഠ നടത്തി അധികാരവാഴ്ച നടത്തുകയാണ്. അവരുടെ അറകളിലേക്ക് ജാതിഭേദമില്ലാതെ സ്ത്രീകൾ കടന്നുവരുകയും കാമോത്സുകരായ അവരെ തൃപ്തരാക്കി ഇറങ്ങിപ്പോകുകയും ചെയ്തു. പരകർമ്മം ചെയ്യുന്ന ബ്രാഹ്മണർ പല ജാതിക്കാരികളുമായി ബന്ധപ്പെടുന്നുമുണ്ട്.

ധർമ്മഭ്രംശം നടത്തിയ കിനാവല്ലൂർകാരെ ശരിയായ മാർഗ്ഗത്തിലേക്ക് എത്തിക്കാൻവേണ്ടി പ്രയത്നിച്ച ഋതുവർമ്മനെ അഗ്രഹാരത്തിലെ ചില യുവാക്കൾ രഹസ്യമായി നിരന്തരം പിന്തുടർന്നു. നടപ്പുരീതികളെ നിഷേധിക്കുന്ന ഋതുവർമ്മന്റെ ധർമ്മസംസ്ഥാപനത്തിനായുള്ള വാക്കുകളും ചിന്തകളും ഉൾക്കൊള്ളാൻ ആൾക്കൂട്ടത്തിനു കഴിഞ്ഞില്ല. ആൾക്കൂട്ടത്തിന്റെ മുമ്പിലേക്ക് ഋതുവർമ്മൻ ദൈവവിചാരങ്ങളോടെ പ്രഭാഷണങ്ങൾ നടത്തുമ്പോൾ പലപ്പോഴും അവർ അക്രമാസക്തരായി. അത്തരം നടപടികളിൽ ചിലപ്പോഴെങ്കിലും അയാൾക്ക് ഗുരുതരമായ പരുക്കുപറ്റി.

തന്റെ ജീവിതലക്ഷ്യം കണ്ടെത്തലുകളെ പ്രാവർത്തികമാക്കുകയാണെന്ന് മനസ്സിലാക്കിയ ഋതുവർമ്മൻ ഒരിക്കലും പിന്തിരിഞ്ഞ് സ്വകാര്യതയിലേക്ക് ഉൾവലിയുന്നില്ല. ജീവത്യാഗംകൊണ്ടു മാത്രമെ ആൾക്കൂട്ടത്തിന്റെ അടഞ്ഞ മനസ്സിനെ ഉണർത്താനാകൂ എന്ന് അയാൾക്കറിയാം. സമ്പൽസമൃദ്ധമായ ഭൗതികസാഹചര്യത്തെ ഉപേക്ഷിച്ചാണ് അയാൾ കിനാവല്ലൂരിൽ എത്തുന്നത്.

ഒരിക്കൽ കിനാവല്ലൂർ രാജാവിന്റെ കൊട്ടാരത്തിലേക്ക് ധർമ്മസംസ്ഥാപനാർത്ഥം സത്യവചനങ്ങളുമായി ചെന്ന ഋതുവർമ്മനെ ബ്രാഹ്മണരുടെ നിർദ്ദേശപ്രകാരം രാജാവ് തടവിലാക്കി. തുടർന്ന് രണ്ടു ദിവസം അയാൾ ഇരുട്ടറയിൽ രാവുപകലുകൾ ചെലവഴിച്ചു. മൂന്നാംദിവസം രാജസദസ്സിലെ ബ്രാഹ്മണപണ്ഡിതരുടെ മുമ്പാകെ അയാളെ ഹാജരാക്കി. ധർമ്മത്തിന്റെ പുനഃസ്ഥാപനത്തിനുവേണ്ടി നിലകൊണ്ട ഋതുവർമ്മനോട് ബ്രാഹ്മണപണ്ഡിതൻമാർ ഒരേ സ്വരത്തിൽ ചോദിച്ചു.

"ധർമ്മം ഭൗതികമാണെന്നാണോ താങ്കൾ പറയുന്നത്?"

അതെ എന്നു പറഞ്ഞ ഋതുവർമ്മൻ തുടർന്നു:

"മനുഷ്യൻ ജീവിതത്തിൽ പാലിക്കേണ്ട കർമ്മംതന്നെയാണ് ധർമ്മം. കർമ്മങ്ങളുടെ ഫലമാണ് ഓരോരുത്തരുടേയും ഈ ജന്മവും അടുത്ത ജന്മവും. ബ്രാഹ്മണൻ ഉണ്ടായത് പൂർവ്വജന്മത്തിന്റെ ഫലംകൊണ്ടാണ്. കർമ്മമാണ് മനുഷ്യജീവിതത്തെ ധർമ്മനിഷ്ഠമാക്കുന്നതും ദൈവത്തിൽ എത്തിച്ചേർക്കുന്നതും. ധർമ്മഭ്രംശം എന്നത് പാരമ്പര്യകർമ്മത്തിൽനിന്നുള്ള ഭ്രംശമാണ്. ബ്രാഹ്മണനും ക്ഷത്രിയനും ശൂദ്രനുമെല്ലാം വിധിക്കപ്പെട്ട ജീവിതമാർഗ്ഗത്തെയാണ് പിന്തുടരേണ്ടത്. ധർമ്മസ്ഥാപനം അർത്ഥമാക്കുന്നത് മറ്റൊന്നുമല്ല. ധർമ്മം എന്നത് തികച്ചും ഭൗതികമായ ജീവിതക്രമങ്ങൾ തന്നെയാണ്."

നിലവിലുള്ള സമ്പ്രദായങ്ങളുടെ നേർക്ക് ഋതുവർമ്മൻ ആഞ്ഞടിച്ചപ്പോൾ ബ്രാഹ്മണൻമാരും ക്ഷത്രിയൻമാരും അയാളുടെ നേർക്ക് തിരിഞ്ഞു. തുടർന്ന് കിനാവല്ലൂർ രാജാവിന്റെ ആജ്ഞപ്രകാരം ഋതുവർമ്മനെ അന്നു തന്നെ തലവെട്ടാമ്പാറയിലേക്ക് എത്തിച്ചു.

തലവെട്ടാമ്പാറയിലെ ജനശൂന്യമായ പരിസരത്തിൽവെച്ച് ഭടൻമാർ രാജാവിന്റെ ഉത്തരവ് നടപ്പിലാക്കി. കൈകാലുകൾ കെട്ടിവരിഞ്ഞ് ഋതുവർമ്മനെ പാറയിൽ കിടത്തിയ അവർ ശിരസ്സു ഛേദിച്ച് അയാളുടെ ജീവൻ ഒടുക്കി. പിന്നീട് ശവശരീരം മൃഗങ്ങൾക്ക് തിന്നാനായി ഉപേക്ഷിച്ച് ഭടൻമാർ തിരിച്ചുനടന്നു.

പെട്ടെന്ന് അസാധാരണമായൊരു കാഴ്ചയ്ക്ക് രാജഭടൻമാർ ദൃക്സാക്ഷിയാവുകയായിരുന്നു. ഋതുവർമ്മൻ പുതച്ചിരുന്ന അങ്കിയിൽനിന്ന് ദിവ്യമായ പ്രകാശം ചുറ്റുപാടുകളിലേക്ക് ഒഴുകിത്തുടങ്ങി. പിന്നീടത് കാറ്റത്ത് കിനാവല്ലൂരിനെ ലക്ഷ്യമാക്കി പറന്നുയർന്നു.

രാജഭടൻമാർ കൊട്ടാരത്തിൽ എത്തുമ്പോഴേയ്ക്കും ഋതുവർമ്മന്റെ അങ്കി കൊട്ടാരപരിസരത്തിൽ എത്തിച്ചേർന്നിരുന്നു. കൊട്ടാരമുറ്റത്ത് കിടന്നിരുന്ന അങ്കിയിൽനിന്ന് ദിവ്യമായ പ്രകാശം കിനാവല്ലൂരിലേക്ക് മുഴുവൻ വ്യാപിച്ചുകൊണ്ടിരുന്നു.

രാജാവും ബ്രാഹ്മണരും മഹാപാപം ചെയ്തെന്ന മന:സ്താപത്തോടെ രണ്ടു പകലുകളും രാത്രികളും രാജസദസ്സിൽത്തന്നെ ചെലവഴിച്ചു. കിനാവല്ലൂരുകാരെല്ലാം മഹാദു:ഖത്തിന് അടിമകളായി പാപബോധത്തോടെ വീട്ടിൽത്തന്നെ കഴിഞ്ഞുകൂടി.

മൂന്നാംദിവസം മൗനത്തിന്റെ ഭണ്ഡാരത്തിൽനിന്നും മന:സ്താപത്തിൽനിന്നും രാജസദസ്സ് പതുക്കെ ഉണർന്നുതുടങ്ങി. ഇപ്പോൾ അവർക്ക് ഋതുവർമ്മൻ പ്രഖ്യാപിച്ച ധർമ്മസ്ഥാപനത്തിന്റെ ഭൗതിക താല്പര്യത്തെ വ്യക്തമായും തിരിച്ചറിയാൻ കഴിയുന്നുണ്ട്.

എല്ലാവരും പാരമ്പര്യകർമ്മങ്ങളെ പരിപാലിക്കുമ്പോൾ അതിന്റെ സുഖഫലങ്ങൾ ലഭിക്കുക ബ്രാഹ്മണർക്കും ക്ഷത്രിയർക്കും വൈശ്യർക്കും മാത്രമാണ്. ശൂദ്രരും മറ്റു പുറംജാതിക്കാരും വിധിഫലമായ ജീവിതത്തെ നിഷ്കാമമായി പ്രതിഫലം ആഗ്രഹിക്കാതെ അനുഷ്ഠിക്കേണ്ടതാണ്.

കാർഷികവ്യവസ്ഥിതിയുള്ള കിനാവല്ലൂരിലെ ഭൂമിയുടെ ഉടമകൾ ബ്രാഹ്മണരും ദൈവങ്ങളുമാണ്. അല്പം ഭൂമി രാജാവിനും അവകാശമായുണ്ട്.

ഋതുവർമ്മൻ പ്രഖ്യാപിച്ച വെളിപാടുകൾക്കു പിന്നിലുള്ള താല്പര്യം ബ്രാഹ്മണർക്കും രാജാവിനും വ്യക്തമാകുന്നു. അതോടെ ഋതുവർമ്മനെ ദിവ്യാത്മാവായി രാജാവ് പ്രഖ്യാപിക്കുന്നു.

മഹാപാപം ചെയ്തെന്ന മന:സ്താപത്തോടെ രാജാവും ബ്രാഹ്മണരും വൈശ്യൻമാരും ദിവ്യമായ അങ്കിയെ ആരാധിച്ചു തുടങ്ങി. രാജകീയ ഉത്തരവുപ്രകാരം കമ്മാളൻമാർ നിരവധി ദിവസം പണിയെടുത്ത് ദിവ്യമായ അങ്കി സൂക്ഷിക്കാൻ ചില്ലുവെച്ച പേടകം തയ്യാറാക്കുകയും ചെയ്തു. തുടർന്ന് ആഘോഷത്തോടെ ദിവ്യ അങ്കിയെ കാഴ്ചക്കോവിലിൽ പ്രതിഷ്ഠിച്ചു. കാഴ്ചക്കോവിലിലേക്ക് ജാതിമത ഭേദമന്യേ ആർക്കും പ്രവേശിക്കാമെന്ന രാജകീയ വിളംബരവും ഉണ്ടായി.

ഋതുവർമ്മന്റെ വാക്കുകളെ ഭൗതികനേട്ടമാക്കിത്തീർത്ത കിനാവല്ലൂർകാർ അവയ്ക്ക് വ്യാഖ്യാനങ്ങൾ നൽകി സ്വന്തം സ്വാർത്ഥതയെ സംരക്ഷിച്ചു. കർമ്മഭ്രംശത്തിൽനിന്നും ധർമ്മഭ്രംശത്തിൽനിന്നും കിനാവല്ലൂരുകാർ പിന്മാറിയതോടെ ബ്രാഹ്മണരും ക്ഷത്രിയരും കൂടുതൽ ശക്തരായി. ജാതിതറകൾ കൂടുതൽ പ്രാമുഖ്യം നേടിയെടുത്തു. ശൂദ്രൻമാരും പുറംജാതിക്കാരും കർമ്മവിധിയെ ഏറ്റുവാങ്ങി പരിസരബോധമില്ലാതെ സമ്പ്രദായങ്ങളെ സംരക്ഷിച്ചു.

കാഴ്ചക്കോവിലിൽവെച്ച ദിവ്യമായ അങ്കിയിൽനിന്ന് അപ്പോഴും അസാധാരണമായ പ്രകാശം കിനാവല്ലൂരിന്റെ പരിസരത്തിലേക്ക് ഒഴുകിക്കൊണ്ടിരുന്നു. അങ്കിയുടെ അതിതീക്ഷ്ണമായ പ്രകാശധാരയിൽ ധർമ്മഭ്രംശവും കർമ്മഭ്രംശവും വരാതെ കിനാവല്ലൂരുകാർ ജീവിച്ചു. അപ്പോൾ സംഭവങ്ങളെല്ലാം നിരന്തരം ആവർത്തിക്കുക മാത്രമായിരുന്നു.

അനേകം നൂറ്റാണ്ടുകൾ മാർഗ്ഗഭ്രംശങ്ങളില്ലാതെ കിനാവല്ലൂരുകാർ ജീവിച്ചെങ്കിലും കാലത്തിന്റെ നീതിക്രമങ്ങൾക്ക് ക്രമേണ അവരും കീഴടങ്ങി. ബ്രിട്ടീഷുകാർ ടിപ്പുവിനെ കീഴടക്കി അധികാരം സ്ഥാപിച്ചതോടെ കിനാവല്ലൂരിലെ രാജഭരണവും അവസാനിച്ചു. സ്വാഭാവികമായും ബ്രാഹ്മണ്യത്തിന്റെ അടിത്തറയും ഇളകി എന്നു പറയാം.

പുതിയ അവസ്ഥയിൽ ബ്രാഹ്മണർ ആധുനിക വിദ്യാഭ്യാസം നേടി പല വകുപ്പുകളിലേയും ഉദ്യോഗസ്ഥൻമാരായി. നായൻമാരും ബ്രാഹ്മണരെ

അനുസരിച്ച് പ്രാചീന സമ്പ്രദായങ്ങളെ ധിക്കരിച്ചു. മറ്റു ജാതിക്കാരും നില നില്പിനുവേണ്ടി പുതിയ ജീവിതമാർഗ്ഗത്തെ കണ്ടെത്തി.

അപ്പോൾ കാഴ്ചക്കോവിലിലെ ദിവ്യമായ അങ്കിയിലെ പ്രകാശധാര പതുക്കെപ്പതുക്കെ കുറഞ്ഞുതുടങ്ങി. പിന്നീട് ദിവ്യ അങ്കി വെറുമൊരു കാഴ്ചപിണ്ഡമായി അവശേഷിച്ചു. ദിവ്യമായ പ്രകാശം ഇല്ലാതായതോടെ അങ്കിയെ നമസ്ക്കരിക്കാനും ദർശിക്കാനും കിനാവല്ലൂരുകാർ തയ്യാറായില്ല. അങ്കി മറ്റ് പാഴ്വസ്തുക്കളെപോലെ അശ്രദ്ധമായി കാഴ്ചകോവിലിലെ പൊടി പിടിച്ച പേടകത്തിൽ കിടന്നു.

ഇക്കാലത്താണ് ജ്ഞാനധർമ്മൻ കിനാവല്ലൂരിലേക്ക് വരുന്നത്. വെളുത്ത ശരീരവും പൂച്ചകണ്ണുകളുമുള്ള ജ്ഞാനധർമ്മനെ കിനാവല്ലൂരു കാർ ആദ്യഘട്ടത്തിൽ അവഗണിക്കുകയായിരുന്നു. അയാൾ കിനാവല്ലൂരി നേയും നാട്ടുകാരേയും നിരീക്ഷിച്ച് തറകളിലൂടെ പലതവണ സഞ്ചരിച്ചു. പകലുകളിൽ നാടുകണ്ടു നടക്കുന്ന അയാൾ വൈകുന്നേരത്തോടെ കാഴ്ച ക്കോവിലിൽ എത്തും. കാഴ്ചക്കോവിലിന്റെ കല്പടവിൽ രാത്രി കഴിക്കുന്ന അയാൾ ഇരുട്ടിനോട് നിരന്തരം സംസാരിച്ചുകൊണ്ടിരുന്നു.

ഒരിക്കൽ കാഴ്ചക്കോവിലിൽ എത്തിയ കിനാവല്ലൂരുകാർ ദിവ്യമായ അങ്കി പുതച്ച ജ്ഞാനധർമ്മനെ കണ്ടു. ജ്ഞാനധർമ്മൻ അങ്കിപുതച്ചതോടെ ദിവ്യമായ അങ്കിയുടെ കാവിനിറം വെളുപ്പായിതീർന്നിരിക്കുന്നു.

വെളുത്ത അങ്കി പുതച്ച ജ്ഞാനധർമ്മൻ ആദ്യമായി ബ്രാഹ്മണരുടെ അഗ്രഹാരത്തിലേക്കാണ് കടന്നുചെല്ലുന്നത്. ഇപ്പോൾ അഗ്രഹാരത്തിലെ പല വീടുകളും അടഞ്ഞുകിടപ്പാണ്. ഉദ്യോഗസ്ഥരായ ബ്രാഹ്മണർ മാറ്റത്തിന്റെ വക്താക്കളായി മറ്റു നാടുകളിൽ സ്ഥിരതാമസവും ആരംഭിച്ചു കഴിഞ്ഞു.

ജ്ഞാനധർമ്മനെകണ്ട് അടുത്തേയ്ക്ക് വന്നവരോട് അയാൾ ഉച്ച ത്തിൽ പറഞ്ഞു:

“നാം നമ്മുടെ സ്വത്വത്തെ തിരിച്ചറിയുകതന്നെ വേണം. നാം ഭരി ക്കാനായി പിറന്നവരും മറ്റുള്ളവർ നമ്മുടെ അടിമകളുമാണ്. നമ്മുടെ ധർമ്മ മാണ് നമ്മുടെ നാട്ടിൽ നടപ്പിലാക്കേണ്ടത്. മറ്റുള്ളവരുടെ ധർമ്മത്തെ പിന്തു ടരുക നമ്മുടെ ധർമ്മത്തിനുതന്നെ അപമാനമാണ്. അതുകൊണ്ട് സുഹൃ ത്തുക്കളെ നിങ്ങൾ എന്റെ വാക്കുകളെ തിരിച്ചറിഞ്ഞ് നമ്മുടെ ധർമ്മത്തിലേ ക്കുതന്നെ മടങ്ങിപോകണം.”

ജ്ഞാനധർമ്മന്റെ വാക്കുകൾ കേട്ട ബ്രാഹ്മണർ അധിക്ഷേപങ്ങ ളോടെ അയാളുടെ അടുത്തെത്തി. എങ്കിലും ജ്ഞാനധർമ്മൻ അവരെ അവ ഗണിച്ച് തന്റെ കണ്ടെത്തലുകളെ വിവരിച്ചു.

തുടർന്ന് ജ്ഞാനധർമ്മൻ നായർതറയിലേക്കാണ് പ്രവേശിക്കുന്ന ത്. ധർമ്മത്തേയും സ്വത്വത്തേയുംക്കുറിച്ചു പറഞ്ഞ അയാൾ അടിമയും ഉട മയുമെല്ലാം മനുഷ്യന്റെ സൃഷ്ടിയാണെന്നും മറ്റാരുടേയും അടിമയാവുകയല്ല

മനുഷ്യധർമ്മമെന്നും എടുത്തുപറഞ്ഞു.

നായൻമാർ ജ്ഞാനധർമ്മനെ അപമാനിക്കുകയും കയ്യേറ്റം ചെയ്യുകയും ഉണ്ടായി. എങ്കിലും അയാൾ തന്റെ കണ്ടെത്തലുകളിൽനിന്ന് പിൻമാറാൻ തയ്യാറായില്ല.

ജ്ഞാനധർമ്മൻ എല്ലാ ദിവസങ്ങളിലും അഗ്രഹാരത്തിലും നായർതറയിലും തന്റെ പ്രഭാഷണ പരമ്പരകൾ തുടർന്നു. ജ്ഞാനധർമ്മൻ നിരന്തരം അലട്ടുന്ന പ്രശ്നമായെങ്കിലും അയാളുടെ വാക്കുകൾക്കു പിന്നിലുള്ള യാഥാർത്ഥ്യത്തെക്കുറിച്ച് അവർക്ക് ബോദ്ധ്യം വന്നുതുടങ്ങി. എങ്കിലും ബ്രിട്ടീഷുകാരോട് എതിരിടാനും അവകാശങ്ങളെ ചോദിക്കാനും ബ്രാഹ്മണർക്കും നായർമാർക്കും കഴിഞ്ഞില്ല.

നാട്ടിലെ ഉയർന്ന അധികാരമുള്ള ഉദ്യോഗങ്ങളെല്ലാം കടൽ കടന്നുവന്ന ബ്രിട്ടീഷുകാർ കയ്യടക്കിയിരിക്കുകയാണ്. ഒരേതരം പഠിപ്പും ഉദ്യോഗവുമുണ്ടെങ്കിലും നാട്ടുകാരെ അധഃകൃതരായാണ് അവർ കാണുന്നത്. നാട്ടുകാർക്ക് ബ്രിട്ടീഷുകാരെപ്പോലെ ഉന്നതമായ അധികാരവും ഉയർന്നജോലിയും മികച്ച ശമ്പളവും ഒരിക്കലും അവകാശപ്പെടാനാവില്ല.

യാഥാർത്ഥത്തെ തിരിച്ചറിയുന്നെങ്കിലും അവസ്ഥയുടെ പങ്കുപറ്റിയ ബ്രാഹ്മണരും വൈശ്യരും നായൻമാരും അവകാശത്തിനുവേണ്ടി പോരാടാൻ തയ്യാറായില്ല.

ചില യുവാക്കൾ ജ്ഞാനധർമ്മനെ രഹസ്യമായിക്കണ്ട് ദുരിതാവസ്ഥയെ വിവരിക്കുകയും അയാളുടെ മാർഗ്ഗത്തെ അംഗീകരിക്കുകയും ചെയ്തു. സംഘടിച്ച് ശക്തരായിത്തീർന്നാൽ അടിമയും ഉടമയും ഇല്ലാത്ത ലോകം ഉണ്ടാക്കാമെന്ന് ജ്ഞാനധർമ്മൻ പറഞ്ഞപ്പോൾ യുവാക്കൾ ആവേശഭരിതരായി.

"നാം അടിമകളായി ജീവിക്കേണ്ടവരല്ല. നമ്മുടെ ഉടമകൾ നാം തന്നെയാണ്. യജമാനൻമാരെ പുറത്താക്കാൻ വേണ്ടി ഏതു മാർഗ്ഗത്തേയും സ്വീകരിക്കാൻ നമുക്ക് കഴിയണം."

ജ്ഞാനധർമ്മൻ നിർദ്ദേശിച്ച മാർഗ്ഗത്തെ സ്വീകരിക്കുന്നതിനെക്കുറിച്ചോർത്തപ്പോൾ ചെറുപ്പക്കാരുടെ മുഖം മ്ലാനമായി. രണ്ടുപേർ എന്തിനും സന്നദ്ധരായി അയാളുടെ മുമ്പിൽനിന്നു.

എന്നാൽ തികച്ചും നിന്ദ്യമായ അനുഭവങ്ങളാണ് പിന്നീട് ജ്ഞാനധർമ്മന് ഉണ്ടായത്. ഒറ്റുകാർ വിവരം നൽകിയപ്പോൾ ബ്രിട്ടീഷു പോലീസുകാർ അയാളെ പിടിച്ചു. ആദ്യം കോയമ്പത്തൂരിലെ ജയിലിലും തുടർന്ന് സേലത്തുംഅവർ ജ്ഞാനധർമ്മനെ അടച്ചുവെച്ചു.

വിചാരണകോടതിയിൽ വിദേശിയായ രാജാവിനേയും അവരുടെ ധർമ്മനീതികളേയും താൻ അംഗീകരിക്കുന്നില്ലെന്ന് ജ്ഞാനധർമ്മൻ വ്യക്തമാക്കി. തന്റെ നാടും നാട്ടുകാരും ആരുടേയും അടിമയല്ലെന്നു അയാൾ

പറഞ്ഞു. വിദേശികളേയും അവരുടെ നിയമത്തേയും അയാൾ ധിക്കരിക്കുകയും ചെയ്തു.

നിഷേധിയായ ജ്ഞാനധർമ്മൻ പിന്നീട് അധികാരത്തിന്റെ നീതിനിർവ്വഹണത്തെ അനുഭവിക്കുകയും ചെയ്തു.

ജ്ഞാനധർമ്മനെ സേലം ജയിലിൽവെച്ചാണ് തൂക്കിക്കൊല്ലുന്നത്. ജ്ഞാനധർമ്മന്റെ കഴുത്തിൽ തൂക്കുകയർ വീണപ്പോൾ ജയിലിലെ അലമാരയിൽ സൂക്ഷിച്ചിരുന്ന വെളുത്ത അങ്കി കാറ്റത്ത് പുറമേയ്ക്ക് പറന്നു. പിന്നീടത് കാറ്റത്തു നിരന്തരം പറന്ന് കിനാവല്ലൂരിലെ കാഴ്ചക്കോവിലിന്റെ മുമ്പിൽ വീണു. ദിവ്യശക്തിയുള്ള അങ്കിയെ അവർ വീണ്ടും കാഴ്ചപ്പെട്ടിയിൽ സൂക്ഷിച്ച് ആരാധിച്ചു.

ഇപ്പോൾ അങ്കിയിൽനിന്ന് ഒഴുകുന്ന വിശുദ്ധമായ പ്രകാശം കിനാവല്ലൂരിൽ മാത്രമല്ല രാജ്യത്തിലേക്ക് മുഴുക്കെ പരക്കുകയാണ്. അങ്കിയിലെ ദിവ്യമായ പ്രകാശം അന്യനാടുകളിലേക്ക് പരന്നതോടെ ജ്ഞാനധർമ്മന്റെ മാർഗ്ഗത്തെ അവർ പൂർണ്ണമനസ്സോടെ അംഗീകരിക്കാനും തയ്യാറായി.

പിന്നീട് എവിടേയും സ്വാതന്ത്ര്യത്തിനു വേണ്ടിയുള്ള മുറവിളികളാണ് മുഴങ്ങുന്നത്. ആൾക്കൂട്ടം ജീവത്യാഗംചെയ്ത് സ്വാതന്ത്ര്യം നേടാൻ തയ്യാറായി. അടിമകളിലെ ഉന്നതൻമാരുടെ മോചനം മാത്രമാണ് സ്വാതന്ത്ര്യമെന്നു തിരിച്ചറിഞ്ഞതോടെ കിനാവല്ലൂരിലെ അഗ്രഹാരവും കച്ചവടതെരുവുകളും നായർതറയും പ്രതീക്ഷകളോടെ ഉണരുന്നു.

സ്വാതന്ത്ര്യം ലഭിച്ചതോടെ ദിവ്യ അങ്കിയിൽനിന്ന് പുറപ്പെട്ട പ്രകാശത്തിന്റെ ശക്തി കുറഞ്ഞുവന്നു. പിന്നീടത് വെറുമൊരു വസ്ത്രമായി അധഃപതിച്ചു. കാഴ്ചക്കോവിലിലേക്ക് ഭക്തിയോടെ വന്നിരുന്നവർ പാഴ്വസ്ത്രത്തെ ഉപേക്ഷിച്ചതോടെ ദിവ്യഅങ്കിവെച്ച പെട്ടകം പൊടിപിടിച്ച് കിടന്നു.

ഇക്കാലത്താണ് കിനാവല്ലൂരിലേക്ക് സ്വത്വവാൻ വരുന്നത്. ഒരു പ്രഭാതത്തോടെ കിനാവല്ലൂരിൽ എത്തിയ അയാളെക്കണ്ട് ആൾക്കൂട്ടം അമ്പരന്നുനിന്നു. ഏഴടി ഉയരമുള്ള അസാധാരണ ശരീരം. ചെറുപ്പത്തിന്റെ പ്രസരിപ്പിനോടൊപ്പം കറുത്ത ദേഹപ്രകൃതവും പരുക്കൻ പെരുമാറ്റങ്ങളും. ചുവന്ന കണ്ണുകളിൽനിന്ന് അതിതീക്ഷ്ണമായ ജ്വാലയാണ് പ്രവഹിക്കുന്നത്.

കിനാവല്ലൂരിനേയും പരിസരത്തേയും സ്വത്വവാൻ അനേകം ദിവസങ്ങൾ നിരീക്ഷിച്ചു നടന്നു. അയാൾ അവരുടെ സമൂഹത്തേയും സാമൂഹ്യഘടനയേയും സൂക്ഷ്മമായി തിരിച്ചറിഞ്ഞു. പകൽ മുഴുവൻ കിനാവല്ലൂരിൽ സഞ്ചരിക്കുന്ന അയാൾ സന്ധ്യയോടെ കാഴ്ചക്കോവിലിൽ എത്തിച്ചേരും.

പതിനാലാം ദിവസം ഉറക്കമുണർന്ന കിനാവല്ലൂർകാർ സ്വത്വവാൻ വെളുത്ത ദിവ്യ അങ്കി പുതയ്ക്കുന്നതിനെയാണ് കണ്ടത്. പെട്ടന്ന് അങ്കി

നിറഭേദം വന്ന് കറുക്കുന്നതും അവർ കണ്ടു. തന്റെ ശരീരത്തിന്റെ നിറം ഉൾക്കൊണ്ട ദിവ്യ അങ്കി പുതച്ച അയാൾ കിനാവല്ലൂരിലെ കീഴാളൻമാരുടെ ഇടയിലേക്കാണ് കടന്നുചെല്ലുന്നത്. അയാൾ ചെറുമക്കളുടേയും ചക്കിലയൻമാരുടേയും നായാടികളുടേയും കമ്മാളൻമാരുടേയും വീടുകളിൽ എത്തി അവരെ ഉണർത്തുപാട്ടുകൾ കേൾപ്പിച്ചു.

കിനാവല്ലൂരിലെ കീഴാളൻമാരോട് സ്വത്വവാൻ പറഞ്ഞു:

"നിങ്ങൾ ബുദ്ധിശൂന്യർ മാത്രമല്ല കാഴ്ചയും ഇല്ലാത്തവരാണെന്ന് ഞാൻ മനസ്സിലാക്കുന്നു. നിങ്ങളുടെ അടിമത്തം നിങ്ങൾക്ക് എന്താണ് ഇതുവരെ നൽകിയത്? നിങ്ങൾക്ക് നഷ്ടപ്പെടാൻ യാതൊന്നുമില്ലെന്ന സത്യത്തെ തിരിച്ചറിയണം. നിങ്ങൾക്ക് ഉണ്ടായ യഥാർത്ഥ നഷ്ടം നിങ്ങളുടെ ജീവിതമാണ്. അടിമകൾ സ്വാതന്ത്ര്യവും സ്വപ്നവുമില്ലാത്തവരാണ്. വിമോചനത്തിലൂടെ സ്വാതന്ത്ര്യത്തിലേക്കും അങ്ങനെ സ്വപ്നത്തിലേക്കും എത്തിച്ചേരണം. സ്വപ്നത്തെയാണ് നമ്മൾ യഥാർത്ഥമാക്കിത്തീർക്കേണ്ടത്."

സ്വത്വവാന്റെ വാക്കുകളെ കേട്ട അധഃകൃതർ അയാളുടെ മുഖത്തേയ്ക്ക് ഭീതിയോടെ നോക്കി. അവരോട് സഹതപിച്ച അയാൾ വീണ്ടും തുടർന്നു.

"ബ്രാഹ്മണ്യത്തിന്റെ കാലാകാലങ്ങളായുള്ള വഞ്ചനയാണ് നിങ്ങളെ അടിമകളും പരിസരബോധമില്ലാത്തവരുമാക്കിയത്. ബ്രാഹ്മണർ ഹിമാലയത്തിന് അപ്പുറത്തുനിന്നു വന്നവരാണ്. അവർ നമ്മുടെ പിതാമഹൻമാരെ അടിമകളാക്കി ഭൂമിയുടെ ഉടമകളായി. യഥാർത്ഥത്തിൽ അടിമത്തം നമ്മൾ അവർക്കാണ് നൽകേണ്ടത്."

"കറുപ്പ് നമ്മുടെ പാരമ്പര്യത്തിന്റെ ചിഹ്നമാണ്. ബ്രാഹ്മണ്യത്തിന്റെ കോട്ടയെ തകർക്കാൻ കറുപ്പിനു കഴിയും. അതിന് നിങ്ങൾ സ്വയം ആരെന്നും അവസ്ഥ എന്തെന്നും ഇതെങ്ങനെ സംഭവിച്ചുവെന്നും തിരിച്ചറിയണമെന്നു മാത്രം."

സ്വത്വവാന്റെ വാക്കുകളെ കിനാവല്ലൂരിലെ കീഴാളൻമാരെല്ലാം ഭീതിയോടെയാണ് കേട്ടത്. കാരണം ബ്രാഹ്മണ്യത്തിന്റെ അലംഘനീയ നീതിയേയും അതിന്റെ കൊന്നുതിന്നാനുള്ള ശക്തിയേയും അവർ അറിയുന്നു. സ്വത്വവാൻ വീണ്ടും അവരെ പ്രകോപിപ്പിക്കാൻ ശ്രമിച്ചു. അപ്പോൾ അവർ കയ്യിൽ കിട്ടിയ ആയുധങ്ങളുമായി അയാളെ ആക്രമിച്ചു.

ശരീരം മുഴുവൻ ചോര ഒലിക്കുമ്പോഴും സ്വത്വവാൻ ആക്രമികളോടും അവരുടെ അജ്ഞാനത്തോടും സഹതപിക്കുകയായിരുന്നു. വീണ്ടും കിനാവല്ലൂർകാരോട് അയാൾ പറഞ്ഞു:

"നിങ്ങൾ ചെയ്യുന്നതെന്തെന്ന് നിങ്ങൾ അറിയുന്നില്ല. നിങ്ങൾ സത്യത്തെയാണ് ബലികഴിക്കാൻ ശ്രമിക്കുന്നത്. ഞാൻ നിങ്ങളോട് സത്യബോധനമാണ് നടത്തിയത്. സത്യത്തെ പ്രാപിക്കാനുള്ള ശക്തിയാണ് നിങ്ങൾ നേടി

യെടുക്കേണ്ടത്. അടിമകളാവുകയല്ല നാം നമ്മുടെതന്നെ ഉടമകളാകണം. ഉടമകൾ മാത്രമുള്ള ഒരു ലോകത്തിനു വേണ്ടിയാണ് ഞാൻ നിങ്ങളുടെ മുമ്പിൽ വന്നിരിക്കുന്നത്."

തന്റെ പ്രവർത്തനത്തോട് തികഞ്ഞ സത്യസന്ധതയും പ്രത്യാശയും വെച്ചുപുലർത്തിയ സ്വത്വവാൻ തളരാതെ വീണ്ടും പ്രവർത്തനം തുടർന്നു. ഇപ്പോൾ അയാളുടെ വാക്കുകൾ കേൾക്കാൻ കീഴാളരിൽനിന്ന് ചില ചെറുപ്പക്കാർ എത്തുന്നു. കർമ്മവിധിയോടും പൂർവ്വജന്മവിഹിതമായി കിട്ടിയ ജീവിതത്തോടും പ്രതികരിക്കാൻ അവർ തയ്യാറായി. എങ്കിലും ബ്രാഹ്മണ്യത്തിന്റെ നിർദ്ദയമായ നടപടികളെ ഓർത്ത ചെറുപ്പക്കാർ പിന്തിരിഞ്ഞു. പിന്നീട് ആരും സ്വത്വവാനെ കാണാനായി കീഴാളരിൽനിന്ന് വരുന്നില്ല. എങ്കിലും അയാൾ തന്റെ പ്രയത്നം നിർബാധം തുടർന്നു.

തുടർന്ന് സ്വത്വവാൻ ഈഴവൻമാരിലേക്കാണ് കടന്നുചെല്ലുന്നത്. പനങ്കാട്ടിൽ കള്ളുചെത്തിക്കൊണ്ടിരുന്നവരോടും പാടത്ത് പണിയെടുക്കുന്നവരോടും അയാൾ കനത്ത സ്വരത്തിൽ തന്റെ കണ്ടെത്തലുകളെ വെളിപ്പെടുത്തി.

"മനുഷ്യൻ എല്ലാവരും തുല്യരാണെന്ന സത്യത്തെ നിങ്ങൾ അറിയുകയും അംഗീകരിക്കുയും വേണം. ദൈവത്തിന്റെ മുമ്പിൽ ജാതിയും മതവും സാമ്പത്തികനിലവാരങ്ങളുമില്ല. ബ്രാഹ്മണനും ചണ്ഡാളനും ദൈവത്തിന്റെ മുമ്പിൽ ഒന്നുതന്നെയാണ്. ദൈവം അഭേദവസ്തുവായി ചരാചരങ്ങളിൽ സ്ഥിതിചെയ്യുകയാണ്."

ഈഴവർ താല്പര്യത്തോടെ കേൾക്കുന്നതു കണ്ടപ്പോൾ സ്വത്വവാൻ തുടർന്നു:

"ദൈവത്തിന്റെ സൃഷ്ടിയെ ബ്രാഹ്മണ്യമാണ് ജാതികളാക്കി തിരിച്ചത്. ബ്രാഹ്മണരുടെ വ്യാഖ്യാനങ്ങളാണ് ഇതുവരെ നമുക്ക് അറിയാൻ കഴിഞ്ഞിട്ടുള്ളത്. എല്ലാറ്റിലും ദൈവം സ്ഥിതിചെയ്യുമ്പോൾ യാതൊന്നും ഉയർന്നതും താഴ്ന്നതുമാകുന്നില്ല."

എല്ലാവരും സമൻമാരാണെന്നും മനുഷ്യർ സമഭാവനയോടെ ജീവിക്കേണ്ടവരാണെന്നും സ്വത്വവാൻ തുടർന്നു പറഞ്ഞപ്പോൾ ഈഴവയുവാക്കളുടെ മനസ്സിൽ അയാളുടെ വാക്കുകൾ ആഴത്തിൽ തറച്ചു. പിന്നീട് ചില ചെറുപ്പക്കാർ സ്വത്വവാനെ കാണാനെത്തി.

ബ്രാഹ്മണർക്ക് തുല്യരാകാനുള്ള അവസരമാണ് സ്വത്വവാൻ ഉണ്ടാക്കുന്നതെന്നറിഞ്ഞപ്പോൾ ചെറുപ്പക്കാർ എന്തും ചെയ്യാൻ സന്നദ്ധരായി. പിന്നീട് അയാൾ ചെറുപ്പക്കാരുടെ കൂടെ പല ഈഴവരേയും സന്ദർശിച്ചു. ഭേദചിന്ത ഇല്ലാതെ മനുഷ്യരെല്ലാം തുല്യരാണെന്ന് അയാൾ വീണ്ടും വീണ്ടും പറഞ്ഞു. അതെല്ലാം ഈഴവമനസ്സുകളിൽ പ്രതീക്ഷ നൽകി. സ്വത്വവാന്റെ പ്രഖ്യാപനങ്ങൾ നടപ്പിലാകുമ്പോൾ തീണ്ടലില്ലാതെ ബ്രാഹ്മണരെപ്പോലെ ജീവിക്കാമെന്ന് അവർ കരുതുകയും ചെയ്തു.

എന്നാൽ തുടർന്നുണ്ടായ സംഭവങ്ങൾ ഈഴവരെ പ്രകോപിപ്പിക്കുകയായിരുന്നു. അഭേദചിന്തയിൽ പൂർണ്ണമായി വിശ്വസിച്ചിരുന്ന സ്വത്വവാൻ കീഴാളരേയും ഈഴവൻമാരേയും ഒന്നിച്ച് ഇരുന്ന് സദ്യകഴിക്കാൻ ക്ഷണിച്ചു. നിരയായിട്ട ഇലകൾക്കു പുറകിൽ കീഴാളർ ഇരുന്നപ്പോൾ ഈഴവ യുവാക്കൾ പ്രക്ഷുബ്ധരായി. പെട്ടെന്നവർ കീഴാളരെ ആക്രമിച്ചുതുടങ്ങി. ജീവഭയംകൊണ്ട് വിറച്ച കീഴാളൻമാർ സദ്യഉണ്ണാതെ വീടുകളിലേയ്ക്ക് ഓടിപ്പോയി.

പിന്നീട് ഈഴവയുവാക്കൾ സ്വത്വവാന്റെ നേർക്കുതിരിഞ്ഞു. അഭേദചിന്തയെക്കുറിച്ചും മനുഷ്യസമത്വത്തെക്കുറിച്ചും ആവർത്തിച്ചു പറഞ്ഞെങ്കിലും ആരും അയാളെ പരിഗണിച്ചില്ല. ഒരു ചെറുപ്പക്കാരൻ പെട്ടെന്ന് പ്രകോപിതനായി കല്ലെറിഞ്ഞു തുടങ്ങിയപ്പോൾ ആൾക്കൂട്ടം ആവേശത്തോടെ അയാളെ അനുകരിച്ചു.

ആൾക്കൂട്ടം കൂടുതൽ അക്രമാസക്തമായപ്പോൾ സ്വാഭാവികമായും ജീവരക്ഷയ്ക്കുവേണ്ടി സ്വത്വവാൻ ഓടിത്തുടങ്ങി. ആൾക്കൂട്ടം അയാളെ നിരന്തരം പിന്തുടർന്നു.

അസാധാരണ വേഗതയിൽ ഓടിക്കൊണ്ടിരുന്ന സ്വത്വവാൻ പുഴയുടെ മുമ്പിൽ വഴിയടഞ്ഞുനിന്നു. കൂലംകുത്തി ഒഴുകുന്ന പുഴയെക്കണ്ട് അയാൾ അമ്പരന്നു. അപ്പോഴും കല്ലുകൾ അയാളുടെ ദേഹത്തിൽ ആഞ്ഞുപതിച്ചുകൊണ്ടിരുന്നു. പിന്നീട് കൂടുതലൊന്നും ആലോചിക്കാൻ സ്വത്വവാനു കഴിഞ്ഞില്ല. അയാൾ പുഴയിലേക്ക് ചാടിയപ്പോൾ വിശുദ്ധ അങ്കി കാറ്റത്ത് പറന്ന് കിനാവല്ലൂരിനു മുകളിൽക്കൂടെ ഒഴുകി.

പുഴയിൽ ചാടിയ സ്വത്വവാൻ പിന്നീടൊരിക്കലും തല ഉയർത്തുന്നില്ല. ആൾക്കൂട്ടം അമിതമായ ആഹ്ലാദത്തോടെ അയാളുടെ മരണത്തെ ആഘോഷിച്ചു.

സ്വത്വവാന്റെ ശരീരത്തിൽനിന്നു വേർപ്പെട്ട വിശുദ്ധ അങ്കി കാറ്റിന്റെ ഗതിക്കൊത്ത് സഞ്ചരിച്ച് കാഴ്ചക്കോവിലിൽ എത്തി. ആൾക്കൂട്ടം വിശുദ്ധ അങ്കിയെ പേടകത്തിൽ സൂക്ഷിച്ച് വീണ്ടും ആരാധിച്ചുതുടങ്ങി. ദിവ്യമായ അങ്കിയിൽനിന്ന് അസാധാരണമായ പ്രകാശം വീണ്ടും പരന്നുതുടങ്ങി. പ്രകാശത്തിന്റെ വിശുദ്ധി ഈഴവൻമാരേയും കീഴാളരേയും വീണ്ടും പ്രക്ഷുബ്ധരാക്കിക്കൊണ്ടിരുന്നു.

ഇപ്പോൾ ഈഴവൻമാരും കീഴാളരും വേറിടലുകൾ ഇല്ലാതെയാണ് പെരുമാറുന്നത്. എങ്കിലും എവിടേയും സാമ്പത്തികമായ ഉയർച്ചതാഴ്ചകളും അടിച്ചമർത്തലുകളുമാണ്. മനുഷ്യരെല്ലാം തുല്യരാണെന്ന അറിവ് അവർക്കുണ്ടെങ്കിലും സാമ്പത്തിക വിഭജനങ്ങൾ കിനാവല്ലൂരുകാരെ ദരിദ്രരും സമ്പന്നരുമാക്കി വിഭജിച്ചു.

സ്വത്തുക്കളുടെയെല്ലാം ഉടമകൾ ബ്രാഹ്മണരും പ്രമുഖ നായൻമാരുമാണ്. ഈഴവൻമാർ കൃഷിഭൂമികളുടെ കുടിയാന്മാരാണ്. അവർക്കു താഴെ

യാണ് ചേറിൽ പണിയെടുക്കുന്ന ചെറുമക്കൾ. സമാസമത്തിന്റെ ഇടിമുഴക്കങ്ങൾ നിരന്തരം ഉയരുന്നുണ്ടെങ്കിലും പ്രായോഗികമായി സമ്പത്താണ് ശക്തി നിർണ്ണയിച്ചിരുന്നത്.

ഇക്കാലത്താണ് കിനാവല്ലൂരിലെ പ്രഭാതത്തിലേയ്ക്ക് വിദൂരതയിൽനിന്ന് ചെറുപ്പക്കാരനായ ലോകമാനവൻ കടന്നുവരുന്നത്.

കാഴ്ചക്കോവിലേക്ക് പ്രവേശിച്ച ലോകമാനവൻ പ്രകാശധാര നശിച്ചവിശുദ്ധ അങ്കി എടുത്ത് പുതച്ചു. കറുത്ത അങ്കി അയാളുടെ സ്പർശനമേറ്റ് പെട്ടെന്ന് ചുവപ്പായി. അതോടെ ലോകമാനവൻ പ്രക്ഷുബ്ധനും വികാരഭരിതനുമായി തീർന്നു. തുടർന്ന് അയാൾ ആഴ്ചകളോളം കിനാവല്ലൂരിന്റെ സാമൂഹ്യഘടനയെ നിരീക്ഷിച്ചു നടന്നു.

പിന്നീട് ലോകമാനവൻ കീഴാളരോട് പറഞ്ഞു:

'യാഥാർത്ഥ്യത്തെ തിരിച്ചറിയുകയും അവയെ മാറ്റിപ്പണിയുകയുമാണ് മനുഷ്യന്റെ മഹത്തായ കർത്തവ്യം. മനുഷ്യൻ ജാതികളായല്ല വർഗ്ഗങ്ങളായാണ് വിഭജിക്കപ്പെട്ടിരിക്കുന്നത്. അദ്ധ്വാനിക്കുന്നവരും ജന്മിയും മുതലാളിയും ഇടത്തരക്കാരുമായി മനുഷ്യൻ വിഭജിക്കപ്പെട്ടിരിക്കുന്നു. കിനാവല്ലൂരിൽ അദ്ധ്വാനിക്കുന്നവരും ജന്മികളുമാണുള്ളത്. ജന്മികൾ ബ്രാഹ്മണ്യത്തിന്റെ കീഴിൽ അദ്ധ്വാനിക്കുന്നവരെ ചൂഷണംചെയ്യുകയാണ്. അതുകൊണ്ട് ആരാണോ ഭൂമിയിൽ അദ്ധ്വാനിക്കുന്നത് അവർക്കുതന്നെയാണ് ഭൂമിയുടെ ഉടമാവകാശവും."

ലോകമാനവന്റെ അസാധാരണ വാക്കുകൾ കേട്ട് കീഴാളർ പരിഭ്രമത്തോടെ അയാളുടെ മുഖത്തേയ്ക്ക് തുറിച്ചുനോക്കി.

മനുഷ്യന്റെ സമത്വത്തേയും വർഗ്ഗസമരത്തേയും വിഭജനക്രമങ്ങളുടെ ഉന്മൂലനത്തേയുംകുറിച്ച് ലോകമാനവൻ കീഴാളരോട് ആവേശത്തോടെ പറഞ്ഞു. അദ്ധ്വാനിക്കുന്നവർ സംഘടിക്കേണ്ടതും ജന്മിത്തത്തേയും മുതലാളിത്തത്തേയും ഇല്ലാതാക്കി സമത്വസുന്ദരത പ്രാപിക്കേണ്ടതും അയാൾ സ്വപ്നമനോഹാരിതയോടെ വിവരിച്ചു.

ലോകമാനവന്റെ വാക്കുകൾ കീഴാളർക്ക് പ്രത്യാശ നൽകിയെങ്കിലും മരണഭീതി അവരെ നിസ്സഹായരാക്കി. എന്നാൽ ഈഴവർ ലോകമാനവനെ ബഹുമാനത്തോടെ സ്വീകരിച്ചു. സ്വത്വവാൻ അഭേദചിന്തയെക്കുറിച്ചു പറഞ്ഞപ്പോൾ ഈഴവൻ നേരിട്ട പ്രശ്നം ഭൂമിയെ സംബന്ധിച്ച ഉടമാവകാശങ്ങളായിരുന്നു. ഇപ്പോൾ അവരുടെ പ്രശ്നങ്ങൾക്ക് പരിഹാരമായി ലോകമാനവൻ വർഗ്ഗവിഭജനത്തെ അവതരിപ്പിച്ചിരിക്കുന്നു. കുടിയാൻമാർ ഉടമകളാകുമെന്നു കേട്ടപ്പോൾ അവർ ഒന്നടക്കം ലോകമാനവന്റെ വക്താക്കളായി. അയാളുടെ വാക്കുകളെ പരസ്പരം കൈമാറിയ അവർ സമത്വസുന്ദരമായ ലോകത്തിനുവേണ്ടി പ്രത്യാശയോടെ പ്രയത്നിച്ചു.

ലോകമാനവന്റെ വാക്കുകളെ ജീവിതസത്യമായി കരുതിയ ഈഴവർ അയാളെ രഹസ്യമായി വീടുകളിൽ താമസിപ്പിച്ചു. തുടർന്ന് അവർ അയാളുടെ നിർദ്ദേശങ്ങളെ സ്വീകരിച്ച് പ്രവർത്തിച്ചുതുടങ്ങി. സംഘടിതരായി തീർന്ന ഈഴവർ ആയുധധാരികളായി അഗ്രഹാരങ്ങളിലെത്തി ആധാരക്കെട്ടുകളെ പിടിച്ചെടുത്തു. എന്നാൽ അവർക്കൊരിക്കലും ലക്ഷ്യത്തിലേക്ക് എത്തിച്ചേരാനായില്ല.

പോലീസിന്റെ തേർവാഴ്ച ആരംഭിച്ചതോടെ കനത്ത നഷ്ടങ്ങളാണ് ഈഴവർക്ക് നേരിടേണ്ടിവന്നത്. അവരുടെ വിലമതിപ്പുള്ളതും പ്രിയപ്പെട്ടതുമായ വസ്തുക്കളെ പോലീസുകാർ നശിപ്പിച്ചു. കൂടാതെ അവർ പെണ്ണുങ്ങളെ മാനഭംഗപ്പെടുത്തുകയും യുവാക്കളുടെ വാരിയെല്ലുകൾ ഒടിക്കുകയും ചെയ്തു.

ഇതു സംഭവിക്കുമ്പോഴും ലോകമാനവൻ അവരുടെ ഇടയിൽത്തന്നെ രഹസ്യമായി ജീവിച്ചു. അപ്പോഴും അയാൾ പ്രത്യാശ നൽകി സമ്പന്നമായ ഭാവിയെ അവരുടെ മുമ്പിൽ അവതരിപ്പിച്ചു.

ഇനി നമുക്ക് ചരിത്രത്തിന്റെ മറ്റൊരു ഘട്ടത്തിലേയ്ക്ക് കടക്കാം.

അറുപത്തൊമ്പതിനുശേഷം കേരളത്തിൽ ഭൂപരിഷ്ക്കരണം നടപ്പിലാക്കുകയായിരുന്നു. അതിന്റെ ഗുണഭോക്താക്കളിൽ മിക്കവരും ഈഴവൻമാരായിരുന്നു. കിനാവല്ലൂരിലെ ഈഴവർ ഭൂപരിഷ്ക്കരണത്തിന് കാരണക്കാരനായി കണ്ടത് ലോകമാനവനെയാണ്. ഭൂമിയുടെ ഉടമാവകാശം സ്വന്തമായി ലഭിച്ച ദിവസം കിനാവല്ലൂരിലെ ഈഴവൻമാർ ഒന്നടക്കം ലോകമാനവന്റെ മുമ്പിൽ എത്തി. അവരുടെ ആഹ്ലാദപ്രകടനങ്ങളിൽ അയാളും പങ്കുചേർന്നു. മനുഷ്യനെ സമഭാവനയോടെ കാണാൻ ആഗ്രഹിച്ച അയാൾ അപ്പോഴും അടിച്ചമർത്തപ്പെട്ട കീഴാളരുടെ ഉയർച്ചയ്ക്കുവേണ്ടി ആഗ്രഹിച്ചു.

പിന്നീട് ലോകമാനവൻ ചെറുമക്കളുടേയും നായാടികളുടേയും ചക്കിലിയൻമാരുടേയും ഇടയിലേക്ക് പ്രവേശിച്ചു. അഭേദചിന്തയെ ഉൾക്കൊണ്ട അയാൾ സമ്പത്തിന്റെ തുല്യമായ വിതരണത്തെക്കുറിച്ച് അവരോടു പറഞ്ഞു. അപ്പോൾ ലോകമാനവന്റെ മുമ്പിൽ അസാധാരണമായൊരു സത്യം തെളിഞ്ഞുവന്നു. കുടിയാൻമാരായ ഈഴവൻമാർ ഇപ്പോൾ കൃഷി ഉടമകളായെങ്കിലും യഥാർത്ഥത്തിൽ മണ്ണിലും ചേറിലും അദ്ധ്വാനിച്ചിരുന്നത് ചെറുമക്കളും മറ്റുമാണ്. ഭൂപരിഷ്ക്കരണം അധഃകൃതരായ ചെറുമക്കളെ അവഗണിക്കുകയും ഈഴവൻമാരുടെ അവകാശങ്ങളെ സ്ഥാപിക്കുകയുമാണ്.

ചെറുമക്കളുടേയും കീഴാളരുടേയും പരിവർത്തനത്തിനുവേണ്ടി ലോകമാനവൻ പ്രവർത്തിച്ചുതുടങ്ങി. അയാൾ അവർക്ക് ആദ്യമായി പരിസരബോധം നൽകി. പിന്നീട് സംഘടിത ശക്തി ആക്കിത്തീർക്കാനുള്ള ശ്രമം ആരംഭിക്കുകയും ചെയ്തു. അതിന്റെ പ്രത്യാഘാതങ്ങളെയാണ് തുടർന്ന് അയാൾ അഭിമുഖീകരിക്കുന്നത്.

വിശുദ്ധ അങ്കിയുടെ പൂർവ്വചരിത്രത്തേയും അങ്കി ധരിച്ച അമാനുഷിക വ്യക്തിത്വങ്ങൾ സൃഷ്ടിച്ച സാമൂഹിക സാമ്പത്തിക പരിവർത്തനത്തേയുംകുറിച്ച് ബോദ്ധ്യമുള്ള ഈഴവൻമാർ രഹസ്യമായി ചില കൂടിയാലോചനകൾ നടത്തി.

കീഴാളരുടെ കുടിലുകൾക്ക് അടുത്തായി ഒറ്റയ്ക്ക് താമസിച്ചിരുന്ന ലോകമാനവന്റെ അടുത്തേയ്ക്ക് രാത്രിയോടെ ചില ഈഴവ യുവാക്കൾ കടന്നുവന്നു. കാൽപ്പെരുമാറ്റം കേട്ട് കുടിലിൽനിന്ന് പുറത്തേയ്ക്ക് ഇറങ്ങിയ ലോകമാനവനെ യുവാക്കൾ കത്തിയ്ക്ക് ഇരയാക്കി.

ലോകമാനവന്റെ ശവശരീരത്തിൽനിന്ന് കാറ്റത്ത് പറന്നു പൊന്തിയ ദിവ്യ അങ്കിയെ ഈഴുവ യുവാക്കൾ പെട്ടെന്നുതന്നെ പിടിച്ചെടുത്തു. പിന്നീടവർ വിശുദ്ധ അങ്കിയെ കത്തിച്ച് ഭസ്മമാക്കി. വിശുദ്ധ അങ്കി വീണ്ടും കാഴ്ചക്കോവിലിൽ എത്തിയാൽ കാലഗതി അനുസരിച്ച് മറ്റൊരു ദിവ്യപുരുഷൻ കടന്നുവരുന്നതാണ്. അതോടെ വീണ്ടും പരിവർത്തനങ്ങൾ ഉണ്ടാകുമെന്ന് അവർക്ക് അറിയാം.

ഇപ്പോൾ ഈഴവൻമാർക്കാണ് ഭൂമിയുടെ ഉടമാവകാശവും സമൃദ്ധിയുമെല്ലാം ലഭിച്ചിരിക്കുന്നത്. വീണ്ടും മാറ്റങ്ങൾ ഉണ്ടാകുമ്പോൾ അവരുടെ സുഖസൗകര്യങ്ങളാണ് ഇല്ലാതാകുക. വിശുദ്ധ അങ്കിയെ നശിപ്പിച്ച അവർ കാലത്തിന്റെ മാറ്റത്തിനാണ് തടയിടുന്നത്.

കഥപറഞ്ഞുനിർത്തിയ ക്ഷത്രജൻ ആവേശത്തോടെ പ്രതിമയുടെ മുഖത്തേക്കു നോക്കി. അസാധാരണകഥകേട്ട സംതൃപ്തി ആറാംപ്രതിമയുടെ മുഖത്ത് തെളിഞ്ഞു.

ക്ഷത്രജൻ വീണ്ടും കഥപറയാൻ തയ്യാറെടുത്തു.

---

ലേഖനം

# ഗാന്ധിയുടെ ഭിന്നമുഖങ്ങൾ

കെ.കെ.ശിവരാമൻ

ഈയിടെ ഗാന്ധിയെക്കുറിച്ച് ഒരു പുനർവായന ഉണ്ടായത് നല്ല കാര്യം തന്നെ. പിന്നിട്ട കാലത്തിലേയ്ക്കു വല്ലപ്പോഴുമുള്ള ഒരു തിരിഞ്ഞുനോട്ടം ചരിത്രം ആവശ്യപ്പെടുന്നുണ്ട്. ഗാന്ധിയെക്കുറിച്ചുള്ള ഈ പരിശോധനയ്ക്കു തുടക്കമിട്ടത് കേരള സർവ്വകലാശാലയിൽ അരുന്ധതിറോയിയിൽ നിന്നുണ്ടായ പ്രതികൂല പരാമർശമായിരുന്നല്ലോ. പ്രശസ്തയായ ആ എഴുത്തുകാരി പറഞ്ഞതു ചെറിയൊരു സത്യം മാത്രമാണ്. അതു നിന്ദയായി ചിലർക്കു തോന്നിയത് അവരുടെ ഗാന്ധിഭക്തി അന്ധമായതുകൊണ്ടാകണം. ഗാന്ധി ജീവിച്ചിരുന്ന കാലത്തുതന്നെ അടുത്തറിയുന്നവരും സഹപ്രവർത്തകരുമായ അനേകം പ്രശസ്തവ്യക്തികൾ അദ്ദേഹത്തെ പരിഹസിക്കുകയും കടുത്ത ഭാഷയിൽ വിമർശിക്കുകയും ചെയ്തിട്ടുണ്ട്. പിൽക്കാലത്തു പെരുകിയ സ്തുതിഗീതങ്ങളിൽ അതൊക്കെ മുങ്ങിപ്പോയി.

ലോകത്തെ വലിയ നിയമജ്ഞരിൽ ഒരാളായിരുന്ന ഡോക്ടർ അംബേദ്കർ ഈ 'ഹരിജനബന്ധു'വിനെ വിലയിരുത്തിയത് 'അയിത്തജാതിക്കാരുടെയും അടിച്ചമർത്തപ്പെട്ട സമുദായങ്ങളുടെയും ഒന്നാംനമ്പർ ശത്രു' എന്നാണ്. ആരുടെയും വികാരത്തിനു മങ്ങലേൽപ്പിച്ചിട്ടില്ലാത്ത മഹാകവി രവീന്ദ്രനാഥ് ടാഗോർ ഗാന്ധിയുടെ കാര്യത്തിൽ രണ്ടു സന്ദർഭങ്ങളിലെങ്കിലും അതു തെറ്റിച്ചിട്ടുണ്ട്. മഹാകവിയെ സന്ദർശിച്ച ഒരവസരത്തിൽ 'ദിവസവും അരമണിക്കൂർ ഖാദി ഉണ്ടാക്കാൻ ചെലവഴിക്കണ'മെന്നു ഗാന്ധി അഭ്യർത്ഥിച്ചപ്പോൾ, ഇന്ത്യയിലെ യഥാർത്ഥ മഹാത്മാവിൽ നിന്നുണ്ടായ പരിഹാസത്തിൽ പൊതിഞ്ഞ പ്രതികരണം 'ദിവസം മുഴുവനും ആയാലെന്ത്?' എന്നായിരുന്നു! ഗാന്ധിയുടെ പകരക്കാരനെ തോൽപ്പിച്ച് കോൺഗ്രസ്സ് പ്രസിഡണ്ടായി തെരഞ്ഞെടുക്കപ്പെട്ട സുഭാഷചന്ദ്രബോസിനെതിരായി ഗാന്ധിപ്പട സൃഷ്ടിച്ച തൊഴുത്തിൽക്കുത്തു നിമിത്തം മുന്നോട്ടു പോകാനാകാതെ അദ്ദേഹം പ്രസിഡന്റ് സ്ഥാനം രാജിവച്ചപ്പോഴാണ് ഈ മഹാത്മാവിന്റെ വിദ്രോഹവാസനയിൽ മഹാകവിക്ക് അമർഷം ഉണ്ടായത്.

ഇങ്ങനെ അനേകം ഉന്നതവ്യക്തികളുടെ വിമർശനത്തിനും പരിഹാസത്തിനും പാത്രമായ ഒരാളെക്കുറിച്ച് ഒരു കൊച്ചുസത്യം വെളിപ്പെടുത്തിയതിനെച്ചൊല്ലി അരുന്ധതിറോയിയുടെ നേർക്കു ചന്ദ്രഹാസമിളക്കുന്ന ഗാന്ധിഭക്തർ ഇതൊന്നും അറിഞ്ഞിട്ടുണ്ടാവില്ല. അജ്ഞതയെ അവർ ഭൂഷണമാക്കുകയാണ്.

കേട്ടുകേൾവികളും, പാഠപുസ്തകങ്ങളിൽനിന്നും കോമിക് കഥകളിൽനിന്നും മറ്റും കിട്ടിയിട്ടുള്ള വികലമായ മഹാത്മാപുരാണങ്ങളും, ഗാന്ധി സിനിമയിലെ മായക്കാഴ്ചകളും, സർക്കാരും മാധ്യമങ്ങളും മുറയ്ക്കു ചെയ്തുകൊണ്ടിരിക്കുന്ന പരസ്യങ്ങളും, കടലാസുനാണ്യങ്ങൾ നിത്യവും പലവട്ടം ആവർത്തിക്കുന്ന ഓർമ്മപ്പെടുത്തലുകളും, രാജ്യത്താകമാനം നിറഞ്ഞു നിൽക്കുന്ന വീരാരാധനയും ചേർന്നു രൂപപ്പെടുത്തിയ ഒരു വിശ്വാസമാണു ഗാന്ധിയെപ്പറ്റി ജനമധ്യത്തിൽ നിലനിൽക്കുന്നത്. ഗാന്ധി എഴുതിവച്ചിട്ടുള്ളത് എന്തെന്നറിയാത്തവരാണ് ഏറിയകൂറും ഗാന്ധിഭക്തർ. അറിഞ്ഞിരുന്നെങ്കിൽ അവരുടെ ഭക്തി ഇത്രയ്ക്ക് അന്ധമാകുമായിരുന്നില്ല.

മതത്തെയും ജാതിവ്യവസ്ഥയെയും സംബന്ധിച്ച് ഗാന്ധിക്കുണ്ടായിരുന്ന അഭിപ്രായം അറിയാൻ അദ്ദേഹത്തിന്റെ ആനുകാലിക പ്രസിദ്ധീകരണങ്ങളും പുസ്തകങ്ങളും വായിക്കേണ്ടതില്ല. നെഞ്ചിൽ ചേർത്തുപിടിച്ചിട്ടുള്ള പുസ്തകം അതു വിളംബരം ചെയ്യുന്നുണ്ട്. അഥവാ അതു പോരെന്നുള്ളവർക്ക് അദ്ദേഹം വെളിപ്പെടുത്തിയിട്ടുള്ള അഭിപ്രായങ്ങൾ കടലാസ്സുകളിൽ ഇടംപിടിച്ചിട്ടുള്ളതു നോക്കാം.

'ഞാൻ സ്വയം ഒരു സനാതനഹിന്ദു എന്നു വിളിക്കുന്നു' എന്നാണ് 'ധർമ്മമന്ഥൻ' എന്ന ലഘുലേഖയിൽ (പുറം 4) അദ്ദേഹം രേഖപ്പെടുത്തിയിട്ടുള്ളത്. വെറുമൊരു സാധാരണഹിന്ദുവല്ല; ലോകമുള്ള കാലത്തോളം നിലനിൽക്കുന്ന 'ചാതുർവർണ്ണ്യം' എന്ന സനാതനധർമ്മത്തിൽ അടിയുറച്ചു വിശ്വസിക്കുന്നവനാണ് താൻ എന്നാണല്ലോ ഇവിടെ പ്രഖ്യാപിച്ചിരിക്കുന്നത്. ജാതിവ്യവസ്ഥ ഒരു മാറ്റവും കൂടാതെ ചിരകാലം നിലനിൽക്കേണ്ടതാണെന്ന ദൃഢവിശ്വാസവും ഇതിലടങ്ങിയിരിക്കുന്നു. ഈ സ്ഥിതിക്ക് അദ്ദേഹത്തിനു നീചജാതികളോടുള്ള മനോഭാവം ആരായേണ്ടതില്ല. എങ്കിലും സംശയം ബാക്കിവയ്ക്കേണ്ട.

'വർണ്ണവ്യവസ്ഥ'യിൽ ഗാന്ധി ഇപ്രകാരം രേഖപ്പെടുത്തിയിട്ടുണ്ട്: 'ജാതിവിഭജനം ജന്മത്താൽ നിർണ്ണയിക്കപ്പെടുന്നു എന്നും ജാതിവിഭജനത്തിന്റെ വേരുതന്നെ ജന്മത്തിലാണിരിക്കുന്നത് എന്നും ഞാൻ വിശ്വസിക്കുന്നു.' (പുറം 76).

ഇതേ ഗ്രന്ഥത്തിൽ ഇങ്ങനെയും വായിക്കാം: 'ഒരാളുടെ തൊഴിലിന്റെ മുൻകൂട്ടിയുള്ള നിർണ്ണയനമാണ് ജാതി അർത്ഥമാക്കുന്നത്. ഒരാൾ തന്റെ ഉപജീവനത്തിനായി തന്റെ പൂർവ്വികരുടെ തൊഴിൽ മാത്രമേ ചെയ്യാവൂ എന്ന് ജാതി വിവക്ഷിക്കുന്നു.' (പുറം 28).

പൂർവ്വികരുടെ തൊഴിലാണ് മുൻവിധി പ്രകാരം - അതായതു ദൈവനിശ്ചയപ്രകാരം - ചെയ്യേണ്ടതെന്നും ആ കുലം നിലനിൽക്കുന്ന കാലത്തോളം അതിനു മാറ്റം വരുത്തിക്കൂടെന്നും ശഠിക്കുന്നതിൽ അദ്ദേഹം ഉദ്ദേശിക്കുന്നത്, തെണ്ടിയുടെ കുലം എന്നും തെണ്ടികളായും തോട്ടിയുടെ കുലം എന്നും തോട്ടികളായും തന്നെ കഴിയണമെന്നാണല്ലോ!

ഗാന്ധിയുടെ പ്രസിദ്ധീകരണമായ 'ഹരിജൻ' മാസികയിൽ വ്യക്തമാക്കിയിട്ടുള്ളത് ഇങ്ങനെയാണ്: 'എന്റെ അഭിപ്രായത്തിൽ ജാതിസമ്പ്രദായത്തിനു ശാസ്ത്രീയമായ ഒരടിസ്ഥാനമുണ്ട്. യുക്തി അതിനെതിരായി കലാപമുയർത്തില്ല. അതിന് കോട്ടങ്ങളുണ്ട്; നേട്ടങ്ങളുണ്ട്. ജാതി സാമൂഹികവും ധാർമ്മികവുമായ ഒരു നിയന്ത്രണത്തെ സൃഷ്ടിക്കുന്നു. അവയുടെ (ജാതികളുടെ) നിർമ്മൂലനത്തിനു ഒരു ന്യായവും കണ്ടെത്താൻ എനിക്കാവില്ല. ജാതിയെ നശിപ്പിക്കുക എന്നാൽ ഹിന്ദുമതത്തെ നശിപ്പിക്കുക എന്നാണ്. വർണ്ണധർമ്മത്തെ എതിർക്കാൻ ഒന്നുമില്ല.' (2.11.1933).

ഇവിടെ ജാതിവ്യവസ്ഥയിലെ ശാസ്ത്രീയ അടിത്തറയെന്തെന്നു വ്യക്തമാക്കിയിട്ടില്ല. ഗാന്ധിയുടെ മനസ്സിലിരിപ്പെന്തോ അതാണു ജാതിവ്യവസ്ഥയിലെ ശാസ്ത്രീയത. അത് മറ്റുതരത്തിൽ അന്യത്ര വ്യക്തമാക്കിയിട്ടുണ്ട്. ജാതിവ്യവസ്ഥ ഇല്ലാതാകുന്നപക്ഷം ഹിന്ദുമതവും ഇല്ലാതാകുമെങ്കിൽ അക്കാരണത്താൽ ഭൂമി നിശ്ചലമാകുമെന്നോ ആകാശം ഇടിഞ്ഞുവീഴുമെന്നോ പേടിക്കേണ്ടതില്ലല്ലോ. ജാതിവ്യവസ്ഥ ഇല്ലാതായാൽ ഹിന്ദുമതത്തിലെ മേലാളർ അനുഭവിച്ചുപോരുന്ന ഭൗതികസുഖസമൃദ്ധികൾക്കു മാത്രമായിരിക്കും കോട്ടംതട്ടുക. ഇക്കാര്യത്തിലാണു ഗാന്ധിയുടെ വേവലാതി. ചാതുർവർണ്ണ്യത്തിന്റെ നിയമം ലംഘിച്ചു എന്ന അപരാധത്തിനു ശംബൂകൻ എന്ന ശൂദ്രനെ വധിച്ച ദൈവത്തെ നിത്യവും പൂജിച്ചു ശക്തിയാർജ്ജിക്കുന്ന ഒരാളിൽനിന്ന് ഇതിനപ്പുറം എന്തു പ്രതീക്ഷിക്കാനാവും? ദക്ഷിണാഫ്രിക്കയിൽ വർണ്ണവിവേചനത്തിനെതിരായി പ്രവർത്തിച്ച ഗാന്ധി സ്വന്തം നാട്ടിൽ ഹിന്ദുമതത്തിലെ വർണ്ണവിവേചനം ചിരകാലം നിലനിർത്താൻ സകലശക്തിയും പ്രയോഗിക്കുകയായിരുന്നു എന്ന സത്യം ഇനിയും ലോകം അറിയാതെ കിടക്കുകയാണ്.

അടിമത്തത്തിൽ ആണ്ടുകിടക്കുന്നവൻ പരമ്പരാഗത തൊഴിൽ മാത്രം ചെയ്തുജീവിക്കാൻ വിധിക്കപ്പെട്ട വ്യവസ്ഥിതിയിൽ അവന്റെ പട്ടിണി ഒരിക്കലും മാറുകയില്ലെന്നു നിശ്ചയമുള്ള ഗാന്ധി അവനെ ആശ്വസിപ്പിക്കാൻ പരമോദാരമായ ഒരു ഉപദേശം കനിഞ്ഞു നൽകിയിട്ടുണ്ട്. ദാരിദ്ര്യത്തിലും പട്ടിണിയിലും ആരും നാണിക്കേണ്ടതില്ലെന്ന്! 'ദരിദ്രനാരായണ'ന്മാരെ ദാരിദ്ര്യത്തിൽനിന്നു മോചനം നേടാൻ അനുവദിക്കാതെ അവരുടെ അടിമത്തച്ചങ്ങലയെ കൂടുതൽ വരിഞ്ഞുമുറുക്കുകയായിരുന്നു അദ്ദേഹം. അതിനായി എല്ലാ തന്ത്രങ്ങളും അദ്ദേഹം പ്രയോഗിച്ചിട്ടുണ്ട്. 1931ലെ വട്ടമേശസമ്മേളനത്തിൽ മുഴക്കിയ ജീവാഹൂതി ഭീഷണിയും 1932ലെ 'പൂനാകരാറി'നെതിരായി പ്രഖ്യാപിച്ച ഐതിഹാസിക നിരാഹാരസമരവും ഇതിന്റെ ചെറിയ ഭാഗങ്ങൾ മാത്രം.

ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിനെ (ഇന്ത്യയെയും) പ്രതിനിധീകരിച്ച് വട്ടമേശസമ്മേളനത്തിൽ ഒറ്റയ്ക്കുതന്നെ പോകണമെന്നു ശഠിച്ച് ആ നിലയിൽ പങ്കെടുത്ത ഗാന്ധി അവിടെ മുഴക്കിയ ഭീഷണി കോൺഗ്രസ്സി

ന്റെയോ ഇന്ത്യയുടെയോ വികാരത്തെ മാനിച്ചുകൊണ്ടുള്ളതായിരുന്നോ എന്നു കോൺഗ്രസ്സിൽ ചോദ്യമുണ്ടാകാതിരുന്നതു മനസ്സിലാക്കാം. പക്ഷെ, മറ്റാരും അതിൽ നെറ്റിചുളുക്കുകപോലുമുണ്ടായില്ല. കോൺഗ്രസ്സും ഇന്ത്യയും എല്ലാം ഗാന്ധിതന്നെ എന്ന സ്ഥിതിയിലായിക്കഴിഞ്ഞു എന്നർത്ഥം!

അയിത്തജാതിക്കാർക്കു പ്രത്യേക സംവരണം ഏർപ്പെടുത്തുന്നതു നാടിന് അപമാനമാകുമെന്നും സംവരണം കൂടാതെതന്നെ അർഹമായ പ്രാതിനിധ്യം അവർക്ക് എല്ലാ തുറകളിലും കിട്ടും എന്നുമായിരുന്നു പൂനാകരാറിനെ എതിർക്കാൻ ഗാന്ധി ഉന്നയിച്ച ന്യായം. പക്ഷെ, ഗാന്ധിയുടെ ജീവിതകാലത്ത് അങ്ങനെയൊരവസ്ഥ കണികാണാനായില്ല. പിൽക്കാലത്ത് ഡോ. അംബേദ്കറുടെ പ്രയത്നത്താൽ ഭരണഘടനയിൽ സംവരണാനുകൂല്യം ഉണ്ടാകാതിരുന്നെങ്കിൽ, ലോക പ്രശസ്ത പ്രൊഫസർ ഹറോൾഡ് ജെ.ലാസ്കിയുടെ പ്രിയശിഷ്യൻ കെ.ആർ.നാരായണനുപോലും ഇവിടെ ഒരു പഞ്ചായത്തിന്റെയെങ്കിലും പടികയറാൻ തരപ്പെടുമായിരുന്നില്ല. ഈ പരമാർത്ഥം ഇന്ത്യയിൽ എത്ര ബുദ്ധിജീവികളുടെ മന:സാക്ഷിയെ ഉണർത്തിയിട്ടുണ്ടാകും? നിത്യവും മേൽക്കുമേൽ ഉയരുന്ന മഹാത്മാസ്തുതി ഇതിനുത്തരം നൽകുന്നുണ്ട്.

അയിത്തജാതിക്കാരുടെ ക്ഷേത്രപ്രവേശനത്തെക്കുറിച്ച് മഹാത്മാവിന്റെ അഭിപ്രായം നോക്കുക: 'നിലവിലുള്ള എല്ലാ ക്ഷേത്രങ്ങളിലും പ്രവേശിക്കാൻ അന്ത്യജർക്ക് അവകാശമുണ്ടായിരിക്കണം എന്നത് എങ്ങനെ സാദ്ധ്യമാകും? ജാതിയുടെയും കർമ്മത്തിന്റെയും നിയമത്തിന് ഹിന്ദുമതത്തിൽ മുഖ്യസ്ഥാനം ഉള്ള കാലത്തോളം എല്ലാ ഹിന്ദുക്കൾക്കും എല്ലാ ക്ഷേത്രങ്ങളിലും കടക്കാൻ കഴിയും എന്നത് ഇന്നു നടക്കാത്ത കാര്യമാണ്.' (ഗാന്ധിശിക്ഷൺ, രണ്ടാംവാല്യം, പു. 132).

ഗാന്ധിക്കു താൽപര്യമുള്ള വിഷയങ്ങളിൽ നിയമം തടസ്സമാകുമെന്നു കണ്ടാൽ അതിനെതിരെ അദ്ദേഹം 'മരണംവരെ നിരാഹാരസത്യാഗ്രഹം' പ്രഖ്യാപിക്കും. അതേ വ്യക്തി ഇവിടെ നീചജാതിക്കാരുടെ മൗലികാവകാശത്തിനെതിരായി നിൽക്കുന്ന മനുഷ്യത്വഹീനമായ മതാചാരത്തെ മാനിക്കുകയും! അയിത്തജാതികൾ വല്ല മാടൻകോവിലോ മറ്റോ ഉണ്ടാക്കി പ്രാർത്ഥിക്കട്ടെ എന്നാകും അദ്ദേഹം വ്യംഗ്യമായി സൂചിപ്പിച്ചത്. സവർണ്ണഹിന്ദുവിന്റെ തത്ത്വശാസ്ത്രത്തിൽ ഉറച്ചുവിശ്വസിക്കുന്ന ഗാന്ധിയുടെ അതിരുകടന്ന മതസ്വഭാവം രാജ്യത്തിന്റെ ഉത്തമതാൽപര്യങ്ങൾക്കു ഹാനികരമാകുമെന്നു വ്യക്തമാകയാൽ; സജീവരാഷ്ട്രീയത്തിൽനിന്നു പിന്മാറി നിൽക്കാൻ ഗോഖലെ ഗാന്ധിയെ നിർബന്ധിച്ചിട്ടുണ്ട്. പക്ഷെ, അപ്പോഴേയ്ക്കും സംഘടനയിൽ പിടിച്ചുനിൽക്കാനുള്ള കഴിവും കൗശലങ്ങളും ഗാന്ധി നേടിക്കഴിഞ്ഞിരുന്നു.

ധൃതരാഷ്ട്രബുദ്ധിയോടെ ഗാന്ധി പ്രകടിപ്പിച്ചിരുന്ന 'ഹരിജനസ്നേഹ'ത്തിന്റെ അടവുകൾ തുറന്നുകാട്ടിക്കൊണ്ട് ബാംഗ്ലൂരിലെ ദളിത്

സാഹിത്യ അക്കാദമി 1995ൽ പ്രസിദ്ധീകരിച്ച 'Sergeant - Major M.K. Gandhi' എന്ന ലഘുഗ്രന്ഥത്തിൽ ഡോ. വേലു അണ്ണാമലൈ കുറിച്ചിരിക്കുന്ന വസ്തുതകൾ ശ്രദ്ധേയമാണ്. അദ്ദേഹം പറയുന്നു: 'ഗാന്ധി ഒരു പിത്തലാട്ട ക്കാരൻ മാത്രമല്ല; നേരായ ഒരു പ്രതിയോഗിപോലുമല്ല. ചുരുക്കത്തിൽ 'പ്രകൃ തിയിലേയ്ക്കു മടങ്ങുക' എന്ന ആഹ്വാനത്തോടുകൂടിയ ഗാന്ധിസം അർത്ഥ മാക്കുന്നത് സാമാന്യജനങ്ങളുടെ നഗ്നതയിലേയ്ക്കും അഴുക്കിലേയ്ക്കും ദാരിദ്ര്യത്തിലേയ്ക്കും അജ്ഞതയിലേയ്ക്കുമുള്ള തിരിച്ചുപോക്കാണ്. സമൂ ഹത്തിനുവേണ്ടിയുള്ള ഉൽകൃഷ്ട സേവനമാണെന്നു പ്രകീർത്തിച്ചുകൊണ്ട് തോട്ടിപ്പണി സമ്പ്രദായത്തെ ശാശ്വതമായി നിലനിർത്താനാണ് ഗാന്ധിസം ശ്രമിച്ചത്. ഇന്ത്യയിലെ തോട്ടിപ്പണിക്കാരുടെ ദയനീയജീവിതത്തെ അറിയു ന്ന, ഹൃദയത്തിൽ കരുണയുടെ കണികയെങ്കിലുമുള്ള ഒരാളും ഇത്തരമൊരു പ്രസ്താവന നടത്തില്ല. മഹാത്മാക്കൾ വരികയും പോവുകയും ചെയ്തെ ങ്കിലും അയിത്തക്കാർ അയിത്തക്കാരായിത്തന്നെ നിലനിൽക്കുന്നു. തന്റെ ആദ്യപ്രണയം എന്നു കരുതപ്പെടുന്ന അയിത്തക്കാർക്കുവേണ്ടിയുള്ള പ്രവർത്തനത്തിന്റെ പേരിൽ ഗാന്ധി ലോകം മുഴുവൻ വിളംബരം ചെയ്യപ്പെ ട്ടു. തന്റെ 'ആദ്യ പ്രണയ'ത്തെ ഗാന്ധി എങ്ങനെ ഒറ്റിക്കൊടുക്കാൻ ശ്രമിച്ചു എന്നറിയുമ്പോൾ നിങ്ങൾ വാസ്തവത്തിൽ ഞെട്ടിപ്പോകും. ലണ്ടനിലെ വട്ട മേശസമ്മേളനത്തിൽ അദ്ദേഹം നടത്തിയ കളിയെ ഗാന്ധിയുടെ ഏറ്റവും നീചമായ പ്രവർത്തി എന്നുപോലും വിളിക്കാം'.

അയിത്തജാതിക്കാരുടെ മോചനത്തിനായി വട്ടമേശസമ്മേളനത്തിൽ ഡോ. അംബേദ്കർ അവതരിപ്പിച്ച പ്രമേയം തള്ളിക്കളയാൻ മുസ്ലീംലീഗ് നേതാക്കളുടെ പിന്തുണ ഗാന്ധി സമ്പാദിച്ചത് യാതൊരു തത്ത്വദീക്ഷയുമില്ലാ ത്ത, അപലപനീയമായ അടവുകൾ പ്രയോഗിച്ചുകൊണ്ടായിരുന്നു. ദളിത് വിഭാഗത്തെ ദ്രോഹിക്കാനും ചൂഷണംചെയ്യാനും മുസ്ലീംലീഗിന്റെ കാലുപി ടിച്ച മഹാത്മാവ് ദളിതരുടെ രക്ഷകനായി വാഴ്ത്തപ്പെടുന്നു!

സ്വാതന്ത്ര്യസമരത്തേക്കാൾ ജാഗ്രതയോടെ പ്രതിദിനം നടത്തിയി രുന്ന പ്രാർത്ഥനായോഗങ്ങളിലൂടെ ഉത്തരേന്ത്യയിലെ അജ്ഞരും മതഭ്രാന്ത രുമായ ജനകോടികളുടെ കാണപ്പെട്ട ദൈവമായി മാറിയ ഗാന്ധിക്ക് (ഇതിനു തെളിവ് കന്യാകുമാരിയിലെ കടൽത്തീരത്തുള്ള ഗാന്ധി സ്മാരകനടയിൽ കാണാം) കോൺഗ്രസ്സിലെ സ്വേച്ഛാധിപതിയാകാനും പ്രബലരായ ദേശീയ നേതാക്കളെ വരുതിയിലാക്കാനും ഒരു പ്രയാസവും ഉണ്ടായില്ല. ദാദാഭായി നവറോജിയെയും ഡോ. ആനിബസന്റിനെയും പോലുള്ള ജനാധിപത്യവാ ദികൾ പടുത്തുയർത്തിയ ഇന്ത്യൻ നാഷണൽ കോൺഗ്രസ്സ് എന്ന മഹ ത്തായ സംഘടന, അക്ഷരാർത്ഥത്തിൽ ഗാന്ധിയുടെ സ്വകാര്യസ്വത്തെന്ന നിലയ്ക്കായി!

ഗാന്ധിയുടെ അഭിപ്രായത്തോടു വിയോജിപ്പു പ്രകടിപ്പിച്ചു എന്ന കുറ്റത്തിന് ഇന്ത്യയിലെ പ്രഗത്ഭ അഭിഭാഷകരിലൊരാളായിരുന്ന കെ.എഫ്.

നരിമാൻ, ഐ.സി.എസ്സുകാരനായിരുന്ന സുരേന്ദ്രനാഥ് ബാനർജി എന്നിങ്ങനെ ചില പ്രമുഖനേതാക്കളെ സംഘടനയിൽനിന്നു നിഷ്ക്കരുണം പുറന്തള്ളിയതോടെ, ഗാന്ധിയുടെ സമാധാനമന്ത്രത്തിന്റെ തനിമ നേരിൽ കണ്ട പല നേതാക്കളും ആത്മാഭിമാനം രക്ഷിക്കാൻ സംഘടനയിൽ നിന്നു സ്വയം പിന്മാറി. (ഗാന്ധി ബലിയാടാക്കിയ നരിമാന്റെ സ്മരണയെ നിലനിർത്തുന്നതാണ് ബോംബെ നഗരത്തിന്റെ സിരാകേന്ദ്രമായ നരിമാൻ പോയിന്റ്). നരിമാനേക്കാൾ മുമ്പേ ഗാന്ധി ക്രൂശിക്കേണ്ടിയിരുന്നതു ഡോ. ആനിബസന്റിനെയും മോട്ടിലാൽ നെഹ്റുവിനെയുമായിരുന്നു. ഗാന്ധിയുടെ എക്കാലത്തെയും വിട്ടുവീഴ്ചയില്ലാത്ത വിമർശകരായിരുന്നുവല്ലോ ഇരുവരും. പക്ഷെ, ഇവർക്കെതിരെ ഒരക്ഷരം ഉരിയാടാനുള്ള ധൈര്യം ഗാന്ധിക്ക് ഒരിക്കലും ഉണ്ടായിട്ടുമില്ല. ഗാന്ധിയെ തിരുത്താനാവില്ലെന്ന്, ഗോഖലെയെപ്പോലെ തുടക്കത്തിലേ, ശരിക്കും ബോദ്ധ്യപ്പെട്ട ഡോ. ആനി ബസന്റാണ് കോൺഗ്രസ്സിൽനിന്ന് ആദ്യം സ്വയം പിന്മാറിയ പ്രമുഖനേതാവ്. മഹാത്മാവിന്റെ മതവെറിയിലും ഏകാധിപത്യത്തിലും രാമരാജ്യലക്ഷ്യത്തിലും മനംമടുത്ത് തൊട്ടുപിന്നാലെ സർ സി.ശങ്കരൻനായർ, റൈറ്റ് ഓണറബിൾ സർ ശ്രീനിവാസ ശാസ്ത്രി, മുഹമ്മദാലി ജിന്ന, സർ. സി.പി.രാമസ്വാമി അയ്യർ, സുഭാഷ്ചന്ദ്രബോസ്, ജയപ്രകാശ് നാരായൺ മുതലായ മറ്റു പല പ്രമുഖ നേതാക്കളും കോൺഗ്രസ്സിനോടു വിടപറഞ്ഞു. ഒരു ഘട്ടത്തിൽ കെ.എം.മുൻഷി അടക്കം ഇരുപത്തഞ്ചു നേതാക്കളെയാണ്. കോൺഗ്രസ്സിൽനിന്ന് ഒറ്റയടിക്കു ഗാന്ധി പുറന്തള്ളിയത്. ലോകത്ത് വേറെ ഏതു സംഘടനയിൽ നടന്നിട്ടുണ്ടാകും ഇത്തരം കൂട്ട തേജോവധങ്ങൾ! ഗാന്ധിയുടെ അതിരുകടന്ന മതവികാരവും സ്വേച്ഛാധിപത്യ വാസനയും നിമിത്തം പ്രതിഭാശാലികളായ എത്രയോ രാജ്യസ്നേഹികളുടെ സേവനം നഷ്ടമായിട്ടുണ്ടെന്ന് കാര്യമായി ആരാനും ഇവിടെ ചിന്തിച്ചിട്ടുണ്ടാവുമോ? ഈ നഷ്ടത്തിന്റെ കണക്ക് തിട്ടപ്പെടുത്താനാവുന്നതിനും ഉപരിയാണ്, പ്രത്യേകിച്ചും മുഹമ്മദാലി ജിന്ന കോൺഗ്രസ്സിൽനിന്നു തെറ്റിപ്പിരിഞ്ഞതു സൃഷ്ടിച്ച ആഘാതം. പക്ഷേ, ഗാന്ധി സ്തുതികൾ ദിഗന്തങ്ങൾ ഭേദിച്ചുകൊണ്ടിരിക്കുന്ന നാട്ടിൽ ഇതൊക്കെ കാര്യമായി ഓർക്കാൻ കഴിയുന്നതെങ്ങനെ!

മഹത്തായ ഒരു ദേശീയ സംഘടനയുടെ അധികാരം ഒരു വ്യക്തിയുടെ ഉരുക്കുമുഷ്ടികളിൽ ഒതുങ്ങുമ്പോൾ ജിന്നയെയും ബോസിനെയും പോലുള്ളവർക്ക് അതിൽ അധികനാൾ തുടരാനാവില്ലല്ലോ. പ്രസിഡന്റായി തെരഞ്ഞെടുക്കപ്പെട്ട ബോസിനെതിരെ ഗാന്ധിയുടെ ഉപജാപകസംഘം സൃഷ്ടിച്ച ഉപരോധങ്ങളും തൊഴുത്തിൽക്കുത്തും നിമിത്തം മനംമടുത്ത്, സംഘടനയുടെ ജനകീയസ്വഭാവം വീണ്ടെടുക്കാമെന്ന പ്രതീക്ഷ നഷ്ടപ്പെട്ട്, സുഭാഷ് ചന്ദ്രബോസ് കോൺഗ്രസ്സിൽനിന്നു രാജിവച്ചിട്ട് സമാനചിന്താഗതിക്കാരുടെ സഹകരണത്തോടെ ഫോർവേർഡ് ബ്ലോക്ക് എന്ന പ്രസ്ഥാനത്തിനു രൂപംകൊടുത്തു. വിദേശസർക്കാരിനെതിരെയുള്ള സമരം ഊർജ്ജിതപ്പെടുത്തുകയാൽ അദ്ദേഹത്തെ വീട്ടുതടങ്കലിലാക്കുകയായിരുന്നല്ലോ. ഗാന്ധി

സ്വതന്ത്രനായി കഴിയുമ്പോൾ ബോസ് തടങ്കലിലായത് സ്വാഭാവികം മാത്രം. സുവർണ്ണലിപികളിൽ എഴുതിവച്ചിട്ടുള്ളത് കക്കൂസുവൃത്തിയാക്കലിന്റെയും ഉപ്പുസത്യാഗ്രഹത്തിന്റെയും ദണ്ഡിയാത്രയുടെയും ഇതിഹാസങ്ങളാണ്. അതിൽ മുങ്ങിപ്പോയി ഇന്ത്യയുടെ അഭിമാനകരമായ - വീരോചിതമായ - ചരിത്രങ്ങൾ. ഭഗത്സിംഗിന്റെയും സഖാക്കളുടെയും രക്തസാക്ഷിത്വവാർത്ത അറിഞ്ഞപ്പോൾ നാട്ടുകാരുടെ രോഷമിളകിയത് ബ്രിട്ടീഷ് സർക്കാരിന്റെ നേർക്കായിരുന്നില്ല; ഗാന്ധിയുടെ നേർക്കായിരുന്നു. കാരണം, ഈ ദേശസ്നേഹികളെ ഇല്ലാതാക്കണമെന്നത് ബ്രിട്ടീഷുകാരേക്കാൾ ഗാന്ധിയുടെ ആവശ്യമായിരുന്നു. ചന്ദ്രശേഖർ ആസാദിന്റെ നേതൃത്വത്തിലുള്ള വിപ്ലവപ്രസ്ഥാനം ഗാന്ധിയുടെ ഖ്യാതിക്കു വലിയ മങ്ങലേൽപ്പിച്ചിരുന്നു.

ഏറ്റവും വലിയ മതമൗലികവാദികളായ ആലിസഹോദരൻമാരോടും ഖിലാഫത്ത് പ്രസ്ഥാനത്തോടും കുറച്ചുകാലം അദ്ദേഹം ഉറ്റബന്ധമാണു പുലർത്തിയിരുന്നത്. ആ അദ്ധ്യായം പരക്കെ അറിയുന്നവിധം ചർച്ചാവിഷയമായിട്ടില്ല. എങ്കിലും അത്ര രഹസ്യമല്ല. ഇന്ത്യയിലെ രാഷ്ട്രീയനേതാക്കളിൽ മതേതര വീക്ഷണത്തിൽ അഗ്രഗണ്യനായ ജിന്ന (ഇക്കാര്യത്തിൽ സംശയമുള്ളവർ രാജ്മോഹൻഗാന്ധിയുടെ 'Understand the Muslim Mind' എന്ന ഗ്രന്ഥത്തിൽ ജിന്നയെക്കുറിച്ചുള്ള അദ്ധ്യായത്തിലെ ആദ്യഖണ്ഡികയോ ജിന്ന തയ്യാറാക്കിയ പാകിസ്ഥാൻ ഭരണഘടനയുടെ തുടക്കമോ വായിക്കുക) ഇസ്ലാമിക നിയമങ്ങൾക്കും ആചാരങ്ങൾക്കും ജീവിതരീതിക്കും വിരുദ്ധമായി കഴിഞ്ഞിരുന്നതിനാൽ ആ സമുദായത്തിനു തികച്ചും അനഭിമതനായിരുന്നു. ഈ സാഹചര്യം മുതലെടുത്ത് അദ്ദേഹത്തെ സമൂഹത്തിൽ കൂടുതൽ കുറ്റപ്പെടുത്താനും വൈതരണികളിൽ കുരുക്കുന്നതിനുമാണ് ഗാന്ധി മുസ്ലീം മതമൗലികവാദികളെ കൂട്ടുപിടിച്ചത്. അതോടൊപ്പം മുസ്ലീങ്ങളുടെ ഉറ്റബന്ധു എന്ന പേരു സമ്പാദിക്കാനും ഈ നീക്കത്തിലൂടെ അദ്ദേഹത്തിനു കഴിഞ്ഞു. രാഷ്ട്രീയത്തെ മതവുമായി ബന്ധപ്പെടുത്തുന്നത് ആശാസ്യമല്ലെന്നും വിദ്യാഭ്യാസപരമായും സാമ്പത്തികമായും താരതമ്യേന പിന്നാക്കം നിൽക്കുന്ന മുസ്ലീം വിഭാഗത്തിന് അക്രമവാസന കൂടുതലുള്ളതിനാൽ ആ സമൂഹത്തെ രാഷ്ട്രീയത്തിലേക്ക് അടുപ്പിക്കുന്നത് രാജ്യത്തിന് ആപത്താകുമെന്നും ജിന്ന ആവർത്തിച്ചുനൽകിയ മുന്നറിയിപ്പുകൾ വകവയ്ക്കാതെയാണ് ഗാന്ധി ഈ രാഷ്ട്രീയപ്രഹസനങ്ങൾ നടത്തിയത്. അതിന്റെ അന്ത്യം ചോരക്കളിയായി മാറുകയും ചെയ്തു. പക്ഷെ, മറ്റു പല കാര്യത്തിലുമെന്നപോലെ, ഈ ചോരപ്പുഴ സൃഷ്ടിച്ചതിന് ഉത്തരവാദിയാരെന്നതും നമ്മുടെ ചരിത്രകാരൻമാർക്ക് ഇന്നോളം കണ്ടെത്താനായിട്ടില്ല.

മുസ്ലീംസമൂഹത്തിനു കണ്ണുകീറി കണ്ടുകൂടാത്ത ജിന്നയെ കോൺഗ്രസ്സിൽനിന്നു പുകച്ചു പുറത്തുചാടിച്ചാൽ അദ്ദേഹത്തിന്റെ ജീവിതം വക്കീൽപ്പണിയിൽ ഒതുങ്ങുമെന്നായിരുന്നു ഗാന്ധിയുടെ കണക്കുകൂട്ടൽ. പക്ഷെ, ഗാന്ധിയുള്ള കാലത്തോളം കോൺഗ്രസ്സിൽ നിൽക്കാൻ പറ്റുകയി

ല്ലെന്നു പൂർണ്ണബോദ്ധ്യം വന്നതോടെ അദ്ദേഹം കോൺഗ്രസ്സിനോടു വിടപറഞ്ഞു. എന്നാൽ രാഷ്ട്രീയം മതിയാക്കിയില്ല. ഗാന്ധിയെയും അനുയായികളെയും ഒരു പാഠം പഠിപ്പിക്കണമെന്ന ഉദ്ദേശ്യത്തോടെയാകാം അദ്ദേഹം മുസ്ലീംലീഗിന്റെ നേതൃത്വം ഏറ്റെടുത്തത്. അതോടെ ഇന്ത്യയുടെ ഭാഗധേയവും മാറി.

സമാധാനത്തിന്റെ ദൂതനെന്നും അക്രമരാഹിത്യത്തിന്റെയും അഹിംസയുടെയും അപ്പോസ്തലനെന്നും ചരിത്രത്തിൽ വാഴ്ത്തപ്പെടുന്ന മഹാത്മാവ് ഒന്നാം ലോകമഹായുദ്ധത്തിൽ സൂര്യൻ അസ്തമിക്കാത്ത സാമ്രാജ്യത്തിന്റെ രക്ഷയ്ക്കായി Sergeant Major ആയി വേഷം കെട്ടി, പടക്കളത്തിലിറങ്ങുകയും രണ്ടാം ലോകമഹായുദ്ധകാലത്ത് പട്ടാളത്തിൽച്ചേരാൻ ഇന്ത്യൻ യുവാക്കളെ പ്രേരിപ്പിക്കുകയും ചെയ്തിട്ടുണ്ട്. അസുഖബാധിതയായിരുന്ന വിക്ടോറിയാ മഹാരാജ്ഞിക്കു വളരെ അടുത്ത ബന്ധമോ സൗഹൃദമോ ഉള്ള ഭാവേന, സൗഖ്യം ആശംസിച്ചുകൊണ്ടും ജന്മദിനാശംസകൾ നേർന്നുകൊണ്ടും ഭരണജൂബിലി ആശംസ നേർന്നുകൊണ്ടും ബ്രിട്ടീഷ് സിംഹാസനത്തോടുള്ള കൂറ് ഗാന്ധി പലവട്ടം വെളിപ്പെടുത്തിയിട്ടുണ്ട്. അതേ വിക്ടോറിയാരാജ്ഞിയുടെ ജൂബിലി സ്മാരകം അനാച്ഛാദനം ചെയ്യാൻ രാജ്ഞിയുടെ മകൻ, എഡ്വേർഡ് രാജകുമാരൻ, 1921ൽ ബോംബെയിലെത്തിയപ്പോൾ രാജകുമാരന്റെ പരിപാടികളിൽ സഹകരിക്കരുതെന്ന് നാട്ടുകാരോട് ആഹ്വാനം ചെയ്തതും അതേ ഗാന്ധിതന്നെ! വിദേശവാഴ്ചയോടുള്ള അമർഷം കൊടുമ്പിരിക്കൊണ്ടിരുന്ന അവസ്ഥയിൽ ഗാന്ധിയിൽനിന്ന് ഇങ്ങനെയൊരു കല്പന പുറപ്പെട്ടപ്പോൾ 'നിസ്സഹകരണം' അക്രമാസക്ത പ്രകടനത്തിന്റെ രൂപത്തിലായി. കൊലയും കൊള്ളയും കൊള്ളിവയ്പും അരങ്ങേറി. പോലീസിന്റെ രാക്ഷസീയമായ ശക്തിപ്രയോഗവും. അൻപത്തിനാലു നിരപരാധികൾ ആ ലഹളയിൽപ്പെട്ടു മരിച്ചു. നൂറുകണക്കിനാളുകൾ മാരകമായ ക്ഷതങ്ങളേറ്റ് ആശുപത്രികളിലായി. കാര്യമറിയാതെ ലഹളയ്ക്കിടയിലകപ്പെട്ട വില്യം ഫ്രാൻസിസ് ഡോബെർട്ടി എന്ന അമേരിക്കൻ എഞ്ചിനിയറും മരിച്ചവരുടെ കൂട്ടത്തിൽപ്പെടുന്നു.

അധികാരങ്ങൾ കൈവശപ്പെടുത്താനും സ്വാതന്ത്ര്യം നേടാനും ഭരണഘടനാപരമായ മാർഗ്ഗങ്ങൾ ഉപയോഗിക്കണമെന്ന ജിന്നയുടെ നിർദ്ദേശം ഗാന്ധിക്കു സ്വീകാര്യമായില്ല. സർക്കാരിനോടു നിസ്സഹകരിച്ചും ഒറ്റയ്ക്കു നിരാഹാരസമരം നടത്തിയും ലക്ഷ്യബോധമില്ലാതെ ജനതയുടെ മനോവീര്യം കെടുത്തുന്നതായിരുന്നു അദ്ദേഹത്തിന്റെ പദ്ധതി. പല കാര്യത്തിലും ഡോ. ആനിബസന്റ്, സി.ആർ.ദാസ്, മോട്ടിലാൽ നെഹ്റു, ബിപിൻചന്ദ്രപാൽ മുതലായ പ്രഗത്ഭമതികൾ മുന്നോട്ടുവച്ച നിർദ്ദേശങ്ങൾപോലും ഗാന്ധി തൃണവൽഗണിച്ചു. ഗത്യന്തരമില്ലാതായപ്പോൾ ഗാന്ധിയുടെ പൊള്ളയായ പദ്ധതികൾക്ക് കൂട്ടുനിൽക്കാൻ ഇവരിൽ ചിലരെങ്കിലും ബാദ്ധ്യസ്ഥരായി. ദണ്ഡിയാത്രയും, ഉപ്പുകാച്ചലുംകൊണ്ട് ജനതയുടെ ആവേശവും പ്രയത്നവും

ഗാന്ധിയുടെ ലക്ഷ്യബോധമില്ലാത്ത സമരമാർഗ്ഗം പാഴാക്കുകയാണ് ചെയ്തത്. കുറഞ്ഞ വിലയ്ക്കു ലഭ്യമായിരുന്ന വിദേശവസ്ത്ര ബഹിഷ്കരണത്തിന്റെ ദോഷം അനുഭവിച്ചത് ബ്രിട്ടീഷുകാരല്ല; ഇന്ത്യയിലെ വസ്ത്രവ്യാപാരികളും ജനങ്ങളുമാണ്. ഗാന്ധിയുടെ ഖാദി അടിച്ചേൽപ്പിക്കാനുള്ള സമരമായിരുന്നു വിദേശവസ്ത്രബഹിഷ്ക്കരണം. ഇക്കാലത്തും ഖജനാവു ചോർത്താനുള്ള പരിപാടിയായി ഖാദി വാഴുന്നു!

ഡോ. വേലു അണ്ണാമലൈയുടെ അഭിപ്രായത്തിൽ: "ഇന്ത്യയുടെ ഇരുണ്ട കാലഘട്ടമാണ് ഗാന്ധിയൻ യുഗം. ജനങ്ങൾ പൗരാണികതയിലേയ്ക്കു മടങ്ങുന്ന യുഗം. ആ യുഗത്തിൽ ജനങ്ങൾ സ്വയം ചിന്തിക്കുന്നത് അവസാനിപ്പിക്കുന്നു; തങ്ങളുടെ ജീവിതവസ്തുതകളെ പരിശോധിക്കുകയും വായിക്കുകയും ചെയ്യുന്നത് അവസാനിപ്പിക്കുന്നു. ഗാന്ധിയില്ലാത്ത ഇന്ത്യ കുറേക്കൂടി മെച്ചപ്പെട്ടതായിരിക്കും. അദ്ദേഹമില്ലാത്ത ഇന്ത്യ കുറേക്കൂടി യാഥാർത്ഥ്യനിഷ്ഠവും ശാസ്ത്രീയവും ഹിംസ കുറഞ്ഞതും പ്രശ്നങ്ങളോടു പ്രതിസ്പന്ദനമുള്ളതും ആയിരിക്കും."

പ്രമുഖചിന്തകനായ എം.എൻ.റോയ് ചുരുങ്ങിയ വാക്കുകളിൽ ഗാന്ധിയെ വിലയിരുത്തിയിട്ടുള്ളതുകൂടി നോക്കാം: "പിന്നാക്കം നിൽക്കുന്ന ഇന്ത്യൻ ജനതയുടെ അജ്ഞതയും അന്ധവിശ്വാസവും വീരാരാധനയുമാണ് ഗാന്ധിസത്തെ സൃഷ്ടിച്ചിട്ടുള്ളത്. നമ്മുടെ ജനതയിലെ ഏറ്റവും മോശപ്പെട്ടതിന്റെ - അതിന്റെ അജ്ഞതയുടെ, ഭീരുത്വത്തിന്റെ, പരാജയമനോഭാവത്തിന്റെ, പിന്നാക്കാവസ്ഥയുടെ - പ്രകടനമാണ് ഗാന്ധിസം."

# ഗാന്ധിസവും ഹ്യൂമനിസവും

എം.എൻ.റോയ്

"സഹപ്രവർത്തകരുമായുള്ള ഗാന്ധിജിയുടെ അവസാനത്തെ സംവാദ"ത്തെക്കുറിച്ച് ശ്രദ്ധേയമായ ഒരു വിവരണം ശ്രീ. പ്യാരേലാൽ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. ഈ സംവാദം നടന്നത് 1948 ഡിസംബർ മാസത്തിലെ ആദ്യവാരത്തിലാണ്. അതായത് ആ മഹാദുരന്തത്തിനു കേവലം രണ്ടുമാസത്തിനുമുമ്പ്. എന്താണ് സംഭവിക്കാൻ പോകുന്നത് എന്നതിനെക്കുറിച്ച് മഹാത്മാവിന് എന്തെങ്കിലും മുന്നറിവ് ഉണ്ടായിരുന്നുവോ എന്ന് എനിക്കറിയില്ല. ദൈവം തന്നിലൂടെ പ്രവർത്തിക്കുകയാണ് എന്ന് ഉറച്ചുവിശ്വസിച്ച ആത്മീയമനോഭാവമുള്ള ഒരു വ്യക്തിക്ക് അത്തരം അതീന്ദ്രിയജ്ഞാനം ഉണ്ടാകാം. അതെല്ലാം മാനസികപ്രവണതയുടെ കാര്യമാണ്. എന്തായാലും ആ സന്ദർഭത്തിൽ അദ്ദേഹം പറഞ്ഞത് അദ്ദേഹത്തിന്റെ ഹൃദയത്തിന്റെ ആഴത്തിൽനിന്നാണെന്നു തോന്നുന്നു.

ഈ സന്ദർഭത്തിൽ അദ്ദേഹത്തിന്റെ സുവിശേഷത്തെ വിലയിരുത്താൻ ഞാൻ ഉദ്ദേശിക്കുന്നില്ല. സത്യത്തിനും ചരിത്രത്തിനുംവേണ്ടി അത് മറ്റൊരു ദിവസം ചെയ്യേണ്ടതാണ്. എന്റെ മുമ്പിൽ നിരന്തരം ആവർത്തിക്കപ്പെടുന്ന ഒരു ചോദ്യമുണ്ട്: ഗാന്ധിജിയുടെ ഉദ്ബോധനങ്ങളും നവമാനവികതാവാദം എന്നു വിളിക്കപ്പെടുന്നതും തമ്മിലുള്ള വ്യത്യാസം എന്താണ്? ശ്രീ. പ്യാരേലാലിന്റെ വിവരണം ആ ചോദ്യത്തിന് എളുപ്പത്തിൽ മറുപടി പറയാൻ എന്നെ സഹായിക്കുന്നു. പരിഹസിക്കാൻ വന്നവൻ പ്രാർത്ഥിക്കാൻ ഇരുന്നതുപോലെയാണോ ഞാൻ പെരുമാറുന്നത്?

ഇതുവരെയും, ഈ ചോദ്യത്തിനുള്ള എന്റെ പരസ്യമായ മറുപടി അത് അഭ്യർത്ഥിക്കുന്നുണ്ട്. ചോദ്യകാരൻ സ്വയം തീരുമാനത്തിലെത്തട്ടെ എന്നാണ് ഞാൻ നിർദ്ദേശിക്കുന്നത്. ഗാന്ധിസവും ഹ്യൂമനിസവും തമ്മിൽ യാതൊരു വ്യത്യാസവും ഇല്ല എന്ന് അദ്ദേഹം വിശ്വസിക്കുന്നുവെങ്കിൽ ഞാൻ അതിനെ എതിർക്കില്ല. ഇക്കാലമത്രയും ഞാൻ ഗാന്ധിസത്തിന്റെ വിമർശകനാണ്. മനുഷ്യരാശിയുടെ ഏക പ്രതീക്ഷയാണ് ഗാന്ധിസം എന്ന അവകാശവാദത്തെ ഞാൻ പൂർണ്ണമായും സംശയിക്കുന്നു. എന്റെ സംശയം അടിസ്ഥാനരഹിതമാണെന്ന് തെളിയിക്കപ്പെട്ടിരുന്നുവെങ്കിൽ ഞാൻ പ്രാർത്ഥിക്കാൻ സന്നദ്ധനാകുമായിരുന്നു. എന്നാൽ ഞാൻ ഒരിക്കലും പരിഹസിക്കാൻ വന്നിട്ടില്ല; എന്റെ വിമർശനവും സന്ദേഹവും ഒരിയ്ക്കലും മുൻവധിയോ വിദ്വേഷമോ ഉള്ളതല്ല. ഇപ്പോഴും മഹാത്മാവിനെ വിശുദ്ധ സംരക്ഷക (Patron Saint)നായി പ്രഖ്യാപിച്ചാരാധിക്കുന്ന വിജയിയായ ദേശീയവാദത്തിന്റെ പ്രവർത്തികളിൽനിന്ന് ഗാന്ധിസത്തെ വേർതിരിച്ചു കാണാനുള്ള നിഷ്ഫല

മായ ശ്രമങ്ങൾ നടത്തുന്നവരോട് എനിയ്ക്കു ശക്തമായ അനുതാപം ഉണ്ടെങ്കിലും എനിയ്ക്കിപ്പോഴും തെറ്റുപറ്റി എന്നു തോന്നുന്നില്ല. എന്തായാലും, ഞാൻ പെട്ടെന്ന് ഗാന്ധിസത്തിൽ ഹ്യൂമനിസം കണ്ടെത്തി എന്ന് അതിന് അർത്ഥമില്ല. തന്റെ ബോദ്ധ്യത്തിനനുസരിച്ച് നിലകൊള്ളാനുള്ള പരിശ്രമത്തോടുള്ള മമതയാണത്.

മഹാത്മാവിന് ചില ഹ്യുമനിസ്റ്റ് പ്രവണതകൾ ഉണ്ടായിരുന്നു. മാത്രമല്ല, അദ്ദേഹം ഒരു ധാർമ്മികവാദിയും (Moralist) ആയിരുന്നു. ആ നിലയ്ക്ക് ഞാൻ അദ്ദേഹത്തെ ആദരിച്ചിട്ടുണ്ട്. എന്നാൽ, അദ്ദേഹം ഒരു മാനവവാദി (Humanist) എന്നതിനേക്കാൾ ഒരു ലോകോപകാരി (Humanitarian) ആയിരുന്നു. ഇത്തരം വേർതിരിവ് സാധാരണയായി നടത്തുന്നില്ല. വിവേചനം കാട്ടാതെ എല്ലാ മനുഷ്യർക്കും നല്ലതു ചെയ്യാനുള്ള ആഗ്രഹം വളരെ ശ്ലാഘനീയമാണ്. എന്നാൽ അതു മനുഷ്യനിൽ ഉന്നതമായ മൂല്യങ്ങൾ അർപ്പിക്കുന്നു എന്നു പറയാനാവില്ല. മഹാത്മാവ് മനുഷ്യനെ സ്വയം ഒരു ലക്ഷ്യമായി കണക്കാക്കിയില്ല. പകരം മനുഷ്യനെ ദൈവത്തിന്റെ ലക്ഷ്യം നടപ്പിലാക്കാനുള്ള ഒരു ഉപകരണമായാണ് കണക്കാക്കിയത്. ഇത് ഒരു ഉദാത്തമായ ജീവിതവീക്ഷണമായിരിക്കാം; എന്നാൽ അത് മനുഷ്യന്റെ സ്വാതന്ത്ര്യത്തെയും സൃഷ്ട്യുന്മുഖതയെയും അപഹരിക്കുന്നു. അതിനാൽ അത് ഹ്യുമനിസമല്ല. മാത്രമല്ല, ഒരു അമാനുഷികശക്തിയുടെ ഇച്ഛയ്ക്കു കീഴടങ്ങാനുള്ള ഈ മനോഭാവത്തിൽ, ഒരാൾ സ്വതന്ത്രവ്യക്തി എന്ന നിലയിൽ ചെയ്യാൻ തയ്യാറാകാത്ത കാര്യങ്ങൾ ചെയ്ത് അവയ്ക്കു ന്യായീകരണം കണ്ടെത്തിയേക്കാം.

തന്റെ അവസാനനാളുകളിൽ, സത്യത്തിന്റെയും അഹിംസയുടെയും പാതയിൽനിന്ന് വ്യതിചലിച്ചതിനെക്കുറിച്ച് മഹാത്മാവ് വേദനാപൂർവ്വം ബോധവാനായിരുന്നു. എന്നാൽ, പരമമായ ഒരു ശക്തിക്കു കീഴടങ്ങുകയെന്ന ഉദാത്തമായ മനോഭാവം തന്റെ സ്വന്തം കർമ്മങ്ങളുടെ ഉത്തരവാദിത്വത്തെ കൈയൊഴിയാൻ അദ്ദേഹത്തെ സഹായിച്ചു. ഹ്യുമനിസം അത്തരം ഒഴികഴിവുകളെയൊന്നും അംഗീകരിക്കുന്നില്ല; മനുഷ്യന്റെ കർമ്മത്തിനുത്തരവാദി മനുഷ്യൻ തന്നെ എന്ന് അതു കരുതുന്നു. തൽഫലമായി അത്, മനുഷ്യൻ തെരഞ്ഞെടുത്ത നേർവഴിയിൽ നിന്നുള്ള വ്യതിചലനത്തെ വലിയൊരളവോളം തടയുകയും ചെയ്യുന്നു. അത് സ്വാതന്ത്ര്യം അവകാശപ്പെടുന്നു; ഉത്തരവാദിത്വം ഏറ്റെടുത്തുകൊണ്ട് അതിന് അർഹമാവുകയും ചെയ്യുന്നു. തീരുമാനമെടുക്കാനുള്ള മനുഷ്യന്റെ സ്വാതന്ത്ര്യത്തെ അടിയറവെയ്ക്കുന്നതിനു പകരമായി ഗാന്ധിയൻ ജീവിതവീക്ഷണം ഉത്തരവാദിത്വത്തിൽനിന്നുള്ള സുഖകരമായ സ്വാതന്ത്ര്യം വാഗ്ദാനം ചെയ്യുന്നു.

മഹാത്മാവ് പശ്ചാത്താപത്തോടെ പറഞ്ഞത് ശ്രീ. പ്യാരേലാൽ വിവരിക്കുന്നു: "ഇപ്പോൾ എന്റെ കണ്ണുകൾ തുറക്കപ്പെട്ടിരിക്കുന്നു. ബ്രിട്ടീഷുകാരുമായുള്ള സമരകാലത്ത് അഹിംസ എന്ന പേരിൽ നാം അനുവർത്തിച്ചത്

യഥാർത്ഥ അഹിംസയായിരുന്നില്ല എന്ന് ഞാനിപ്പോൾ കാണുന്നു. ദൈവത്തിന് എന്നിലൂടെ അദ്ദേഹത്തിന്റെ മഹത്തായ ലക്ഷ്യം പൂർത്തീകരിക്കേണ്ട ആവശ്യത്തിനായി അദ്ദേഹം മന:പൂർവ്വം എന്റെ കണ്ണുകൾ മൂടിക്കെട്ടുകയായിരുന്നു. ആ ലക്ഷ്യം പൂർത്തീകരിക്കപ്പെട്ടതിനാൽ അദ്ദേഹം എനിക്ക് എന്റെ കാഴ്ച തിരിച്ചുനൽകി.''

ഈ മനോഭാവത്തോടെ മനുഷ്യന്റെ ഏത് അപരാധത്തെയും ന്യായീകരിക്കാനാവും. ലക്ഷ്യം മാർഗ്ഗത്തെ സാധൂകരിക്കുന്നു എന്ന സംശയാത്മകമായ പ്രമാണത്താൽ നയിക്കപ്പെടുന്നതിനായി അതു ദൈവത്തെ പ്രായോഗിക വാദത്തിന്റെ ലോകത്തിലേയ്ക്ക് ഇറക്കിക്കൊണ്ടുവരുന്നു. ദൈവത്തിലുള്ള വിശ്വാസം ഗാന്ധിസത്തിന്റെ ഉറച്ച നങ്കൂരമാണ്. ആ പ്രത്യേകത കാരണം വിശ്വാസികൾ ഗാന്ധിസം ഹ്യൂമനിസത്തേക്കാൾ ഉൽകൃഷ്ടമാണെന്നു കണക്കാക്കിയേക്കാം. എന്നാൽ ഇക്കാര്യത്തിൽ മറ്റുള്ളവർക്കു വിയോജിപ്പും ഉണ്ടാകാം. ഇവിടെ ഞാൻ അക്കാര്യം ഉന്നയിക്കുന്നില്ല. ഇപ്പോഴത്തെ പ്രശ്നം ഇതാണ്: ലക്ഷ്യം മാർഗ്ഗത്തെ സാധൂകരിക്കുന്നു എന്ന പ്രമാണത്തെ ദൈവംതന്നെ അംഗീകരിക്കുന്നു എങ്കിൽ ഗാന്ധിസത്തിന് അതിനെ എങ്ങനെ തിരസ്കരിക്കാനാവും? ദൈവം ചെയ്യുന്നത് നല്ലതാണ്; മനുഷ്യനു ദൈവത്തേക്കാൾ നല്ലവനാകാൻ കഴിയില്ല. എന്നിട്ടും, ഈ പ്രമാണത്തെ താത്വികമായി മാത്രമല്ല പ്രായോഗികമായും തിരസ്കരിച്ചു എന്നത് ഗാന്ധിസത്തിന്റെ വിശിഷ്ടഗുണങ്ങളിലൊന്നായി പറയപ്പെടുന്നു. ഇക്കാര്യത്തിൽ ഞാൻ എല്ലായ്പ്പോഴും സംശയാലുവാണ്; ഇപ്പോൾ എന്റെ സംശയം മഹാത്മാവിന്റെതന്നെ വചനത്താൽ സ്ഥിരീകരിക്കപ്പെട്ടിരിക്കുന്നു.

അതായത്, ദൈവത്തിന്റെ ഇംഗിതത്തിന് ഉതകാൻ മാത്രമേ മനുഷ്യനാവൂ എന്ന ഗാന്ധിസത്തിന്റെ ഒന്നാമത്തെ തത്ത്വം, "രാഷ്ട്രീയത്തെ ശുദ്ധീകരിക്കുന്ന"തിന് ധാർമ്മികതയെ രാഷ്ട്രീയത്തിൽ കൊണ്ടുവരാനുള്ള മഹാത്മാവിന്റെ ശ്രമത്തിന്റെ പരാജയത്തിനു കാരണമായി - അദ്ദേഹവും അദ്ദേഹത്തിന്റെ അടുത്ത ചില സഹപ്രവർത്തകരും അംഗീകരിച്ച പരാജയം. ഇതേ കാരണത്താൽ എക്കാലത്തേയും എല്ലാ രാജ്യങ്ങളിലെയും മതാത്മക ധാർമ്മികവാദികൾ ഉദ്ബോധിപ്പിച്ച ദൈവികതത്ത്വങ്ങൾ അവരുടെ പ്രഖ്യാപിത അനുയായികളാൽ പ്രായോഗിക ജീവിതത്തിൽ മാറ്റിവയ്ക്കാൻ മാത്രമുള്ളതായിരുന്നു. മാർഗ്ഗത്തിന്റെ വിശുദ്ധിയുടെ പ്രാധാന്യത്തെ സംബന്ധിച്ച കാര്യത്തിൽ ഹ്യൂമനിസം ഗാന്ധിസവുമായി യോജിക്കുന്നുണ്ട്; എന്നാൽ രാഷ്ട്രീയത്തിൽ ധാർമ്മികത വേണം എന്ന കാര്യത്തിൽ ഹ്യൂമനിസം ഒട്ടും വിട്ടുവീഴ്ചയ്ക്കു തയ്യാറല്ല. മാത്രമല്ല, രാഷ്ട്രീയ പ്രവർത്തനത്തിന്റെ അടിസ്ഥാനപ്രേരണ അധികാരം ആയിരിക്കുന്നിടത്തോളം പ്രഖ്യാപിത ധാർമ്മിക തത്ത്വങ്ങൾ കർശനമായി പാലിക്കാനാവില്ല എന്നും അതു കരുതുന്നു.

ഗാന്ധിസവും അധികാരരാഷ്ട്രീയത്തെ തിരസ്കരിക്കുന്നു എന്നു സങ്കല്പിക്കപ്പെടുന്നു. ഇക്കാര്യത്തിൽ ശ്രീ. പ്യാരേലാലിന്റെ വിവരണം വെളിച്ചം വീശുന്നുണ്ട്. ചർച്ചയ്ക്കിടയിൽ മഹാത്മാവ് ഇങ്ങനെ പറഞ്ഞതായി അദ്ദേഹം വിവരിക്കുന്നു: "അഹിംസയിലൂടെ നേടിയ അധികാരത്തെ സംരക്ഷിക്കാനും നിലനിർത്താനും കഴിവുറ്റതാണ് അഹിംസ എന്നു കാണിക്കാത്തപക്ഷം - മറ്റു വാക്കുകളിൽ പറഞ്ഞാൽ, അഹംസയ്ക്ക് അധികാരരാഷ്ട്രീയത്തിൽ വിജയകരമായി ഇടപെട്ട് അതിനെ നയിക്കാൻ കഴിയാത്തപക്ഷം - ഒരു ലോകശക്തി എന്ന നിലയിലും ലോകസമാധാനത്തിന്റെ അഗ്രദൂതൻ എന്ന നിലയിലും അഹിംസയ്ക്കു ഭാവിയില്ലാതാകുകയും ശക്തന്റെ ആയുധമെന്ന നിലയിലുള്ള അഹിംസാസങ്കല്പം അയഥാർത്ഥവും സ്വപ്നവുമായി അവശേഷിക്കുകയും ചെയ്യും."

ഇത് വേണ്ടത്ര വ്യക്തമാണ്; ഗാന്ധിസം അധികാരരാഷ്ട്രീയത്തിന് എതിരല്ല; അതു പ്രായോഗികരാഷ്ട്രീയത്തിൽ പങ്കെടുക്കില്ല. മറിച്ച്, അതിനെ നയിക്കുക മാത്രം ചെയ്യും. ഒരു രാഷ്ട്രീയകക്ഷിയെ അധികാരത്തിലെത്തിക്കുന്നതിന് ഗാന്ധിസം കാരണമായിട്ടുണ്ടെന്നും ആ അധികാരത്തെ നിലനിർത്തുന്നതിനും സംരക്ഷിക്കുന്നതിനും അതിനു കഴിയുമെന്ന് തെളിയിക്കണമെന്നും അതാഗ്രഹിക്കുന്നു. അധികാരത്തിനുവേണ്ടിയുള്ള രാഷ്ട്രീയ പ്രവർത്തനത്തെ ഗാന്ധിസം അംഗീകരിക്കുന്നതിനാൽ അതിനു മാർഗ്ഗത്തിന്റെ വിശുദ്ധിയിൽ നിർബന്ധം പിടിക്കാൻ കഴിയില്ല.

ഈ ചർച്ചയ്ക്കിടയിൽ അദ്ദേഹത്തിന്റെ ചില അനുയായികൾ ഒരഭിപ്രായം മുന്നോട്ടുവെച്ചു: (രാഷ്ട്രീയക്കാരായ കോൺഗ്രസ്സുകാരല്ലാത്ത) യഥാർത്ഥ ഗാന്ധിയൻമാർ "അഹിംസാത്മകമായ ഒരു സാമൂഹികക്രമം പടുത്തുയർത്തുക എന്ന ലക്ഷ്യത്തോടെ" ഭരണകൂടത്തിൽ പ്രവേശിച്ച് അതിനെ ഉപയോഗിക്കണം എന്നായിരുന്നു അവരുടെ വാദം. അഹിംസയ്ക്കു വിജയിക്കാൻ പറ്റുന്ന ഒരന്തരീക്ഷം സൃഷ്ടിക്കാനായി 'പുതിയ വിദ്യാഭ്യാസം' (നയീ താലിം) പ്രചരിപ്പിക്കുന്നതിൽ നിർബന്ധം പിടിച്ചുകൊണ്ട് മഹാത്മാവ് അതിനോടു വിയോജിച്ചു. നവമാനവികതാവാദ (New Humanism)വും അതുതന്നെയാണ് നിർദ്ദേശിക്കുന്നത്. നവമാനവികതാവാദം മഹാത്മാവിന്റെ കാലടികളെ പിന്തുടരുകയല്ലേ ചെയ്യുന്നത്? അഹിംസ എന്ന ഉപകരണത്തിന്റെ ദുരുപയോഗംകൊണ്ടും ദൈവത്തിന്റെ ഇച്ഛയാലും അധികാരത്തിലെത്തിയവരുടെ ആക്ഷേപകരമായ പ്രവർത്തനങ്ങളെ താൻ പൊറുക്കുമെന്നും താൻ എപ്പോൾ ആവശ്യപ്പെട്ടാലും അധികാരം അവർ തനിക്കു കൈമാറുമെന്നും അദ്ദേഹം കൂട്ടിച്ചേർത്തു. എന്നാൽ അദ്ദേഹം അത് ആവശ്യപ്പെട്ടില്ല. അത് പരമമായ ത്യാഗകർമ്മത്തെപ്പോലെ തോന്നിപ്പിക്കുന്നു - കൈയകലത്തിരിക്കുമ്പോഴും അധികാരത്താൽ പ്രലോഭിതനാകാതിരിക്കുക. എന്നാൽ, ഇതിനെ മറ്റൊരു തരത്തിലും നോക്കിക്കാണാം. അദ്ദേഹം സർവ്വശക്തനായിരുന്നു. അതിനേക്കാളും കുറവായ ഒന്ന് അദ്ദേഹത്തിന് എന്തിനാണ്?

മഹാത്മാവ് 'പുതിയ വിദ്യാഭ്യാസ'ത്തിന്റെ ഫലത്തെക്കുറിച്ച് സങ്കല്പിക്കുന്നതിലേയ്ക്കു നീങ്ങുമ്പോൾ രാഷ്ട്രീയാധികാരത്തോടുള്ള ഗാന്ധിയൻ മനോഭാവം കുറേക്കൂടി വ്യക്തമാകുന്നുണ്ട്: "അധികാരത്തെ ഉപേക്ഷിച്ച് സമ്മതിദായകരെ തികച്ചും നിസ്വാർത്ഥമായി സേവിക്കുന്നതിൽ സ്വയം സമർപ്പിക്കുന്നതിലൂടെ നമുക്കവരെ നയിക്കുകയും നിയന്ത്രിക്കുകയും ചെയ്യാം. ഭരണകൂടത്തിൽ പ്രവേശിക്കുന്നതുവഴി കിട്ടുന്നതിനേക്കാൾ വളരെ യഥാർത്ഥമായ അധികാരം അതു നൽകും. നമ്മളെ ആവശ്യമുണ്ടെന്നും നമ്മളല്ലാതെ മറ്റാരും അധികാരം കൈകാര്യം ചെയ്യേണ്ട എന്നും ജനങ്ങൾക്കു സ്വയം തോന്നുന്ന ഒരു ഘട്ടം വരാം. അപ്പോൾ നമുക്ക് ഈ പ്രശ്നം പരിഗണിക്കാം. ആ സമയത്ത് മിക്കവാറും ഞാൻ ജീവിച്ചിരിക്കുന്നുണ്ടാവില്ല. എന്നാൽ, ആ സമയം വരുമ്പോൾ ഭരണത്തിന്റെ കടിഞ്ഞാൺ ഏറ്റെടുക്കുന്നതിന് സംഘാംഗങ്ങൾ തങ്ങളുടെ ഇടയിൽനിന്ന് ഒരാളെ സൃഷ്ടിക്കും. ആ ഘട്ടത്തിൽ ഭാരതം ഒരു ആദർശരാഷ്ട്രമായി മാറും."

പിന്നീട്, അദ്ദേഹം കൂട്ടിച്ചേർത്തു: "സ്വയം ഭരണകൂടത്തിൽ കടക്കാതെ നമ്മുടെ താൽപര്യങ്ങൾക്കിണങ്ങുന്നവരെ അവിടേയ്ക്ക് അയക്കാം." മാത്രമല്ല, "ഇന്ന് നമുക്കു സ്വന്തം ഭരണകൂടമുണ്ട്. പ്രായപൂർത്തി വോട്ടവകാശത്തിനു കീഴിൽ, നമ്മൾ സ്വാധീനമുള്ളവരാണെങ്കിൽ നമ്മൾ തെരഞ്ഞെടുത്തവരെ തിരിച്ചുവിളിക്കാനാവും." വീണ്ടും, "അധികാരം ഏറ്റെടുക്കാതെ ജനങ്ങൾക്കുമേൽ നിങ്ങൾ സ്വാധീനം നേടുന്നു എന്നു കരുതുക. അപ്പോൾ നിങ്ങൾ ആഗ്രഹിക്കുന്ന ആരെയും തെരഞ്ഞെടുപ്പിൽ തിരിച്ചുവിളിക്കാനാവും. വോട്ടർമാർ നിങ്ങളുടെ കൈയിൽ ആയിരിക്കുന്നിടത്തോളം അംഗത്വത്തെ (ഭരണകക്ഷിയിലെ എന്നു കരുതാം) സംബന്ധിച്ച കാര്യം മറക്കുക." അവസാനമായി ഉപസംഹാരം: "അധികാരം പിടിച്ചെടുക്കുക എന്ന ആശയത്തെത്തന്നെ പുറന്തള്ളുക. അപ്പോൾ നിങ്ങൾ അധികാരത്തെ ശരിയായ പാതയിലൂടെ നയിക്കാൻ കഴിവുള്ളവനാകും."

ഉത്തരവാദിത്വം ഉൾക്കൊള്ളുന്ന രാജത്വത്തെക്കുറിച്ച് രാജഭ്രഷ്ടാക്കൾ എന്തിനു ബേജാറാകണം? സർവ്വശക്തിത്വം നിരുത്തരവാദപരമാണ്. സർവ്വശക്തിത്വം എന്ന പദവി അഭിലഷിക്കുക എന്നത് ഏതാണ്ട് അധികാരത്തെ ഉപേക്ഷിക്കുന്നതിനു സമാനമാണ്. 'ജനങ്ങൾക്കുമേലുള്ള സ്വാധീനം', 'നമ്മുടെ ആളുകളെ തെരഞ്ഞെടുക്കുക', 'അധികാരത്തെ നയിക്കുക' തുടങ്ങിയ പദങ്ങളുടെ പ്രയോഗം യാദൃച്ഛികമല്ല. ആവിഷ്കൃതമാകുന്ന ചിന്തയുടെ യുക്തിയാൽ നിർണ്ണീതമാണ് ഭാഷ. ശ്രീ. പ്യാരേലാൽ അക്കാര്യം സാക്ഷ്യപ്പെടുത്തുകയും ചെയ്യുന്നു: "ആ സന്ദർഭത്തിൽ അദ്ദേഹത്തിന്റെ അധരങ്ങളിൽ നിന്ന് ഉതിർന്ന ജ്ഞാനത്തിന്റെ വചനങ്ങൾക്ക് അസാധാരണമായ പ്രാമുഖ്യമുണ്ട്. തന്റെ സങ്കല്പത്തിലുള്ള സ്വതന്ത്രഭാരതത്തിലെ നിർമ്മാണ പ്രവർത്തികളും അവയ്ക്ക് അധികാര രാഷ്ട്രീയവുമായുള്ള ബന്ധവും എങ്ങനെ ആയിരിക്കണം എന്നതിനെക്കുറിച്ചുള്ള അദ്ദേ

ഹത്തിന്റെ ചിന്തയിലേയ്ക്കുള്ള ഒരു സൂചന ആ വചനങ്ങൾ നൽകുന്നുണ്ട്."

ഗാന്ധിസത്തിന്റെ ആദർശരാഷ്ട്രത്തെക്കുറിച്ചും നമുക്ക് ഒരു സൂചന ലഭിക്കുന്നുണ്ട്. ഗാന്ധിയൻമാരിൽ ആരെങ്കിലും ഒരാൾ (ഒരാൾ എന്ന പദം ശ്രദ്ധിക്കുക) ജനങ്ങളുടെ മേലുള്ള പൂർണ്ണ സ്വാധീനത്തിന്റെ ഫലമായി അധികാരത്തിന്റെ കടിഞ്ഞാണുകളെല്ലാം തന്റെ കൈയിൽ കേന്ദ്രീകരിക്കും. ആ ജനങ്ങളാകട്ടെ തങ്ങളോട് എന്താണ് ചെയ്യാൻ പറയുന്നത് അതു ചെയ്യും. വൈകാരികമായ അടിച്ചമർത്തലിൽ അധിഷ്ഠിതമായിരിക്കുമെങ്കിലും അതൊരു അഹിംസാത്മകമായ സാമൂഹികക്രമമായിരിക്കും. (വൈകാരികമായ അടിച്ചമർത്തൽ ഇല്ലാത്തപക്ഷം അഭിപ്രായങ്ങളെ പൂർണ്ണമായും ഒരേ മട്ടിലാക്കുക അസാദ്ധ്യമാകും). എന്നാൽ അത് ജനാധിപത്യപരമോ മാനവികവാദപരമോ ആയ ഒരു സാമൂഹികക്രമമായിരിക്കില്ല. നിയോഗവാദപര (Teleological)മായ പ്രപഞ്ചക്രമത്തിന്റെ ഭൗമികമായ പ്രതിഫലനമാണ് ഗാന്ധിയൻ സാമൂഹികക്രമം. നിയോഗവാദത്തിൽ മനുഷ്യൻ അമാനുഷികമായ ദൈവികലക്ഷ്യങ്ങൾ നടപ്പിൽ വരുത്താനുള്ള ഉപാധിയാണ്. ഗാന്ധിയൻ സാമൂഹികക്രമത്തിൽ പൗരൻമാർ തങ്ങളുടെ അഹിംസാ ഭരണാധികാരികളെ അഥവാ ഉദാരമതികളായ ഏകാധിപതികളെ അന്ധമായി അനുസരിക്കുകയാണ് ചെയ്യുക. അതു തീർച്ചയായും ഐതിഹാസികമായ രാമരാജ്യത്തിലേയ്ക്കുള്ള തിരിച്ചുപോക്കായിരിക്കും.

ഗാന്ധിസത്തിന്റെ നിയോഗവാദപരമായ ആദിതത്ത്വത്തിന് എതിരായി – അതിൽനിന്നാണ് ഗാന്ധിസത്തിന്റെ ധർമ്മശാസ്ത്രത്തിന്റെ തകരാറും തൽഫലമായി പ്രയോഗത്തിലെ പരാജയവും രൂപംകൊള്ളുന്നത് – ഹ്യൂമനിസം അതിന്റെ ധർമ്മശാസ്ത്രത്തെ മനുഷ്യന്റെ യുക്തിബോധത്തിൽ പ്രതിഷ്ഠിക്കുന്നു. അതിന്റെ പ്രായോഗിക ഉദ്ദേശ്യം, തന്റെ സഹജമായ യുക്തിബോധത്തെക്കുറിച്ച് മനുഷ്യനെ പടിപടിയായി ബോധവാനാക്കി അവന്റെ പെരുമാറ്റത്തെ യുക്തിയാൽ നയിക്കുക എന്നതാണ്. തീരുമാനമെടുക്കാനുള്ള സ്വാതന്ത്ര്യത്തെ ദുർജ്ഞേയമായ ദൈവിക ഇച്ഛയ്ക്ക് അടിയറവെയ്ക്കാൻ ഗാന്ധിസം മനുഷ്യനെ പഠിപ്പിക്കുന്നു. ആ മനോഭാവത്തിൽനിന്നാണ് നന്മ രൂപംകൊള്ളുന്നത് എന്ന് അതു വിശ്വസിക്കുന്നു. അത് മനുഷ്യനെ ഒരു ലക്ഷ്യമായല്ല ഒരുപകരണം അഥവാ ഉപാധിയായി മാത്രമേ പരിഗണിക്കുന്നുള്ളൂ. മനുഷ്യൻ കീഴ്പ്പെടേണ്ട ഒരു ഭൗതികാതീത ശക്തിയെയും ഹ്യൂമനിസം അംഗീകരിക്കുന്നില്ല. മനുഷ്യപ്രകൃതിയുടെ സത്തയായ യുക്തിബോധത്തിൽ അധിഷ്ഠിതമാണ് ഹ്യൂമനിസത്തിന്റെ ധർമ്മശാസ്ത്രം. മനുഷ്യന് മനുഷ്യനെന്ന നിലയിൽ ധാർമ്മികനാകാൻ കഴിയും. മനുഷ്യപ്രവർത്തനത്തിന്റെ ഒരു രൂപമായതിനാൽ രാഷ്ട്രീയ പ്രവർത്തനം ധാർമ്മികതത്ത്വങ്ങളാൽ നയിക്കപ്പെടണം.

ഇതേ നിഗമനത്തിലാണ് ഹ്യൂമനിസം അതിന്റെ അധികാരത്തോടുള്ള മനോഭാവത്തിൽ നിന്നും എത്തിച്ചേരുന്നത്. അധികാര രാഷ്ട്രീയത്തോടുള്ള

ഒത്തുതീർപ്പില്ലാത്ത വിമർശനം അതിനെ കക്ഷിരാഷ്ട്രീയത്തെ തിരസ്കരിക്കുന്നതിലേയ്ക്കു നയിക്കുന്നു. ആ നിലയിൽ അധികാരത്തിന്റെ പ്രേരണയില്ലാതെ രാഷ്ട്രീയ പ്രവർത്തനം നടത്താൻ കഴിയും. ആ ദുഷിച്ച ശക്തിയുടെ അഭാവത്തിൽ രാഷ്ട്രീയപ്രവർത്തനത്തിൽ ധാർമ്മികത സാദ്ധ്യമാകുന്നു. കാര്യങ്ങൾ ചെയ്യാനുള്ള കഴിവ് എന്ന് അർത്ഥമാക്കുന്നിടത്തോളം അധികാരം എന്നത് അനിവാര്യമായും ദുഷിപ്പിക്കുന്നതല്ല. അധികാരകേന്ദ്രീകരണം തിന്മയാണ്. ഗാന്ധിയൻ ആദർശരാഷ്ട്രത്തിൽ അധികാരം 'ഏതെങ്കിലും ഒരാളു'ടെ കയ്യിൽ കേന്ദ്രീകരിക്കപ്പെടും. കേന്ദ്രീകരണത്തിന്റെ തീവ്രരൂപമാണത്. ഓരോ മനുഷ്യനും അപരിമിതമായ കഴിവുകൾ ഉണ്ട് എന്ന വസ്തുതയുടെ വെളിച്ചത്തിൽ, തുല്യമായി വീതിക്കപ്പെടുന്നതുവരെ അധികാരം പടിപടിയായി വികേന്ദ്രീകരിക്കപ്പെടുന്ന ഒരു സാമൂഹികക്രമത്തെ ഹ്യൂമനിസത്തിന് വിഭാവനം ചെയ്യാനാകും. ചുരുക്കത്തിൽ, അതാണ് ഗാന്ധിസവും ഹ്യൂമനിസവും തമ്മിലുള്ള വ്യത്യാസം.

(1949 മാർച്ച് 27ന് *ഇൻഡിപെൻഡന്റ് ഇന്ത്യ* എന്ന വാരികയിൽ പ്രസിദ്ധപ്പെടുത്തിയ ലേഖനം).

# ഗാന്ധിസവും രാഷ്ട്രീയത്തിലെ ധാർമ്മികതയും

എം.എൻ.റോയ്

മഹാത്മാവിന്റെ രക്തസാക്ഷിത്വം അദ്ദേഹത്തെ രാഷ്ട്രീയത്തിലെ ധാർമ്മികതയുടെ രക്ഷകന്റെ ഉയർന്ന പീഠത്തിലേയ്ക്ക് ഉയർത്തിയേക്കാം. ഈ ലക്കത്തിൽ (മാർക്സിയൻ വേ എന്ന ത്രൈമാസികയുടെ പുസ്തകം 3, ലക്കം 2, 1948-49) പ്രസിദ്ധീകരിച്ച ഫിലിപ്പ് സ്പ്രാറ്റിന്റെ പ്രബന്ധം (Morality and Political Practice) ആ ദുരന്തത്തിനു മുമ്പ് എഴുതപ്പെട്ടതാണ്; വാസ്തവത്തിൽ അത് മഹാത്മാവിന്റെ കൊലപാതക ദിവസംതന്നെ കൽക്കത്തയിലെ ഒരു യോഗത്തിൽ വായിച്ചുകൊണ്ടിരിക്കുകയായിരുന്നു. ഗാന്ധിസത്തെക്കുറിച്ചുള്ള സ്പ്രാറ്റിന്റെ വിലയിരുത്തൽ രേഖപ്പെടുത്തിയിട്ടുള്ള അവസാനത്തെ പുറം വായിക്കുന്ന സമയത്തായിരുന്നു ഘോരമായ ആ വാർത്ത വന്നത്.

രാഷ്ട്രീയപ്രവർത്തനത്തിൽ ധാർമ്മികതയെ കൊണ്ടുവരാനുള്ള ശ്രമത്തെ അഹിംസാസിദ്ധാന്തം പ്രതിനിധീകരിക്കുന്നു എന്നു സമ്മതിക്കുമ്പോൾ തന്നെ, ഗാന്ധിസം വ്യക്തിസ്വാതന്ത്ര്യത്തെയും യുക്തിവിചാരത്തെയും അനുവദിക്കുന്നുണ്ടെന്നും സാർവ്വലൗകികത എന്ന ആദർശത്തെ പരിപോഷിപ്പിക്കുന്നുണ്ട് എന്നുമുള്ള വീക്ഷണത്തെ സ്വീകരിക്കാൻ വിഷമമുണ്ട്. ഗാന്ധിസം താർക്കികപ്പൊരുത്തമുള്ള ഒരു ചിന്താപദ്ധതിയല്ല. തീർച്ചയായും, പരസ്പരപ്പൊരുത്തമുള്ള ചിന്ത മഹാത്മാവിന്റെ വിശിഷ്ടഗുണമായിരുന്നില്ല. പലപ്പോഴും നല്ല ഉദ്ദേശ്യത്താൽ പ്രേരിതനായി, പരസ്പരവിരുദ്ധവും ഭിന്നസ്വഭാവങ്ങളുള്ളതുമായ സിദ്ധാന്തസമുച്ചയത്തെ അദ്ദേഹം ഉദ്ബോധിപ്പിച്ചിട്ടുണ്ട്. യുക്തിയോടും ബുദ്ധിയോടുമുള്ള തന്റെ അവിശ്വാസത്തെ അദ്ദേഹം ഒരിയ്ക്കലും മറച്ചുവച്ചിട്ടില്ല. ഒരു ദിവ്യശക്തിയിലും ആ ദിവ്യശക്തിയുടെ കരുവാണ് താൻ എന്നതിലും ഉള്ള അന്ധമായ വിശ്വാസമായിരുന്നു മഹാത്മാവിന്റെ നങ്കൂരത്തട്ട്. തീർച്ചയായും അത് മതാന്ധതയും ബൗദ്ധികമായ സങ്കുചിതത്വവും ആയിരുന്നു. തത്ത്വശാസ്ത്രത്തിൽ, സിദ്ധാന്തപ്രയോഗങ്ങളുടെ ഐക്യം അത്യന്തം ദോഷകരമായ തെറ്റായിരിക്കാം; എന്നാൽ, യഥാർത്ഥ ജീവിതത്തിൽ സിദ്ധാന്തവും (ഉദ്ബോധനവും) പ്രയോഗവും തമ്മിലുള്ള തികഞ്ഞ പൊരുത്തക്കേട് ആ ദോഷത്തിനുള്ള മറുമരുന്നല്ല. അതിനാൽ, രാഷ്ട്രീയപ്രവർത്തനത്തിൽ ധാർമ്മികത കൊണ്ടുവരുന്നതിനുവേണ്ടി മാർക്സിസത്തിനു പകരം ഗാന്ധിസത്തെ ഒട്ടും സ്വീകരിക്കാനാവില്ല. യഥാർത്ഥത്തിൽ, കാപട്യത്തിന്റെയും കഠിനഹൃദയത്തിന്റെയും

ഇടയിൽനിന്ന് കാര്യമായൊന്നും തെരഞ്ഞെടുക്കാനില്ല. വാസ്തവത്തിൽ, ആദ്യത്തേത് - കാപട്യം - വഞ്ചനാത്മകമായതിനാൽ കൂടുതൽ അപകടകരമാകാം. കഠിനഹൃദയത്വം എതിർത്തുനിൽക്കുകമൂലം വിപ്ലവത്തിനു പ്രേരിപ്പിക്കുകയും ചെയ്തേക്കാം.

പായസത്തിന്റെ പരിശോധന അതു കഴിക്കുന്നതിലാണെങ്കിൽ, ഗാന്ധിസത്തെ വിലയിരുത്തേണ്ടത് അതിന്റെ സൃഷ്ടിയായ വർത്തമാനകാല രാഷ്ട്രീയാന്തരീക്ഷത്തിന്റെ അടിസ്ഥാനത്തിലായിരിക്കണം. രാഷ്ട്രീയപ്രവർത്തനത്തിൽ ധാർമ്മികത കൊണ്ടുവരുന്നതിൽ അത് ഒട്ടും വിജയിച്ചിട്ടില്ല എന്നതു തീർച്ച. അയവില്ലാത്ത ഒരു ചിന്താപദ്ധതിയെ അതിന്റെ അമൂർത്തമായ ഗുണത്തിന്റെ അടിസ്ഥാനത്തിൽ വിലയിരുത്താം. അതിനെ വിലയിരുത്തുന്നതിൽ പ്രയോഗം അപ്രസക്തമായ കാര്യമാണ്. എന്നാൽ, ഗാന്ധിസം ഒരു പ്രായോഗിക തത്ത്വശാസ്ത്രമാണ്; അത് ഒരു പെരുമാറ്റസംഹിത മുന്നോട്ടുവെയ്ക്കുന്നു. അതുകൊണ്ട്, അത് പ്രയോഗത്തിന്റെ അടിസ്ഥാനത്തിൽ വിലയിരുത്തപ്പെടണം. പ്രയോഗം അനുകൂലമായ ഒരു വിലയിരുത്തലിനെ സമർത്ഥിക്കുന്നുവെങ്കിൽ, അതിന്റെ താർക്കികമായ പൊരുത്തക്കേടിനെ അപ്രസക്തമെന്നു കണക്കാക്കി അവഗണിക്കാം.

ഗാന്ധിസം ഒരു ഉട്ടോപ്യൻ ചിന്തയല്ല; അത് വിദൂരമായ ഒരാദർശത്തിനുവേണ്ടി പ്രയത്നിക്കുന്നില്ല. ഒരു വെളിപാടുമതത്തെപ്പോലെ അത് സുവിശേഷ സ്വഭാവമുള്ളതാണ്. പ്രവാചകൻ തന്റെ സന്ദേശം ധർമ്മോപദേശങ്ങളിലൂടെയല്ല, മറിച്ച് തന്റെ ജീവിതദൃഷ്ടാന്തത്തിലൂടെയാണ് നൽകുന്നത്. ആ രീതിയിലും അദ്ദേഹം പരാജയപ്പെട്ടു. ക്രിസ്തുവിന് തനിക്കു ചുറ്റും പന്ത്രണ്ട് അപ്പോസ്തലൻമാരെയെങ്കിലും നിർത്താൻ കഴിഞ്ഞു. അവരാകട്ടെ, സുവിശേഷം പ്രസംഗിക്കുക മാത്രമല്ല, അതിനനുസരിച്ച് ജീവിക്കാൻ ശ്രമിക്കുകയും ചെയ്തു. ആയിരക്കണക്കായ പ്രഖ്യാപിത ഗാന്ധിയൻമാരിൽ സുവിശേഷം പ്രസംഗിക്കുകയും അതിനനുസരിച്ച് ജീവിക്കുകയും ചെയ്യുന്നവർ എത്രപേരുണ്ട്? പൊതുജീവിതത്തിൽ ധാർമ്മികതയുടെ മിശിഹയെ പിന്തുടർന്നുകൊണ്ട് രാഷ്ട്രീയത്തിൽ വിജയിച്ചു എന്നു കരുതപ്പെടുന്നവർക്കിടയിൽ തീർച്ചയായും ആരുമില്ല. അധികാരസ്ഥാനങ്ങളിലിരിക്കുന്ന ഗാന്ധിയൻമാരുടെയും മാർക്സിസ്റ്റുകൾ അടക്കമുള്ള മറ്റുള്ളവരുടെയും പ്രായോഗിക രാഷ്ട്രീയ പ്രവർത്തനങ്ങൾക്കു തമ്മിൽ എന്തെങ്കിലും വ്യത്യാസമുണ്ടോ? കാപട്യവും പെരട്ടും കണ്ണിൽ പൊടിയിടലും മാത്രമാണ് അധികവും ഉള്ളത്. അതൊട്ടും പ്രോത്സാഹനാർഹമല്ല. അതുകൊണ്ട്, രാഷ്ട്രീയ പ്രവർത്തനത്തിൽ ധാർമ്മികത കൊണ്ടുവരുന്നതിൽ ഗാന്ധിസം പരാജയപ്പെട്ടു എന്നതായിരിക്കണം ഗാന്ധിസത്തെക്കുറിച്ചുള്ള ഒരു പ്രായോഗിക വിലയിരുത്തൽ. ആ പരാജയാടയാളത്തിന്റെ വെളിച്ചത്തിൽ, ആധുനിക സംസ്കാരത്തിന്റെ പ്രതിസന്ധിക്ക് ഒരു പരിഹാരവും ഗാന്ധിസത്തിന് നിർദ്ദേശിക്കാനില്ല. പരിഹാരം പഴഞ്ചനായതിനാൽ ഫലപ്രദമല്ല. ചികിത്സിക്കാനാഗ്രഹി

ക്കുന്ന രോഗത്തിന്റെ കാരണങ്ങളെ അതു കണക്കിലെടുക്കുന്നില്ല. അതു മുറിവൈദ്യമാണ്.

എന്നിരിക്കിലും, ഗാന്ധി ആരാധന ഇന്ത്യയിൽ മാത്രമല്ല വ്യാപിക്കുന്നത്; ലോകത്തിന്റെ മറ്റു ഭാഗങ്ങളിലും അത് പ്രതിദ്ധ്വനിക്കുന്നുണ്ട്. ഇന്ത്യയിൽ, ഈ പ്രതിഭാസം മനസ്സിലാക്കാവുന്നതാണ്; ഒരു മധ്യകാല മനോഭാവം, അധികാരത്തിലിരിക്കുന്ന കക്ഷിക്കും സ്ഥാപിത ഭരണക്രമത്തിനും ഒരു രാഷ്ട്രീയ മൂലധനം ഉണ്ടാക്കാനുള്ള വഷളൻ ആഗ്രഹത്തിനു പുറമെ വീരാരാധനയ്ക്കു പറ്റിയ ഒരന്തരീക്ഷം സൃഷ്ടിക്കുകയും ചെയ്യുന്നു. അതിനാൽ, പ്രവാചകന്റെ ഉദ്ദേശ്യം എന്തുതന്നെയായാലും ഒരു അധാർമ്മിക ഉദ്ദേശ്യത്തെ സേവിക്കാൻ ഗാന്ധിസം നിർബന്ധിതമാണ്. ജനാധിപത്യത്തിന്റെ മുഖംമൂടിയണിഞ്ഞ ഒരു സ്വേച്ഛാധിപത്യ ഭരണക്രമത്തിന്റെ സ്ഥിരതയ്ക്കുള്ള മൂന്നുപാധിയായി ജനങ്ങളെ ആത്മീയമായി ചിട്ടപ്പെടുത്തിയെടുക്കുന്നത് നിശ്ചയമായും രാഷ്ട്രീയപ്രവർത്തനത്തിലെ ഏറ്റവും വലിയ അധാർമ്മിക പ്രവർത്തിയാണ്.

വിദേശത്തെ ഗാന്ധി ആരാധനയുടെ വ്യാപനവും നമ്മുടെ കാലഘട്ടത്തിലെ പ്രതിസന്ധിയുടെ മറ്റൊരു പ്രകടനമാണ്. ആധുനിക ലോകം അതിന്റെ ആത്മീയപൈതൃകത്തിലുള്ള - മനുഷ്യന്റെ സ്വാതന്ത്ര്യ പ്രഖ്യാപനത്തിലുള്ള - വിശ്വാസം നഷ്ടപ്പെടുക എന്ന അപകടത്തിലാണ്. മനുഷ്യന്റെ സഹജമായ യുക്തിബോധത്തിലും അനന്തമായ സൃഷ്ട്യുന്മുഖതയിലും വിശ്വാസം നഷ്ടപ്പെട്ട അത് ഒരു രക്ഷകനെ തേടിക്കൊണ്ടിരിക്കുകയാണ്. മോഹഭംഗത്തിന്റെയും നിരാശയുടെയും ഈ അന്തരീക്ഷത്തിൽ ഏതു കപടവേഷധാരിയും ആ സ്ഥാനം ഏറ്റെടുക്കാം. അതിൽ ഹിറ്റ്ലർ ഏതാണ്ട് വിജയിച്ചു. അദ്ദേഹത്തിന്റെ പതനത്തിനു ശേഷവും മറ്റുള്ളവർ അതിനുള്ള മത്സരത്തിലാണ്. അവരെല്ലാംതന്നെ ആധുനികലോകത്തിന്റെ ധാർമ്മികാപചയത്തിൽ പരിഭ്രാന്തരായ ധർമ്മനിഷ്ഠരാണെന്ന് നടിക്കുന്നു. ആയതുകൊണ്ട്, വൈരുദ്ധ്യാത്മക ഭൗതികവാദത്തിന്റെ ധാർമ്മികമായ കല്ലിപ്പുമൂലമുണ്ടായ വെറുപ്പും മോഹഭംഗവും രക്ഷകസിദ്ധാന്തങ്ങളെയോ, ആധുനികനാഗരികതയെയും അതിന്റെ ശാസ്ത്രീയ ചിന്താരീതിയെയും ഉപേക്ഷിക്കാൻ മനുഷ്യരാശിയോട് ആഹ്വാനംചെയ്യുന്ന നിരാശയുടെ ഉപദേശികളെയോ വിമർശനരഹിതമായി സ്വീകരിക്കുന്നതിലേയ്ക്കു നയിക്കരുത്.

ജർമ്മൻകാർ സാംസ്ക്കാരികവ്യാധി (Kultur - krankheit) എന്നു വിളിക്കുന്ന സ്ഥിതിവിശേഷത്താൽ ലോകം വിഷമിച്ചുകൊണ്ടിരിക്കുകയാണ്. പുതിയ സാമൂഹിക ചുറ്റുപാടുകളിൽ രൂപംകൊണ്ട പുതിയ ശീലങ്ങളുടെ ഫലമായ ഒരു വ്യാധി. അതുകൊണ്ട്, ശീലങ്ങളെ സാംസ്കാരികമായ ഒരുയർന്ന തലത്തിൽ പുനഃക്രമീകരിക്കുന്നതിലൂടെ മാത്രമേ ആ വ്യാധിയെ സുഖപ്പെടുത്താനാകൂ.

മാർക്സിയൻ ഭൗതികവാദമോ ലോകാധിപത്യത്തിനു വേണ്ടിയുള്ള ഭ്രാന്തൻ മത്സരത്തിലൂടെ വെളിപ്പെടുന്ന അധികാരാസക്തിയോ ആധുനിക ശാസ്ത്രത്തിന്റെയും നാഗരികതയുടെയും അനിവാര്യഫലമല്ല. രണ്ടും അമൂല്യമായ മനുഷ്യപൈതൃകത്തിന്റെ - ആധുനികശാസ്ത്രത്തിന്റെയും നാഗരികതയുടെയും - മഹത്തായ നേട്ടങ്ങളുടെ ദുരുപയോഗമാണ്. ദൈവത്തിന്റെ പുനരുജ്ജീവനമല്ല ലോകത്തിനാവാശ്യം; മറിച്ച്, മനുഷ്യന്റെ പുനരുത്ഥാനമാണ്. തിന്മയുടെ ശക്തികളെ ധ്വംസിക്കുകയും സാങ്കല്പികമായ ഒരു ധാർമ്മികക്രമത്തിന് അതീന്ദ്രിയാനുമതി ആവാഹിച്ചെടുക്കുകയും ചെയ്യുന്ന നിഗൂഢശക്തി അവകാശപ്പെടുന്ന രക്ഷകരെയല്ല ആവശ്യം; മറിച്ച്, ഭൂതകാലത്തെയോ ഭാവിയിലെയോ കിരാതത്വത്തിൽനിന്ന് ആധുനികലോകത്തെ വേർതിരിച്ചുനിർത്തുന്ന യുക്തിവിചാരത്തിന്റെയും ശാസ്ത്രവിജ്ഞാനത്തിന്റെയും സൗന്ദര്യബോധത്തിന്റെയും അടിസ്ഥാനത്തിലുള്ള മതേതര ധാർമ്മികതയുടേതായ ഒരു വ്യവസ്ഥ പടുത്തുയർത്താനുള്ള ധീരതയും കഴിവും ഉള്ള ധർമ്മബോധമുള്ള സ്ത്രീപുരുഷൻമാരെയാണ്.

(1948ൽ *മാർക്സിയൻ വേ* എന്ന ത്രൈമാസികത്തിൽ എഴുതിയ *Morality in Political Practice : Marx and Gandhi* എന്ന പത്രാധിപക്കുറിപ്പിൽ നിന്നുള്ള ഭാഗം)

ലേഖനം

# ടാഗോർ-ഗാന്ധി വിവാദം

## ശിവനാരായൺ റായ്

**1945** ഡിസംബറിൽ ആണ് ഗാന്ധി ശാന്തിനികേതനം അവസാനമായി സന്ദർശിച്ചത്. ആ വേളയിൽ ഉദ്വേഗപൂർണ്ണമായ ഒരു ചോദ്യത്തിനു മറുപടിയായി അദ്ദേഹം ഇങ്ങനെ പറഞ്ഞു: "ഗുരുദേവനും (രവീന്ദ്രനാഥ ടാഗോർ) ഞാനും തമ്മിലുള്ള അഭിപ്രായവ്യത്യാസം കണ്ടുപിടിക്കുക എന്ന മനോഭാവത്തോടെയാണ് ഞാൻ പുറപ്പെട്ടത്. എന്നാൽ യാതൊരു അഭിപ്രായവ്യത്യാസവും ഇല്ല എന്ന തിളങ്ങുന്ന കണ്ടെത്തലിലാണ് എത്തിച്ചേർന്നത്." ഈ 'കണ്ടെത്തൽ' മഹാത്മാവിന്റെ സ്വഭാവമായിരുന്നു. അവർ തമ്മിലുള്ള പരസ്പരാദരത്തിലും പരസ്പരാകർഷണത്തിലും ഊന്നൽ നൽകുകവഴി ഈ രണ്ടു മഹാൻമാരും തമ്മിലുള്ള വ്യത്യാസങ്ങളുടെ പ്രാധാന്യത്തെ കുറച്ചുകാണാൻ അദ്ദേഹത്തിന്റെ ഇന്ത്യൻ ശിഷ്യൻമാർ പൊതുവെ ശ്രമിച്ചിട്ടുണ്ട്. രണ്ടാളെയും അടുത്തറിയുകയും രണ്ടാളോടും കൂറുപുലർത്താൻ പാടുപെടുകയും ചെയ്ത ജവഹർലാൽ നെഹ്റു, 'വ്യത്യസ്തമെന്നു തോന്നിപ്പിക്കുന്നെങ്കിലും അവർ ഇന്ത്യയുടെ പൊരുത്തമുള്ളതും പരസ്പരപൂരകവുമായ വശങ്ങളെ അവതരിപ്പിക്കുന്നു' എന്നു ന്യായീകരിച്ച് സ്വാസ്ഥ്യം കണ്ടെത്തുന്നു. ഇതേ കാര്യം കെ.ആർ.കൃപലാനി ആവർത്തിക്കുന്നു: 'പരസ്പരം വെല്ലുവിളിക്കുകയും നിഷേധിക്കുകയും ചെയ്ത് റഷ്യൻ നാഗരികതയുടെ വികാസത്തിലെ വിരുദ്ധശക്തികളുടെ സന്തുലനത്തെ പ്രതിനിധീകരിച്ച ടോൾസ്റ്റോയിയെയും ലെനിനെയും പോലെ അല്ലാതെ, ടാഗോറും ഗാന്ധിയും പരസ്പരം ദൃഢീകരിക്കുകയും പിന്താങ്ങുകയുംചെയ്ത് ഇന്ത്യൻ നാഗരികതയുടെ അടിസ്ഥാനപരമായ ഐക്യത്തെ പ്രതിനിധീകരിക്കുന്നു.' ടാഗോർ ഗാന്ധി വിവാദവുമായി ബന്ധപ്പെട്ട രേഖകളുടെ സമാഹാരത്തിന് എഴുതിയ മുഖവുരയിൽ കാക്കാസാഹിബ് കാലേൽക്കർ പ്രഖ്യാപിക്കുന്നു: 'അടിസ്ഥാനപരമായി രണ്ടാളും തമ്മിൽ ഭിന്നതയോ അഭിപ്രായവ്യത്യാസമോ ഉണ്ടായിരുന്നില്ല.... തെറ്റിദ്ധാരണയും ഊന്നലുകളിലെ വ്യത്യാസവുമാണ് അവയ്ക്കു കാരണം!'

ടാഗോറും ഗാന്ധിയും പരസ്പരം വളരെയേറെ ആദരിച്ചിരുന്നു എന്നതു സത്യമാണ്. ഗാന്ധി ടാഗോറിനെ എല്ലായ്പ്പോഴും ഗുരുദേവനെന്നാണ് സംബോധന ചെയ്തിരുന്നത്. ടാഗോറാകട്ടെ തന്നേക്കാൾ ചെറുപ്പമായ ഗാന്ധിയെ മഹാത്മാവെന്നു വാഴ്ത്തുകയും ചെയ്തു. 1932 സെപ്തംബറിലെ തന്റെ ഐതിഹാസികമായ നിരാഹാരം ആരംഭിക്കുന്നതിനുമുമ്പ് ഗാന്ധി ടാഗോറിന്റെ അനുഗ്രഹം തേടിയിരുന്നു; ടാഗോറാകട്ടെ മരിയ്ക്കുന്നതിന് ഒരു വർഷംമുമ്പ് വിശ്വഭാരതിയുടെ സംരക്ഷണം ഏറ്റെടുക്കാൻ ഗാന്ധിയോട്

അഭ്യർത്ഥിക്കുകയും ചെയ്തു. എന്നിരിക്കിലും, അവർ വീണ്ടും വീണ്ടും പരസ്യമായി വിയോജിപ്പ് പ്രകടിപ്പിച്ചിരുന്നു. വിവാദവിഷയങ്ങൾ മിക്കപ്പോഴും മൗലികസ്വഭാവമുള്ളതായിരുന്നുതാനും. പുണ്യവാളൻമാരുടെ ജീവചരിത്ര രചനാപരമായ അനുരഞ്ജനാഭ്യാസങ്ങളാൽ ഇനിയും അവ്യക്തമാക്കുന്ന തിനുമുമ്പ് ഈ രേഖകൾ വിശകലനം ചെയ്യാൻ കഴിയും.

## I

1915ൽ ശാന്തിനികേതനിലുള്ള ആശ്രമത്തിൽവെച്ചാണ് ടാഗോറും ഗാന്ധിയും ആദ്യമായി കണ്ടുമുട്ടുന്നത്. അന്ന് അമ്പത്തിനാലുവയസ്സുണ്ടാ യിരുന്ന ടാഗോർ ലോകംമുഴുവൻ അറിയുന്ന ബിംബമായിരുന്നു. ആധുനിക ഇന്ത്യയുടെ വളരെ മൗലികതയുള്ള കവിയും ചിന്തകനുമായ ടാഗോറിന് വൈകിക്കിട്ടിയ അംഗീകാരമായിരുന്നു സാഹിത്യത്തിനുള്ള 1913ലെ നോബൽസമ്മാനം. ഒത്ത ഉയരം, കൃശമെങ്കിലും ദൃഢമായ ശരീരം, അന്യൂ നവും വ്യഞ്ജകവുമായ സവിശേഷതകൾ, സമൃദ്ധമായ ചുരുണ്ടമുടി, വഴി ഞ്ഞൊഴുകുന്ന ആകർഷകമായ താടിയുള്ള കുലീനമായ മുഖം - ടാഗോ റിന്റെ ഈ രൂപഭാവങ്ങൾ അദ്ദേഹത്തിന്റെ പ്രതിഭയുടെ ഉജ്ജ്വല സൗന്ദര്യ വുമായി പൊരുത്തമുള്ളതായിരുന്നു.

അതേസമയം, തന്നേക്കാൾ എട്ടുവയസ്സ് കുറവായ അദ്ദേഹത്തിന്റെ അതിഥി ഏതാണ്ട് ഇരുപത്തൊന്നുവർഷത്തിനുശേഷം അടുത്തകാലത്ത് (1915 ജനുവരി 9) ഇന്ത്യയിലേയ്ക്കു തിരിച്ചുവന്ന താരതമ്യേന അറിയപ്പെ ടാത്ത വ്യക്തിയായിരുന്നു. ഏതാണ്ട് ദുർബലനും ശരാശരി ശരീരപ്രകൃ തിയും ഉള്ള ആൾ. കറുത്ത മീശയൊഴിച്ചാൽ വൃത്തിയായി ക്ഷൗരം ചെയ്ത മുഖം. ചുഴിഞ്ഞിറങ്ങുന്ന സത്യസന്ധമായ കണ്ണുകൾ. ഇന്ത്യയിൽ അപ്പോഴും ഏറെക്കുറെ അപരിചിതനായിരുന്ന അദ്ദേഹം തന്റേതായ ഒരു തറ കണ്ടെത്താനുള്ള ശ്രമത്തിലായിരുന്നു. അദ്ദേഹത്തിന്റെ വ്യക്തിത്വത്തെയും ആശയങ്ങളെയും സംഘടിതമായ പ്രവർത്തനതന്ത്രങ്ങളെയും രൂപപ്പെടു ത്തിയ ദക്ഷിണാഫ്രിക്കയിലെ അനുഭവങ്ങളെയും പരീക്ഷണങ്ങളെയുംകു റിച്ച് ഇന്ത്യാക്കാർക്ക് അവ്യക്തമായ അറിവേ ഉണ്ടായിരുന്നുള്ളൂ. അങ്ങനെ ഗാന്ധി ടാഗോറിനെ സന്ദർശിക്കുന്ന വേളയിൽ രാജ്യത്തെ അദ്ദേഹത്തിന്റെ സ്ഥാനം ഒട്ടും സുനിശ്ചിതമായിരുന്നില്ല.

പൊതു സുഹൃത്തായ സി.എഫ്.ആൻഡ്രൂസ് ആണ് ഈ സമാഗമ ത്തിന് കാരണമായിത്തീർന്നത്. അദ്ദേഹം 1940ൽ മരിക്കുന്നതുവരെ ഈ രണ്ടു മഹാൻമാരുടെയും ഇടയിലെ വളരെയടുത്ത കണ്ണിയായി വർത്തിച്ചു. വില്യം റോത്തൻസ്റ്റീന്റെ വീട്ടിൽവെച്ചാണ് അദ്ദേഹം ടാഗോറിനെ കണ്ടുമു ട്ടുന്നത്. അന്നദ്ദേഹത്തിന് നാല്പത്തൊന്നു വയസ്സു പ്രായം. ആ കണ്ടുമു ട്ടൽ അദ്ദേഹത്തിന്റെ ജീവിതത്തിലെ വഴിത്തിരിവായി. 1913ൽ ഇന്ത്യയിലേ യ്ക്കുള്ള തിരിച്ചുവരവിൽ അദ്ദേഹം പലതവണ ശാന്തിനികേതനം സന്ദർശി

ക്കുകയും അതിനെ തന്റെ ഗൃഹമാക്കാൻ തീരുമാനിക്കുകയും ചെയ്തു. എങ്കിലും, അതിനുമുമ്പ് ഗോഖലെ അദ്ദേഹത്തെ ഗാന്ധിയെ സഹായിക്കാനും അവസ്ഥ പഠിക്കാനുമായി ദക്ഷിണാഫ്രിക്കയിലേയ്ക്ക് അയച്ചിരുന്നു. രണ്ടോ മൂന്നോ ദിവസങ്ങൾക്കകം ഗാന്ധിക്ക് അദ്ദേഹം 'ചാർളി'യും അദ്ദേഹത്തിനു ഗാന്ധി 'മോഹനു'മായി. അവിടെവച്ച് അദ്ദേഹം ഗാന്ധിയോട് സ്നേഹ പൂർവ്വം ടാഗോറിനെക്കുറിച്ചും അദ്ദേഹത്തിന്റെ വിശിഷ്ടമായ ദർശനത്തെ ക്കുറിച്ചും സംസാരിച്ചു; ഗാന്ധിയുടെ വ്യക്തിത്വത്തെയും ബഹുവിധമായ പ്രവർത്തനങ്ങളെയും വിശദമായി വിവരിക്കുന്ന നീണ്ട കത്തുകളും അദ്ദേഹം ടാഗോറിനെഴുതി.

ദക്ഷിണാഫ്രിക്കയിൽനിന്ന് തിരിച്ചുവന്ന് ആൻഡ്രൂസ് ശാന്തിനികേ തനത്തിൽ ജീവിച്ച് കർമ്മനിരതനാകാൻ പോയി. (1914 ജൂൺ). അദ്ദേഹം ഗാന്ധിയുമായുള്ള ബന്ധം നിലനിർത്തി. ഗാന്ധി ദക്ഷിണാഫ്രിക്കയിലെ ഫീനിക്സ് ആശ്രമവും വിദ്യാലയവും വേണ്ടെന്നുവച്ച് തന്റെ തിരിച്ചുവര വിനു മുന്നോടിയായി അവിടുത്തെ അന്തേവാസികളെ ഇന്ത്യയിലേയ്ക്ക് അയ ക്കാൻ തീരുമാനിച്ചപ്പോൾ ആൻഡ്രൂസ് അവർക്കു ശാന്തിനികേതനത്തിൽ താൽക്കാലികമായ താമസസൗകര്യം നൽകാൻ ടാഗോറിനെ പ്രേരിപ്പിച്ചു. 1915 ഫെബ്രുവരി 17-ാം തീയതി ഗാന്ധിതന്നെ ശാന്തിനികേതനത്തിൽ എത്തി. എന്നാൽ, ടാഗോർ കൽക്കത്തയിൽനിന്നു ദൂരെയായിരുന്നതിനാൽ കാണാനായില്ല. ആറുദിവസം താമസിക്കുന്നതിനായി അദ്ദേഹം മാർച്ച് ആറാം തീയതി വീണ്ടും വന്നു. അപ്പോഴാണ് രണ്ടുപേരും ആദ്യമായി നേരിൽ കണ്ടത്.

താൻ വളരെ ആരാധിച്ചിരുന്ന ഈ രണ്ടുപേർക്കും പരസ്പരം പങ്കു വയ്ക്കാൻ ധാരാളം കാര്യങ്ങൾ ഉണ്ടാകും എന്നു കരുതുന്നതിന് ആൻഡ്രൂ സിന് വ്യക്തമായ കാരണങ്ങളുണ്ടായിരുന്നു. അവർ രണ്ടുപേരും ആഴത്തി ലുള്ള മതബോധമുള്ളവരായിരുന്നു. എന്നാൽ, ഹിന്ദുമതത്തോടുള്ള അവ രുടെ സമീപനം യാഥാസ്ഥിതികമായിരുന്നില്ല. രണ്ടുപേർക്കും ക്രിസ്തുവി നോടും അദ്ദേഹത്തിന്റെ സാർവ്വലൗകികമായ കാരുണ്യമതത്തോടും അതി യായ ആദരവുണ്ടായിരുന്നു. പാശ്ചാത്യ ഭൗതികവാദത്തെയും അധികാരാ സക്തിയെയും എതിർക്കുന്നവരും ആയിരുന്നു. രണ്ടുപേരും ഇന്ത്യയെ സ്നേഹിച്ചിരുന്നുവെങ്കിലും ആക്രമണോത്സുകമായ ദേശീയവാദത്തെ തിര സ്കരിച്ചിരുന്നു. ഇതിനൊക്കെ പുറമെ, ടാഗോർ തന്റെ കൃതികളിൽ ഗാന്ധി യുടെ പല ആശയങ്ങളെയും പ്രവർത്തനങ്ങളെയും മുൻകൂട്ടി കണ്ടിരു ന്നില്ലേ? ഇന്ത്യയുടെ ഹൃദയം നഗരങ്ങളിലും പട്ടണങ്ങളിലും അല്ല, മറിച്ച് അവഗണിക്കപ്പെട്ട ഗ്രാമങ്ങളിലാണ് സ്ഥിതിചെയ്യുന്നത്; കാർഷികവികസന ത്തിലൂടെയും കുടിൽവ്യവസായങ്ങളിലൂടെയും സഹകരണസംഘങ്ങളിലൂ ടെയും ഗ്രാമങ്ങളുടെ പുനർനിർമ്മാണത്തിന് ദേശീയ പ്രസ്ഥാനം പ്രഥമ പരിഗണന നൽകണം; അധികാര രാഷ്ട്രീയം വന്ധ്യമാണ്; സേവനത്തിനും

പരിഷ്കരണത്തിനും വിദ്യാഭ്യാസത്തിനുമായി സമർപ്പിച്ച ക്ഷമാപൂർവ്വമായ സാമൂഹിക പരിശ്രമങ്ങൾ അതിനെ പകരംവെയ്ക്കണം - ഇക്കാര്യങ്ങളെല്ലാം അദ്ദേഹം ആവർത്തിച്ചു പറഞ്ഞിരുന്നു. കോൺഗ്രസ്സ് നേതാക്കൾ തങ്ങളുടെ വരേണ്യഭാവത്തിൽനിന്ന് പുറത്തുവരണം; വിദേശഭരണാധികാരികളിൽനിന്ന് സൗജന്യങ്ങൾ യാചിക്കുന്നതു നിർത്തി, തങ്ങളുടെ കാര്യങ്ങൾ സ്വയം നോക്കിനടത്താൻ പൊതുജനങ്ങളെ പ്രാപ്തരാക്കുന്ന കുറേക്കൂടി ഉത്തേജകമായ പരിശ്രമം ഏറ്റെടുക്കാനും അദ്ദേഹം കോൺഗ്രസ്സുകാരെ പ്രേരിപ്പിച്ചിരുന്നു. അദ്ദേഹം ഒരുപാട് നല്ല കാര്യങ്ങൾ ഇംഗ്ലണ്ടിൽ കണ്ടിരുന്നെങ്കിലും ബ്രിട്ടീഷ് ഭരണത്തെ എതിർത്തിരുന്നു. കാരണം, അത് ഇന്ത്യൻ ജനതയെ ഷണ്ഡീകരിക്കുകയും അവരുടെ വിഭാഗീയതകളെ ചൂഷണം ചെയ്യുകയും ഗ്രാമങ്ങളെ നശിപ്പിക്കുകയും ചെയ്തതാണ്. അദ്ദേഹം സ്വദേശീയമായ ഉത്പാദന ഉപഭോഗങ്ങൾക്കും ദേശീയ വിദ്യാഭ്യാസത്തിനും ഹിന്ദു-മുസ്ലീം സൗഹാർദ്ദത്തിനും വേണ്ടി വാദിക്കുകയും മതഭ്രാന്തിനും അയിത്തംപോലുള്ള സാമൂഹികവിലക്കുകൾക്കും എതിരെ ശബ്ദമുയർത്തുകയും ചെയ്തിരുന്നു. ഗാന്ധി ഫീനിക്സ് ആശ്രമം തുടങ്ങുന്നതിനു മൂന്നുവർഷം മുമ്പ് ടാഗോർ യുവ വിദ്യാർത്ഥികളെ ലാളിത്യം, ധീരത, ഐക്യം, സമർപ്പണം, കൂട്ടായ ജീവിതം, ആത്മീയ സ്വാതന്ത്ര്യം എന്നിവ പരിശീലിപ്പിക്കുന്ന ഒരാശ്രമം ശാന്തിനികേതനത്തിൽ സ്ഥാപിച്ചിരുന്നു (1901).

ടാഗോർ ഹിംസയുടെ എല്ലാ രൂപങ്ങളെയും വിട്ടുവീഴ്ചയില്ലാതെ തിരസ്കരിച്ചിരുന്നു. മാത്രമല്ല, അന്യായങ്ങളെയും അനീതികളെയും എതിർക്കുന്നതിന് അഹിംസാത്മകമായ ഒരു മാതൃകയും ആവിഷ്കരിച്ചിരുന്നു. ഇരുപതാം നൂറ്റാണ്ടിന്റെ ആദ്യദശകത്തിൽ ബംഗാൾ വിഭജനത്തോടെ (1905) സമരോത്സുകമായ ഹിന്ദുദേശീയവാദം വിപ്ലവകരമായ പ്രത്യയശാസ്ത്രങ്ങളിലേയ്ക്കും ഭീകരവാദരീതികളിലേയ്ക്കും തിരിയാനാരംഭിച്ചപ്പോൾ ടാഗോർ അതിനെതിരായ പരസ്യ നിലപാട് സ്വീകരിച്ചു. അത് ദേശീയവാദികളായ ഹിന്ദുബുദ്ധിജീവികൾക്കിടയിൽ അദ്ദേഹത്തെ തീർത്തും അപ്രിയനാക്കി. 'പ്രായശ്ചിത്തം' (1909) എന്ന നാടകത്തിൽ അദ്ദേഹം സാമൂഹികവും രാഷ്ട്രീയവുമായ വിമോചനത്തിനുവേണ്ടിയുള്ള ഒരു പ്രസ്ഥാനത്തിൽ നിർമ്മാണ പ്രവർത്തനങ്ങൾക്കുള്ള നിർണ്ണായക പ്രാധാന്യം ഊന്നിക്കൊണ്ട് മർദ്ദകമായ രാഷ്ട്രീയാധികാരത്തെ അഹിംസാത്മകമായ രീതിയിൽ പരസ്യമായി ചെറുത്തുനിൽക്കുന്ന ഒരു ബദൽ മാർഗ്ഗവും മുന്നോട്ടുവച്ചു. അതിന്റെ ഇതിവൃത്തം അദ്ദേഹത്തിന്റെ പ്രഥമനോവലിൽ നിന്നെടുത്തതാണ്. എന്നാൽ, ആ നാടകം ധനഞ്ജയ് വൈരാഗി എന്നൊരു പുതിയ കഥാപാത്രത്തെ അവതരിപ്പിക്കുന്നുണ്ട്. ആ കഥാപാത്രം മർദ്ദകനായ രാജാവിനെതിരായുള്ള കർഷകരുടെ അഹിംസാത്മകമായ പാട്ടനിഷേധ പ്രചാരണ പ്രവർത്തനങ്ങൾക്കു നേതൃത്വം നൽകുന്നു. സത്യാഗ്രഹി എന്ന വാക്ക് ഇന്ത്യയിലാകമാനം പ്രചാരത്തിലാകുന്നതിന് പത്തുവർഷം മുമ്പാണ് ടാഗോർ

ഗാന്ധിയൻ ഭാഷയിൽ ഒരു യഥാർത്ഥ സത്യാഗ്രഹി എന്നു വിളിക്കാവുന്ന ഒരാളെ ചിത്രീകരിച്ചത്.

അങ്ങനെ, ഗാന്ധി ടാഗോറിനെ കാണാനായി വന്നപ്പോൾ ചിന്താഗതികളുടെ ഒരു സമാഗമം പ്രതീക്ഷിക്കപ്പെട്ടു. വാസ്തവത്തിൽ, ഗാന്ധിക്കുള്ള ആദ്യത്തെ കത്തിൽ ടാഗോർ ഫീനിക്സിലെ കുട്ടികളെ ശാന്തിനികേതനത്തിലേയ്ക്ക് അയച്ചതിന് നന്ദി പ്രകാശിപ്പിക്കുകയും ആ കുട്ടികൾ 'നമ്മൾ രണ്ടുപേരുടെയും ജീവിതസാധനകളെ ബന്ധിപ്പിക്കുന്ന ജീവനുള്ള കണ്ണികളായി വർത്തിക്കു'മെന്ന് പ്രത്യാശിക്കുകയും ചെയ്തു. എന്നാൽ, അദ്ദേഹം ഗാന്ധിയുടെ മതപ്രചാരണാവേശത്തെ കണക്കിലെടുത്തിരുന്നില്ല. വെറുമൊരു അതിഥി ആയിരിക്കുന്നതിൽ ഗാന്ധി തൃപ്തനായിരുന്നില്ല; അദ്ദേഹം ശാന്തിനികേതനത്തിന്റെ സ്വഭാവശീലങ്ങളുടെ പോരായ്മകളെക്കുറിച്ച് ടാഗോറിനോട് സംസാരിച്ചു. അടുത്തകാലത്ത് പിരിച്ചുവിട്ട തന്റെ ഫീനിക്സ് ആശ്രമത്തിലെ കുറേക്കൂടി കഠിനമായ നിഷ്ഠകൾ സ്വീകരിച്ചുകൊണ്ട് ടാഗോറിന്റെ ആശ്രമത്തെ മെച്ചപ്പെടുത്താം എന്നു നിർദ്ദേശിക്കാൻപോലും അദ്ദേഹം തുനിഞ്ഞു. ഗാന്ധിയുടെ നിഷ്കപടവും ആത്മവിശ്വാസപൂർണ്ണവുമായ ആർജ്ജവത്തിന്റെ ആദ്യത്തെ അസുഖകരമായ അനുഭവം അങ്ങനെ ടാഗോറിനുണ്ടായി. പിന്നീട് കുറച്ചുകഴിഞ്ഞ്, കോച്ചറബിലെ തന്റെ ആശ്രമത്തിനുവേണ്ടി ഉണ്ടാക്കിയ നിയമാവലിയുടെ ഒരു പ്രതി ഗാന്ധി ആൻഡ്രൂസിന് അയച്ചുകൊടുത്ത ഘട്ടത്തിൽ, ഒരുപക്ഷെ, ഇക്കാര്യം ടാഗോർ ആൻഡ്രൂസിനോട് സംസാരിച്ചിരിക്കാം. ബ്രഹ്മചര്യ പ്രതിജ്ഞയിൽ അടങ്ങിയിരിക്കുന്ന ആത്മീയമായ വരിയുടയ്ക്കൽ എന്ന അപകടത്തിനെതിരായി ആൻഡ്രൂസ് ഗാന്ധിക്കു മുന്നറിയിപ്പ് നൽകുകയുണ്ടായി. ഗാന്ധിയുടെ 'ധാർമ്മിക നിഷ്ഠുരശാസന'ത്തെക്കുറിച്ചും ആൻഡ്രൂസ് അദ്ദേഹവുമായി തീവ്രമായ വാദപ്രതിവാദം നടത്തി. വരിയുടയ്ക്കലും ധാർമ്മികനിഷ്ഠുരശാസനവും - ഈ രണ്ടു വാക്കുകൾ പിൽക്കാലത്ത് ഗാന്ധിക്കെതിരായ ടാഗോറിന്റെ രണ്ടു പ്രധാന കുറ്റാരോപണങ്ങളായി മാറിയവയെ മുൻകൂട്ടിത്തന്നെ കാണുന്നുണ്ട്.

## II

അടുത്ത നാലുവർഷക്കാലം അവർ രണ്ടുപേരും തമ്മിൽ ബന്ധമൊന്നും ഉണ്ടായിരുന്നില്ല. ആശ്രമപ്രവർത്തനങ്ങളിലും (1917ൽ സബർമതിയുടെ തീരത്തെ പുതിയസ്ഥലത്തേക്ക് ആശ്രമം മാറ്റിയിരുന്നു) ഊഴിയവേല (Indenture labour)യ്ക്ക് എതിരായ പ്രചാരണത്തിലും ചമ്പാരൻ, അഹമ്മദാബാദ്, ഖേദാ എന്നിവിടങ്ങളിലെ നിയന്ത്രിത സത്യാഗ്രഹങ്ങളിലും പൂർണ്ണമായും വ്യാപൃതനായിരുന്നു ഗാന്ധി. ഇന്ത്യൻ പൊതുജീവിതത്തിൽ പുതിയ തരത്തിലുള്ള ഒരു നേതാവെന്ന നിലയിൽ പടിപടിയായി അംഗീകാരം നേടിക്കൊണ്ടിരിക്കുകയായിരുന്നു അദ്ദേഹം. ടാഗോറിന്റെ ചിന്തയുടെയും സാഹിത്യശൈലിയുടെയും വികാസത്തിലെ നിർണ്ണായക വർഷങ്ങളായിരുന്നു ഇവ. 1916 മെയ് മുതൽ 1917 മാർച്ച് വരെ ടാഗോർ വിദേശത്തായിരുന്നു. നാലാ

മത്തെ ഈ വിദേശപര്യടനത്തിൽ അദ്ദേഹം ജപ്പാനും അമേരിക്കയും സന്ദർശിക്കുകയുണ്ടായി. അവിടുത്തെ കണ്ടറിവുകൾ ദേശീയവാദത്തെക്കുറിച്ചുള്ള അദ്ദേഹത്തിന്റെ അവിശ്വാസത്തെ കൂടുതതൽ അഗാധമാക്കി. 'വർത്തമാനകാല മനുഷ്യലോകത്തിൽ പടർന്നുപിടിച്ച്, മനുഷ്യസമൂഹത്തിന്റെ ധാർമ്മികചേതനയെ കാർന്നുതിന്നുകൊണ്ടിരിക്കുന്ന തിന്മയുടെ മഹാമാരിയായി' അദ്ദേഹം ദേശീയവാദത്തെ പരസ്യമായി നിന്ദിച്ചു. അക്കാലത്ത് ഉയർന്നുപൊങ്ങിക്കൊണ്ടിരിക്കുന്ന പ്രത്യയശാസ്ത്രത്തിരമാലകൾക്ക് എതിരെ ഏതാണ്ട് ഏകനായി ഗോയ്ഥെയെപ്പോലെ അദ്ദേഹം വിശ്വപൗരത്വത്തിനും വിശ്വസംസ്കാരത്തിനുമായി നിലകൊണ്ടു. ശാന്തിനികേതനത്തിൽ ഒരു അന്താരാഷ്ട്ര സർവ്വകലാശാല സ്ഥാപിക്കുക എന്ന ആശയത്തിന് 1918ൽ അദ്ദേഹം രൂപംനൽകി. ആ വർഷം ഡിസംബർ 22-ാം തിയ്യതി വിശ്വഭാരതിയുടെ തറക്കല്ലിടൽ കർമ്മവും നടത്തി.

അതിദ്രുതവും ദൂരവ്യാപകവുമായ സംഭവവികാസങ്ങളുടെ വർഷമായിരുന്നു 1919. 1918ൽ യുദ്ധത്തിനായി ആളുകളെ പട്ടാളത്തിൽ ചേർക്കുന്ന പ്രചാരണ പ്രവർത്തനങ്ങളിൽ ഏർപ്പെട്ട് ടാഗോറിനെ ഏറെ ക്ഷോഭിപ്പിച്ചിരുന്ന ഗാന്ധി ഇക്കാലമാവുമ്പോഴേയ്ക്കും ബ്രിട്ടീഷുകാരെക്കുറിച്ചുള്ള വ്യാമോഹങ്ങളിൽനിന്ന് പൂർണ്ണമായും മുക്തനായി കഴിഞ്ഞിരുന്നു. കുപ്രസിദ്ധമായ റൗലറ്റ് ബില്ലിനെതിരെ രാജ്യവ്യാപകമായി ഹർത്താൽ ആചരിക്കുവാൻ അദ്ദേഹം ആഹ്വാനംചെയ്തു. (ആദ്യം മാർച്ച് 30നാണ് ഹർത്താൽ ആചരിക്കാൻ തീരുമാനിച്ചതെങ്കിലും പിന്നീടത് ഏപ്രിൽ 6ലേക്കു മാറ്റി). അതിന് അഭൂതപൂർവ്വമായ ജനപിന്തുണ ലഭിച്ചുവെങ്കിലും പലയിടത്തും ആൾക്കൂട്ടത്തിന്റെ അക്രമത്തിലേയ്ക്കും നയിച്ചു. 'അഗ്നിപരീക്ഷ നേരിടുന്നവർക്കു പ്രതീക്ഷയും പ്രചോദനവും നൽകുന്ന ഒരു സന്ദേശം' അയച്ചു തരുവാൻ അഭ്യർത്ഥിച്ചുകൊണ്ട് ഏപ്രിൽ അഞ്ചാം തീയതി ഗാന്ധി ടാഗോറിന് എഴുതി. ടാഗോറിന്റെ പ്രതികരണം സമ്മിശ്രമായിരുന്നു. ബില്ലിനെ എതിർക്കേണ്ടത് അനിവാര്യമാണെന്ന് അദ്ദേഹം കരുതി; ആ എതിർപ്പ് അഹിംസാത്മകമായിരിക്കണം എന്ന കാര്യത്തിൽ ഗാന്ധിയോട് അദ്ദേഹവും പൂർണ്ണമായി യോജിച്ചു; എന്നാൽ, ഇപ്പോഴത്തെ സാഹചര്യത്തിൽ ഒരു ജനകീയപ്രസ്ഥാനം വംശീയവിദ്വേഷത്തെയും പ്രതികാരമനോഭാവത്തെയും മിക്കവാറും ആളിക്കത്തിക്കും എന്നദ്ദേഹം ഭയപ്പെട്ടു. ഏപ്രിൽ പന്ത്രണ്ടാം തീയതി, 'പ്രിയപ്പെട്ട മഹാത്മജി' എന്ന് അഭിസംബോധന ചെയ്തുകൊണ്ട് അദ്ദേഹം ഗാന്ധിക്ക് ഒരു തുറന്ന കത്തെഴുതി. ഗാന്ധിയുടെ നിർഭയമായ അഹിംസ എന്ന ആദർശത്തെ സ്വാഗതം ചെയ്തുവെങ്കിലും, 'സഹനസമരം അനിവാര്യമായും സ്വയം ധാർമ്മികമല്ല' എന്നും ജനങ്ങളെ വേണ്ടത്ര ആത്മീയമായി തയ്യാറെടുപ്പിക്കാത്തപക്ഷം പ്രസ്ഥാനം 'മതഭ്രാന്തിലേയ്ക്ക് അധഃപതിക്കും' എന്നും ആത്മവഞ്ചകമായ മുഖംമൂടിയിൽ ഹിംസ സ്വയം പ്രകടമാകും എന്നും അദ്ദേഹം ഗാന്ധിക്കു മുന്നറിയിപ്പു നൽകി. അടുത്തദി

വസം ജാലിയൻവാലാബാഗിൽ കൂട്ടക്കൊല നടന്നു. അതിന്റെ വിശദാംശങ്ങൾ ആൻഡ്രൂസിൽ നിന്ന് ടാഗോറിനു ലഭിച്ചു. വൈസ്രോയിയായ ചെംസ്ഫോർഡ് പ്രഭുവിന് 1919 മെയ് 30ന് തന്റെ 'നൈറ്റ് പദവി' ഉപേക്ഷിച്ചുകൊണ്ട് ടാഗോർ ചരിത്രപ്രസിദ്ധമായ കത്തെഴുതി. 'ഭീകരതയുടെ തീവ്രവേദനയിൽപ്പെട്ട് ചകിതരായ കോടിക്കണക്കായ എന്റെ നാട്ടുകാരുടെ പ്രതിഷേധത്തിന് ഞാൻ ശബ്ദം നൽകുന്നു' എന്നദ്ദേഹം കത്തിൽ പ്രസ്താവിച്ചു. ഇതിനിടയിൽ ഗാന്ധി ഏപ്രിൽ 18ന് സമരം താൽക്കാലികമായി നിർത്തിവയ്ക്കാൻ തീരുമാനിച്ചു. ടാഗോറിന്റെ മുന്നറിയിപ്പ് അദ്ദേഹം അംഗീകരിച്ചു: 'അനിവാര്യമായ ഈ പരിമിതി കാണാത്തതായിരുന്നു എന്റെ തെറ്റ്. കൂട്ടസത്യാഗ്രഹം നടത്താൻ ജനങ്ങൾ അർഹരാകുന്നതിനുമുമ്പ് ഞാൻ അവരോട് അതിന് അഭ്യർത്ഥിച്ചു. എന്റെ ഈ തെറ്റ് വളരെ വലുതായിരുന്നു.'

ഈ ഹർത്താൽ ഹിമാലയൻ അബദ്ധമായിരുന്നുവെങ്കിലും ഇന്ത്യൻ ദേശീയ പ്രസ്ഥാനത്തിന്റെ പരമോന്നത നേതാവ് എന്ന നിലയിലുള്ള ഗാന്ധിയുടെ ഉയർന്നുവരവിന് തുടക്കം കുറിച്ചു. 1919ന്റെ രണ്ടാംപകുതിയിൽ അദ്ദേഹം പഞ്ചാബിൽ കോൺഗ്രസ്സിന്റെ അന്വേഷണം സംഘടിപ്പിച്ചു; ഡൽഹിയിൽ ഖിലാഫത്ത് സമ്മേളനത്തിന് ആദ്ധ്യക്ഷ്യം വഹിച്ചു; കോൺഗ്രസ്സിന് ഒരു പുതിയ ഭരണഘടന എഴുതിയുണ്ടാക്കാൻ നിയോഗിക്കപ്പെട്ടു. *നവജീവൻ, യങ്ങ്ഇന്ത്യ* എന്നീ വാരികകളുടെ പത്രാധിപത്യവും അദ്ദേഹം ഏറ്റെടുത്തു. 1920 ഏപ്രിൽ മാസത്തിലെ ഗുജറാത്തി സാഹിത്യസമ്മേളനത്തിൽ സംസാരിക്കുന്നതിനായി ടാഗോറിനെ ഗാന്ധി അഹമ്മദാബാദിലേക്കു ക്ഷണിച്ചു. സാഹിത്യം സാമാന്യജനങ്ങൾക്കു വേണ്ടിയുള്ളതും അവരെപ്പറ്റിയുള്ളതും ആയിരിക്കണം; സാഹിത്യത്തിന്റെ യഥാർത്ഥ ലക്ഷ്യം ധാർമ്മികജീവിതത്തിന്റെ തത്ത്വങ്ങൾ പഠിപ്പിക്കുക എന്നതായിരിക്കണം എന്ന തന്റെ ടോൾസ്റ്റോയിയൻ വീക്ഷണം ഗാന്ധി വിശദീകരിക്കുന്നതു കേൾക്കാനുള്ള അവസരം അവിടെവച്ച് കവിക്ക് ലഭിച്ചു. മെയ് മാസത്തിൽ ടാഗോർ തന്റെ അഞ്ചാമത്തെ വിദേശപര്യടനത്തിനായി ഇന്ത്യ വിട്ടു. ഈ പര്യടനത്തിൽ അദ്ദേഹം ഇംഗ്ലണ്ടിലും യൂറോപ്പിലും അമേരിക്കയിലും വ്യാപകമായി സഞ്ചരിച്ചു. അവിടങ്ങളിലെല്ലാം അദ്ദേഹം കിഴക്കിന്റെയും പടിഞ്ഞാറിന്റെയും സംഗമത്തെയും സാർവ്വലൗകികത, സർഗാത്മക ഐക്യം എന്നിവയെക്കുറിച്ചുള്ള തന്റെ ആദർശത്തെയുംപറ്റി ആവർത്തിച്ചു സംസാരിക്കുകയുണ്ടായി. 1921 ജൂലായ് വരെ അദ്ദേഹം ഇന്ത്യയിലേയ്ക്കു തിരിച്ചു വന്നില്ല. എങ്കിലും അദ്ദേഹം ഇന്ത്യയിലെ നാടകീയ സംഭവവികാസങ്ങളുമായി ബന്ധം നിലനിർത്തിയിരുന്നു - പ്രധാനമായും ആൻഡ്രൂസുമായുള്ള കത്തിടപാടുകളിലൂടെ.

1920 ആഗസ്റ്റ് ഒന്നാം തീയതി ഗാന്ധി അഖിലേന്ത്യാ വ്യാപകമായി നിസ്സഹകരണ പ്രസ്ഥാനം ആരംഭിച്ചത് വഴിത്തിരിവായി. 1920 സെപ്തംബറിൽ കൽക്കത്തയിൽ കൂടിയ പ്രത്യേക സമ്മേളനത്തിൽ തന്റെ തീരുമാനത്തെ

സ്വീകരിക്കാനും ഡിസംബറിൽ നാഗപ്പൂരിൽ കൂടിയ സമ്മേളനത്തിൽവച്ച് അതിനെ സാധൂകരിക്കാനും അദ്ദേഹം കോൺഗ്രസ്സിനെ പ്രേരിപ്പിച്ചു. ഒരു ബഹുജനസംഘടനയാക്കിക്കൊണ്ട് കോൺഗ്രസ്സിന്റെ സ്വഭാവത്തെ അടിമുടി മാറ്റി; സ്വരാജ്യം കൈവരിക്കുകയാണ് അതിന്റെ ലക്ഷ്യം എന്നു പ്രഖ്യാപിക്കപ്പെട്ടു; ദേശവ്യാപകമായ അഹിംസാത്മക നിസ്സഹകരണത്തോട് അത് പ്രതിജ്ഞാബദ്ധവുമായി. ഈ ഘട്ടം മുതൽ കോൺഗ്രസ്സിന്റെ ഗാന്ധിയുടെ നേതൃത്വത്തിന് യഥാർത്ഥത്തിൽ എതിരില്ലാതായിത്തീർന്നു.

ഖിലാഫത്തിനോട് ശക്തമായ വൈമുഖ്യം ഉണ്ടായിരുന്നെങ്കിലും ആൻഡ്രൂസ് നിസ്സഹകരണ പ്രസ്ഥാനത്തിലേയ്ക്കു വലിച്ചടുപ്പിക്കപ്പെട്ടു. താൻ താലോലിക്കുന്ന ആദർശങ്ങൾക്കും അഭിലാഷങ്ങൾക്കും ഒരു കടുത്ത ഭീഷണി ടാഗോർ നിസ്സഹകരണത്തിൽ കണ്ടു. നിസ്സഹകരണ പ്രസ്ഥാനത്തിന്റെ നിഷേധാത്മക സ്വഭാവത്തിനെതിരെ മുന്നറിയിപ്പു നൽകുകയും ഗാന്ധി വിമോചിപ്പിച്ച ഊർജ്ജത്തെ നിർമ്മാണാത്മക പ്രവർത്തികളിലേയ്ക്കു തിരിച്ചുവിടാൻ പ്രേരിപ്പിക്കുകയും ചെയ്തുകൊണ്ട് അദ്ദേഹം ആൻഡ്രൂസിന് നിരന്തരം എഴുതി. ഈ വിഷയത്തെ സംബന്ധിച്ച തന്റെ ആദ്യകാല കത്തുകളൊന്നിൽ (പാരീസ്, 1920 സെപ്തംബർ 18) അദ്ദേഹം അസന്ദിഗ്ധമായ ഭാഷയിൽ എഴുതി: “നമ്മുടെ നാട്ടുകാർ നിസ്സഹകരണവുമായി ബന്ധപ്പെട്ട് ഉഗ്രമായ ആവേശത്തിലാണെന്നു കാണുന്നു. അത്തരമൊരു വൈകാരികമായ പൊന്തലിനെ രാജ്യസേവനത്തിന് ഇന്ത്യയിലുടനീളം സ്വതന്ത്രസംഘടനകൾ ആരംഭിക്കുന്നതിന് ഉപയോഗപ്പെടുത്തണം. ഇതിൽ യഥാർത്ഥ നേതാവ് മഹാത്മാഗാന്ധി ആകട്ടെ; ക്രിയാത്മക സേവനത്തിനായി അദ്ദേഹം ആജ്ഞ പുറപ്പെടുവിക്കട്ടെ; ത്യാഗം ചെയ്യാൻ അഭ്യർത്ഥിക്കട്ടെ. അതിന്റെ ലക്ഷ്യം സ്നേഹവും സൃഷ്ടിയുമായിരിക്കണം. കോപത്തിന്റെ ജ്വാലകളെ ആളിക്കത്തിച്ച് വീടുവീടാന്തരം പടർത്തി എന്റെ പൗരുഷത്തെ പാഴാക്കാൻ ഞാൻ തയ്യാറല്ല.’

ആൻഡ്രൂസിനെഴുതിയ തുടർന്നുള്ള കത്തുകളിൽ ‘ദേശാഭിമാനിയായ മനുഷ്യനുവേണ്ടി, അല്ലെങ്കിൽ കേവലം ധാർമ്മിക മനുഷ്യനുവേണ്ടിപ്പോലും പൂർണ്ണ മനുഷ്യനെ’ ബലിയർപ്പിക്കുന്നതിനെതിരെ അദ്ദേഹം മുന്നറിയിപ്പു നൽകി (1921 ജനുവരി 14); ‘ഇന്ത്യയിലേയ്ക്കു തിരിച്ചുപോകുമ്പോൾ എന്റെ സ്വന്തം ജനത എന്നെ തിരസ്കരിക്കും’ എന്ന് അദ്ദേഹം ഭയം പ്രകടിപ്പിക്കുകയും ചെയ്തു. (1921 ഫെബ്രുവരി 8). തുടർന്നെഴുതിയ മൂന്നു കത്തുകളിൽ (മാർച്ച് 2, 5, 13 എന്നീ തീയതികളിൽ എഴുതിയവ) നിസ്സഹകരണത്തെ ‘രാഷ്ട്രീയമായ സംന്യാസം’ എന്നു വിശദീകരിച്ചുകൊണ്ട് അദ്ദേഹം തന്റെ വിമർശനത്തെ വികസിപ്പിച്ചു. ‘നിഗ്രഹത്തിന്റെ തീവ്രാനന്ദമാണ് അതിന്റെ പിന്നിലുള്ളത്. ഏറ്റവും നല്ല രീതിയിൽ അത് സംന്യാസമാണ്; ഏറ്റവും മോശപ്പെട്ട രീതിയിൽ അത് അർത്ഥശൂന്യമായ നശീകരണത്തിൽ നിസ്സംഗമായ ആനന്ദം കണ്ടെത്തുന്ന, സാധാരണ ജീവി

തത്തിന്റെ അടിസ്ഥാന യാഥാർത്ഥ്യത്തിൽ വിശ്വാസം നഷ്ടപ്പെടുന്ന മനുഷ്യപ്രകൃതിയുടെ ബീഭത്സമായ അഴിഞ്ഞാട്ടമാണ്.' 'ആനന്ദാധിഷ്ഠിതവും കൈവരിക്കേണ്ടതുമായ മുക്തിയാണ്, അല്ലാതെ ദു:ഖത്തിലൂന്നിയതും ഒഴിവാക്കപ്പെടേണ്ടതുമായ ബുദ്ധന്റെ നിർവ്വാണമല്ല' തന്റെ ആദർശമെന്ന് അദ്ദേഹം വിശദീകരിച്ചു. സഹകരണമാണ് മനുഷ്യവളർച്ചയുടെ നിയമം; എല്ലാ മനുഷ്യവംശങ്ങളുടെയും മഹത്തായ ഐക്യമായിരിക്കണം ഇന്ത്യയുടെ ലക്ഷ്യം.' 'നമ്മുടെ ഹൃദയത്തെയും മനസ്സിനെയും പടിഞ്ഞാറിൽനിന്ന് വേർപെടുത്താനുള്ള വർത്തമാനകാല പോരാട്ടം ആത്മീയമായി ആത്മഹത്യക്കുള്ള ഒരു ശ്രമമാണ്.'

ഈ മൂന്നു കത്തുകളും '*ദി മോഡേൺ റിവ്യൂ*' എന്ന ഇന്ത്യയിലെ പ്രമുഖ ഇംഗ്ലീഷ് മാസികയുടെ 1921 മെയ് ലക്കത്തിൽ പ്രസിദ്ധീകരിക്കുകയുണ്ടായി. തൊട്ടടുത്ത മാസത്തിൽ '*യങ്ഇന്ത്യ*' എന്ന തന്റെ സ്വന്തം പത്രത്തിൽ ഗാന്ധിയുടെ മറുപടി വന്നതോടെ വലിയൊരു സംവാദം ആരംഭിച്ചു. തന്റെ 'പോരാട്ടം നിർബന്ധിതമായ സഹകരണത്തിനെതിരെയും ഏകപക്ഷീയമായ കൂട്ടിച്ചേർപ്പിനെതിരെയും നാഗരികതയുടെ മുഖംമൂടി ധരിച്ച ആധുനികരീതിയിലുള്ള ചൂഷണത്തിനെതിരെയും' ആണെന്ന് ഗാന്ധി വാദിച്ചു. 'ഒരു കാര്യത്തെ സ്വീകരിക്കുന്ന അത്രത്തോളം തന്നെ തിരസ്കരിക്കലും ഒരാദർശമാണ്; കൃഷിക്കു വിതയ്ക്കുന്നതുപോലെ തന്നെ അനിവാര്യമാണ് കളപറിക്കലും; നിർവ്വാണം എത്രത്തോളം നിഷേധാത്മക അവസ്ഥയാണോ അത്രത്തോളം തന്നെ നിഷേധാത്മകമാണ് മുക്തിയും' എന്ന് അദ്ദേഹം ചൂണ്ടിക്കാണിച്ചു. 'പരസ്പര ബഹുമാനത്തിലും വിശ്വാസത്തിലും അധിഷ്ഠിതമായ, യഥാർത്ഥവും ആദരണീയവും സ്വമേധയാലുള്ളതുമായ സഹകരണത്തിലേയ്ക്കുള്ള വഴിയൊരുക്കാനാണ് നിസ്സഹകരണം ഉദ്ദേശിക്കുന്നത്' എന്നദ്ദേഹം ടാഗോറിന് ഉറപ്പുകൊടുത്തു.

ജൂലായ് 16-ാം തീയതി ടാഗോർ ഇന്ത്യയിൽ തിരിച്ചെത്തി. ആഗസ്റ്റ് മാസത്തിൽ അദ്ദേഹം നിരവധി പ്രഭാഷണങ്ങൾ നടത്തുകയുണ്ടായി. ആ പ്രഭാഷണങ്ങളിൽ നിസ്സഹകരണത്തിനെതിരായുള്ള തന്റെ വാദമുഖങ്ങൾ വിശദീകരിക്കുകയും ഇന്ത്യയുടെ വികസനത്തിനുള്ള ബദൽ പരിപ്രേക്ഷ്യം മുന്നോട്ടുവയ്ക്കുകയും ചെയ്തു. പ്രത്യേകിച്ച് അദ്ദേഹത്തെ അസ്വസ്ഥനാക്കിയത് ഗാന്ധിയുടെ വിദ്യാലയ ബഹിഷ്കരണാഹ്വാനവും ആധുനിക പാശ്ചാത്യചിന്തയുടെയും സംസ്കാരത്തിന്റെയും പൂർണ്ണ തിരസ്കാരവും ആയിരുന്നു. *ശിക്ഷർ മിലൻ* എന്ന തന്റെ ആദ്യപ്രഭാഷണത്തിൽ അദ്ദേഹം താഴെ പറയുന്ന കാര്യങ്ങൾ ചൂണ്ടിക്കാണിച്ചു: 'ഭൗതിക പ്രപഞ്ചത്തിന്റെ അടിച്ചമർത്തലിൽനിന്നുള്ള ആത്മാവിന്റെ വിമോചനം ആത്മീയവളർച്ചയ്ക്ക് അനിവാര്യമാണ്.... ലൗകിക വിജ്ഞാനം ഇന്ന് യൂറോപ്യൻ ചിന്തകരുടെയും ശാസ്ത്രജ്ഞൻമാരുടെയും കൈവശമാണ്. കിഴക്കുള്ള നമുക്ക് അതാവശ്യമായതിനാൽ നാം അവരുടെ സഹായം തേടണം.... ഇന്ന് യൂറോപ്യൻ നാഗ

രികതയുടെ ഹൃദയത്തിൽ വാഴ്ചനടത്തുന്ന ആർത്തിയെ ഇന്ത്യ തിരസ്ക രിക്കണം. അതേസമയം, യൂറോപ്യൻ ശാസ്ത്രത്തിനെതിരെ നാം മുൻവിധി യോടെ പെരുമാറുകയാണെങ്കിൽ ശാസ്ത്രം പഠിപ്പിക്കുന്ന തത്ത്വങ്ങളെ നാം സ്വയം നഷ്ടപ്പെടുത്തുക മാത്രമല്ല, നമ്മുടെതന്നെ പൗരസ്ത്യ ആത്മീയ തയെ ഇടിച്ചുതകർക്കുക കൂടിയാണ് ചെയ്യുന്നത്... ധാർഷ്ട്യമാർന്ന ദേശീ യവാദ മനോഭാവത്താൽ വിദ്യാലയങ്ങൾ ബഹിഷ്കരിക്കുന്നതിനു പകരം ആത്മീയവും ശാസ്ത്രീയവുമായ ജ്ഞാനത്തിന്റെ ഐക്യത്തെ പരിപോ ഷിപ്പിക്കുന്ന വിദ്യാകേന്ദ്രങ്ങൾ വികസിപ്പിക്കുകയാണ് ഇന്ത്യ ചെയ്യേണ്ടത്.'

ടാഗോറിന്റെ യുവസമകാലികനും ബംഗാളിലെ അക്കാലത്തെ അതി പ്രശസ്തനായ നോവലിസ്റ്റും നിസ്സഹകരണത്തിന്റെ തീവ്രാനുകൂലിയും ആയ ശരത്ചന്ദ്ര ചതോപാദ്ധ്യായ ഈ വീക്ഷണത്തെ പരുഷമായി ആക്രമി ക്കുകയുണ്ടായി. അതിന് ടാഗോർ *സത്യേർ ആഹ്വാൻ* എന്ന തന്റെ അടുത്ത പ്രഭാഷണത്തിൽ (1921 ആഗസ്റ്റ് 29) ദീർഘമായ ഒരു മറുപടി നൽകി. ഇന്ത്യ യുടെ ഹൃദയത്തെ കീഴടക്കിയ ഗാന്ധിയുടെ സ്നേഹിക്കാനുള്ള കഴിവിൽ അദ്ദേഹം അഗാധമായ വിശ്വാസം പ്രകടിപ്പിച്ചു. എന്നാൽ, ഗാന്ധി തുടക്കം കുറിച്ച പ്രസ്ഥാനത്തിന് സത്യത്തിന്റെയും സ്വാതന്ത്ര്യത്തിന്റെയും ചേതന യുമായി പൊരുത്തമില്ല എന്ന് അദ്ദേഹം കരുതി. അത് യുക്തിയെ തിരസ്ക രിക്കുകയും 'സ്വരാജ് എന്നത് സങ്കീർണ്ണമായ പ്രക്രിയകൾ അടങ്ങുന്ന വിപു ലമായ ഒരു ഉദ്യമവും ചോദനയെയും വൈകാരികതയെയും പോലെത്തന്നെ പഠനവും തെളിഞ്ഞ ചിന്തയും ആവശ്യമായതുമാണ്' എന്ന കാര്യം ജന ങ്ങളെ പഠിപ്പിക്കുന്നതിൽ വിമുഖത കാണിക്കുകയും ചെയ്തു. സ്വരാജിലേ യ്ക്കുള്ള താക്കോലാണ് ചർക്ക എന്ന അതിന്റെ വരടുവാദം ഇന്ത്യയുടെ ദാരിദ്ര്യം, അജ്ഞത, നിശ്ചലത എന്നീ പ്രശ്നങ്ങളെ ഒരുതരത്തിലും പരിഹ രിക്കില്ല; പകരം അത് ശാസ്ത്രീയ ഗവേഷണത്തിന്റെയും വിവിധ ദിശകളി ലുള്ള ക്രിയാത്മക പരിശ്രമത്തിന്റെയും ആവശ്യകതയെ മറച്ചുവയ്ക്കുക മാത്രമേ ചെയ്യൂ. ഈ പ്രസ്ഥാനത്തിന്റെ ഏറ്റവും മോശപ്പെട്ട വശം അത് ഏകതാനതയെയും ചോദ്യംചെയ്യാത്ത അനുസരണയെയും ആവശ്യപ്പെ ടുന്നു എന്നതാണ്. ഈ സ്വഭാവം അതിലെ പങ്കാളികളെ എല്ലാ വിമർശന ങ്ങളോടും അസഹിഷ്ണുതയുള്ളവരാക്കിത്തീർക്കുന്നു. അന്തരീക്ഷത്തിൽ ഒരു നിഷ്ഠുരശാസനയുണ്ട്. കുറുക്കുവഴി പരിഹാരത്തിലുള്ള അന്ധവിശ്വാ സത്തിന് സ്വതന്ത്രചിന്തയെ അടിയറവയ്ക്കുന്നതുവഴി ഇന്ത്യ സ്വാതന്ത്ര്യം നേടില്ല.

സെപ്തംബർ മാസത്തിൽ ഗാന്ധി കൽക്കത്തയിൽ വന്നു. സെപ്തം ബർ 6-ാം തീയതി അദ്ദേഹം ടാഗോറുമൊത്ത് നാലുമണിക്കൂർ ചെലവഴിച്ചു. ആൻഡ്രൂസ് മാത്രമായിരുന്നു അവരോടൊപ്പം ഉണ്ടായിരുന്നത്. ചർച്ച നട ന്നുകൊണ്ടിരിക്കേ ഗാന്ധിയുടെ അനുകൂലികൾ ടാഗോറിന്റെ ദേശവിരുദ്ധ മനോഭാവത്തിനെതിരെ പ്രതിഷേധം രേഖപ്പെടുത്തുന്നതിനായി വിദേശ

വസ്ത്രം ടാഗോറിന്റെ മുറ്റത്തിട്ട് കത്തിച്ചു. ആൻഡ്രൂസ് പിന്നീടെഴുതി: 'സൗഹൃദത്തിന്റെ ധാർമ്മിക കെട്ടുപാടുകൾ ഒട്ടും പൊട്ടാതെ നിലനിന്നുവെങ്കിലും പൊതുവായ ഒരു ധാരണയിൽ എത്തിച്ചേരാൻ പറ്റാത്തത്ര വ്യത്യസ്തമായ മനോഭാവങ്ങളായിരുന്നു അവർക്കെന്ന് വളരെ വ്യക്തമായി.'

ടാഗോറിന്റെ രണ്ടാമത്തെ പ്രഭാഷണത്തിന്റെ ഇംഗ്ലീഷ് പരിഭാഷയും (The call of Truth) അതിനുള്ള ഗാന്ധിയുടെ മറുപടിയും ഒക്ടോബറിൽ പ്രസിദ്ധീകരിക്കപ്പെട്ടു. 'അന്യാഭിപ്രായ വിരോധം, ആലസ്യം, അസഹിഷ്ണുത, അജ്ഞത, നിശ്ചലത എന്നൊക്കെ വിളിക്കപ്പെടുന്ന ശത്രുക്കൾ നമ്മോടടുക്കുന്നതിനെതിരെ മുന്നറിയിപ്പു നൽകുന്ന ഒരു കാവൽഭടനായി' ഗാന്ധി ടാഗോറിനെ ചിത്രീകരിച്ചു. എങ്കിലും അദ്ദേഹം തന്റെ കാഴ്ചപ്പാടുകളെ ഇങ്ങനെ ന്യായീകരിച്ചു: ചർക്കയ്ക്കു വേണ്ടിയുള്ള വാദം അദ്ധ്വാനത്തിന്റെ മഹത്വത്തെ അംഗീകരിക്കുന്നതിനുവേണ്ടിയുള്ള വാദമാണ്. ചർക്ക ഇന്ത്യയിലെ ദരിദ്രരായ ജനകോടികളെ വിശപ്പിൽനിന്നും നിർബന്ധിത നിഷ്ക്രിയത്വത്തിൽനിന്നും രക്ഷിക്കും. വിദേശവസ്ത്രദഹനം സ്വയം ശുദ്ധീകരണകർമ്മമാണ്. നിസ്സഹകരണം അവനവനിൽ വിരമിക്കലാണ്. ഇന്ത്യൻ ദേശീയവാദം ബഹിഷ്കരണാത്മകമോ ആക്രമണോത്മകമോ നശീകരണാത്മകമോ അല്ല.

ടാഗോറിനെ തൃപ്തിപ്പെടുത്താൻ കഴിയുന്ന മറുപടി ആയിരുന്നില്ല അത്. പ്രത്യേകിച്ചും തുടർന്നുള്ള മാസങ്ങളിൽ നിസ്സഹകരണം ആൾക്കൂട്ടത്തിന്റെ അക്രമങ്ങളിലേയ്ക്കു നീങ്ങുന്ന പ്രവണത അസ്വാസ്ഥ്യകരമാം വിധത്തിൽ പ്രകടമാക്കി. നവംബറിൽ ബഹിഷ്കരണത്തിന്റെ തുടക്കത്തിൽ ബോംബെയിൽ ഭയങ്കരമായ സാമുദായികലഹളകൾ പൊട്ടിപ്പുറപ്പെടുകയും ഗാന്ധി പ്രായശ്ചിത്തമായി നിരാഹാരമനുഷ്ഠിക്കുകയും ചെയ്തു. എങ്കിലും, ഡിസംബറിൽ കോൺഗ്രസ് ബഹുജനാടിസ്ഥാനത്തിലുള്ള നിയമലംഘനം ആരംഭിക്കാൻ തീരുമാനിക്കുകയും ഗാന്ധിയെ അതിന്റെ പരമാധികാരിയായി അവരോധിക്കുകയും ചെയ്തു.

ടാഗോർ അപ്പോൾ തന്റെ ആശ്രമത്തിനടുത്ത് ഒരു ഗ്രാമപുനർനിർമ്മാണകേന്ദ്രം സ്ഥാപിക്കാനുള്ള പരിശ്രമത്തിലായിരുന്നു. അദ്ദേഹം 1922 ഫെബ്രുവരി 1-ാം തീയതി ഒരു തുറന്ന കത്തെഴുതി. 'അതിബൃഹത്തും നാനാവിധവും വ്യത്യസ്തവും ആയ പാരമ്പര്യങ്ങളെയും സാംസ്കാരികദശകളെയും ഉൾക്കൊള്ളുന്ന ഒരു രാഷ്ട്രീയപ്രസ്ഥാനത്തിന് നീണ്ടകാലം അഹിംസാത്മകമായിരിക്കാൻ കഴിയില്ലെന്നും, അഹിംസയ്ക്കു നിയന്ത്രിക്കാനാകാത്ത 'അന്ധശക്തികളെ' ഇളക്കിവിടുന്നത് അഹിംസയ്ക്കു ചേർന്നതല്ലെന്നും, സത്യാഗ്രഹം ഫലപ്രദമാകണമെങ്കിൽ അതിന്റെ ധാർമ്മികതത്ത്വങ്ങൾ ജനങ്ങളെ ക്ഷമാപൂർവ്വം പഠിപ്പിക്കണമെന്നും, അത്തരം മുന്നൊരുക്കമില്ലാത്ത ഒരു പ്രസ്ഥാനം ദുരന്തങ്ങൾ കൊണ്ടുവരിക മാത്രമേ ചെയ്യൂ' എന്നും അദ്ദേഹം മുന്നറിയിപ്പു നൽകി. ഈ കത്ത് ഫെബ്രുവരി 3-ാം തീയതി പ്രസി

ദ്ധപ്പെടുത്തി; കോപാന്ധരായ ജനക്കൂട്ടം ഇരുപത്തിരണ്ടു പോലീസുകാരെ ജീവനോടെ അഗ്നിക്കിരയാക്കിയ ചൗരിചൗരയിലെ ഭീകരസംഭവങ്ങൾ നടന്നതു ഫെബ്രുവരി 5-ാം തീയതിയും. ഫെബ്രുവരി 12-ാം തീയതി ഗാന്ധി സമരം നിർത്തിവച്ച് പ്രായശ്ചിത്തമായി അഞ്ചുദിവസം ഉപവസിച്ചു. അദ്ദേഹത്തെ മാർച്ച് 10-ാം തീയതി അറസ്റ്റുചെയ്ത് രാജ്യദ്രോഹക്കുറ്റത്തിന്റെ പേരിൽ വിചാരണ നടത്തി ആറുകൊല്ലത്തെ തടവിനു ശിക്ഷിച്ചു. രണ്ടു കൊല്ലം തടവറയിൽ കഴിയുകയും 1924 ഫെബ്രുവരിയിൽ നിരുപാധികം മോചിതനാകുകയും ചെയ്തു.

## III

ഗാന്ധിയുടെ നേതൃത്വത്തിൻ കീഴിൽപോലും ബഹുജന നിയമലംഘനം അനിവാര്യമായും ആൾക്കൂട്ടത്തിന്റെ ഹിംസയിലേയ്ക്കു നയിക്കും എന്ന ടാഗോറിന്റെ ഭയം ചൗരിചൗര ദാരുണമായി ശരിവച്ചു. മർദ്ദനത്തെയും അനീതിയെയും അഹിംസാത്മകമായി ചെറുക്കുക എന്ന ഗാന്ധിയുടെ ആദർശത്തെ ആദരിക്കാത്തതുകൊണ്ടല്ല അദ്ദേഹം അങ്ങനെ കരുതിയത്. ചൗരിചൗര സംഭവത്തിനു കുറച്ചുമുമ്പ് എഴുതിയ 'മുക്തധാര' എന്ന തന്റെ നാടകത്തിൽ ഈ ആദർശത്തെത്തന്നെ ഉയർത്തിപ്പിടിച്ചിരുന്നു. പിന്നീട്, ആൻഡ്രൂസുമൊത്ത് സബർമതി ആശ്രമം സന്ദർശിച്ചപ്പോൾ ഗാന്ധിയുടെ അർപ്പണമനോഭാവം, സ്വയം ത്യാഗസന്നദ്ധത, ധാർമ്മിക ധീരത, കാരുണ്യം എന്നിവയോട് ആത്മാർത്ഥമായ ആദരവ് പ്രകടിപ്പിക്കുകയുണ്ടായി. എങ്കിലും, നിഷേധാത്മക മനോഭാവങ്ങളാലും പെട്ടെന്നുള്ള ഫലേച്ഛയാലും വലിയൊരളവോളം നിയന്ത്രിക്കപ്പെടുന്ന ഒരു ബഹുജന പ്രസ്ഥാനം അഹിംസയുമായി പൊരുത്തമുള്ളതാണെന്നു കരുതാൻ അദ്ദേഹം കൂട്ടാക്കിയില്ല. 1923ൽ അദ്ദേഹം നിരവധി ലേഖനങ്ങൾ എഴുതി. അവയിൽ, ഇന്ത്യയുടെ സങ്കീർണ്ണമായ പ്രശ്നങ്ങളുടെ പരിഹാരത്തിന് എളുപ്പവഴികളൊന്നുമില്ലെന്നും, ജനങ്ങളെ യുക്തിപരമായി ചിന്തിക്കാനും സൃഷ്ട്യുന്മുഖമായ കർമ്മങ്ങളിൽ ഏർപ്പെടാനും പഠിപ്പിക്കുകയാണ് ആദ്യം വേണ്ടതെന്നും, ചില അദ്ഭുതകരമായ മാർഗ്ഗങ്ങളിലൂടെ സ്വാതന്ത്ര്യം നേടുന്നതിന് മഹാത്മാവിലുള്ള ജനങ്ങളുടെ ആശ്രയത്വം അവരുടെ അടിമമനോഭാവത്തെയാണ് കാണിക്കുന്നതെന്നും, ഇരു സമുദായങ്ങളുടെയും മനോഭാവങ്ങളിൽ മൗലികമായ മാറ്റം വരുത്താതെ ഹിന്ദു-മുസ്ലീം ഐക്യം നേടാനാവില്ലെന്നും അദ്ദേഹം ചൂണ്ടിക്കാട്ടി.

1924 ഡിസംബറിൽ ഗാന്ധിയുടെ അദ്ധ്യക്ഷതയിൽ കോൺഗ്രസ്സ് അംഗത്വത്തിനുള്ള ഒരു യോഗ്യതയായി നൂൽനൂൽപ്പിനെ അംഗീകരിക്കുകയും ചർക്കയിലുള്ള വിശ്വാസത്തെ ഊട്ടിയുറപ്പിക്കുകയും ചെയ്തു. തന്റെ വീക്ഷണത്തിന് ടാഗോറിന്റെ പിന്തുണ നേടുന്നതിനായി ഗാന്ധി 1925 മെയ് 29-ാം തീയതി ശാന്തിനികേതനം സന്ദർശിച്ചുവെങ്കിലും ശ്രമം പരാജയപ്പെട്ടു. ഈ സമാഗമം നടന്നയുടനെ ഗാന്ധിയുമായുള്ള തന്റെ വിയോജിപ്പു

കൾ വിശദീകരിക്കുന്ന ഒരു നീണ്ടലേഖനം 'ചർക്കയുടെ ഉപാസന' എന്ന തലക്കെട്ടിൽ ടാഗോർ എഴുതി. 'പല രൂപങ്ങളിൽ സ്വയം പ്രകടമാകുന്ന ജീവൻ മരണത്തിൽ ഏകതാനതയിൽ ലയിക്കുന്നു' എന്ന് അദ്ദേഹം വാദിച്ചു. ഏകതാനതയിലേയ്ക്കു താഴ്ത്തി നിരപ്പാക്കുന്ന വിപത്സൂചകമായ ഈ പ്രക്രിയ ഇന്ത്യയിൽ കുറേക്കാലമായി നടന്നുകൊണ്ടിരിക്കുകയാണ്. അതുകൊണ്ട് ജനങ്ങൾക്കു ജീവിതത്തോടുതന്നെ ഒരു അരുചി ഉണ്ടായിട്ടുണ്ട്. ഇന്ത്യയുടെ വിമോചനത്തിന് ആവശ്യമായിട്ടുള്ളത് മനുഷ്യന്റെ സൃഷ്ട്യുന്മുഖമായ ബുദ്ധിയുടെയും തന്നിൽത്തന്നെയുള്ള 'വൈവിദ്ധ്യപൂർണ്ണമായ സമ്പത്ത്' കണ്ടെത്താനുള്ള കഴിവിന്റെയും പുനരുജ്ജീവനമാണ്. നേരേമറിച്ച് ഗാന്ധിയുടെ ചർക്ക ഉപാസന ജനങ്ങളുടെമേൽ അന്ധമായ ഏകതാനത അടിച്ചേൽപ്പിക്കും; ഭൂതകാലത്തെ അന്തമില്ലാതെ അയവിറക്കിക്കൊണ്ടിരിക്കുക എന്ന അവരുടെ അടിമശീലത്തെ അതു ബലപ്പെടുത്തും. ദാരിദ്ര്യത്തെ നിർമാർജ്ജനം ചെയ്യുന്നതിനോ ഹിന്ദു-മുസ്ലീം ഐക്യം കൈവരിക്കുന്നതിനോ സ്വരാജിലേയ്ക്കു നയിക്കുന്നതിനോ പകരം അത് ജനങ്ങളുടെ യുക്തിവിചാരശേഷിയെ മരവിപ്പിക്കുകയും ഒരു ഗുരുവിനേയോ ഏതെങ്കിലും അദ്ഭുതമന്ത്രത്തേയോ ആശ്രയിക്കുന്ന അവരുടെ ശീലത്തെ ശാശ്വതീകരിക്കുകയും ചെയ്യും. വിവിധ കർമ്മമണ്ഡലങ്ങളിലെ ഉദ്യമങ്ങളെ പ്രചോദിപ്പിക്കുകയും നാനാത്വത്തിലെ ഏകത്വത്തെ പ്രോത്സാഹിപ്പിക്കുകയും ചെയ്യുന്ന യുക്തിവിചാര മനോഭാവത്തെയും നവനിർമ്മാണത്വരയെയും വികസിപ്പിക്കാൻ അദ്ദേഹം അഭ്യർത്ഥിച്ചു.

തന്റെ ലഘുപ്രത്യാഖ്യാനത്തിൽ ഗാന്ധി ആദ്യം വായനക്കാർക്ക്, 'കവിയുടെ വിമർശനം എന്നത് നിരങ്കുശമാണെന്നും അതിനെ അക്ഷരാർത്ഥത്തിൽ എടുക്കുന്നയാൾ കുഴപ്പത്തിൽ ചെന്നുചാടുമെന്നും' അദ്ദേഹം മുന്നറിയിപ്പുനൽകി. മറ്റു പ്രവർത്തികളൊക്കെ ഒഴിവാക്കി എല്ലാവരും തങ്ങളുടെ മുഴുവൻ സമയവും നൂൽനൂൽക്കണമെന്ന് താൻ ആവശ്യപ്പെട്ടിട്ടില്ല; ഓരോ ഭാരതീയനും രാജ്യത്തിനാകെ വേണ്ടിയുള്ള ത്യാഗമെന്ന നിലയിൽ ദിവസവും അരമണിക്കൂർമാത്രം നൂൽനൂൽക്കണം എന്നാണ് ആവശ്യപ്പെട്ടത് എന്നദ്ദേഹം തുടർന്ന് ചൂണ്ടിക്കാട്ടി. എങ്കിലും, 'കോടാനുകോടി ഇന്ത്യക്കാരുടെ താൽപര്യത്തിന്റെ കാതലായ ഏകത്വത്തെ സാക്ഷാത്കരിക്കുക എന്നതാണ് ചർക്കയുടെ ഉദ്ദേശ്യം.' 'ചർക്ക തിരിക്കുന്നതിലൂടെ ഒരു ദേശസേവകൻ ഗുണപ്രദമായ നൂറുകണക്കിന് മറ്റു കർമ്മപരിപാടികൾ പടുത്തുയർത്തും' എന്നും അദ്ദേഹം ഊന്നിപ്പറഞ്ഞു.

1925ൽ ടാഗോറും ഗാന്ധിയും തമ്മിൽ അടിസ്ഥാനപരമായി വിയോജിച്ച മറ്റൊരു പ്രധാന വിഷയം ജനനനിയന്ത്രണത്തെ സംബന്ധിച്ചതായിരുന്നു. കൃത്രിമരീതികളോടുള്ള ഗാന്ധിയുടെ എതിർപ്പ് അദ്ദേഹത്തിന്റെ സഹപ്രവർത്തകർക്കും അനുയായികൾക്കുമെല്ലാം അറിയാവുന്ന കാര്യമായിരുന്നു; എന്നാൽ, 1925 മാർച്ചിലാണ് അദ്ദേഹം ഈ വിഷയത്തെക്കുറിച്ച് പര

സ്യമായി അഭിപ്രായം പ്രകടിപ്പിച്ചത്. അദ്ദേഹം അസന്ദിഗ്ധമായി പ്രസ്താവിച്ചു: 'ജനനനിയന്ത്രണത്തിന്റെ ആവശ്യകതയെക്കുറിച്ച് രണ്ടഭിപ്രായം ഉണ്ടാകാനിടയില്ല. എന്നാൽ, യുഗങ്ങളായി കൈമാറിക്കിട്ടിയ ഒരേയൊരു രീതി ആത്മനിയന്ത്രണത്തിന്റെ അഥവാ ബ്രഹ്മചര്യത്തിന്റേതാണ്. അനുഷ്ഠിക്കുന്നവർക്ക് നന്മചെയ്യുന്ന തെറ്റുപറ്റാത്ത ഫലപ്രദമായ പരിഹാരമാണത്.... സംയോഗം ആനന്ദത്തിനുവേണ്ടിയുള്ളതല്ല, മറിച്ച് സന്തതികളെ ഉത്പാദിപ്പിക്കുന്നതിനാണ്. സന്തതിക്കുവേണ്ടിയുള്ള ആഗ്രഹമില്ലാത്ത സംയോഗമാകട്ടെ ഒരു കുറ്റകൃത്യമാണ്.'

ഗാന്ധിയുടെ ഈ മനോഭാവത്താൽ ഏറെ ദു:ഖിതയായ ജനനനിയന്ത്രണപ്രസ്ഥാനത്തിന്റെ നേതാവ് മാർഗരറ്റ് സാംഗർ ടാഗോറിന്റെ അഭിപ്രായം ആരാഞ്ഞുകൊണ്ട് എഴുതുകയുണ്ടായി. (1925 ആഗസ്റ്റ് 12). ടാഗോറിന്റെ പ്രസ്താവന അത്രതന്നെ സ്പഷ്ടമായിരുന്നു: 'ജനനനിയന്ത്രണ പ്രസ്ഥാനം ഒരു മഹത്തായ പ്രസ്ഥാനമാണെന്നാണ് എന്റെ അഭിപ്രായം. നിർബന്ധിതവും അനഭിലഷണീയവുമായ മാതൃത്വത്തിൽനിന്ന് സ്ത്രീകളെ രക്ഷിക്കുന്നു എന്നതുകൊണ്ടുമാത്രമല്ല, ന്യായമായ സ്വന്തം അതിരുകൾക്കപ്പുറത്ത് ഭക്ഷണത്തിനും സ്ഥലത്തിനുംവേണ്ടി കടിപിടികൂടുന്ന ഒരു രാജ്യത്തെ അധികമായ ജനസംഖ്യയെ കുറച്ചുകൊണ്ടുവരിക വഴി സമാധാന ശ്രമങ്ങളെ സഹായിക്കും എന്നതുകൊണ്ടു കൂടിയാണ് അതൊരു മഹത്തായ പ്രസ്ഥാനമാകുന്നത്. ഇന്ത്യയെപ്പോലെ ദാരിദ്ര്യം ബാധിച്ച ഒരു രാജ്യത്തിൽ കുട്ടികളെ അന്തമില്ലാത്ത ദുരിതങ്ങൾക്കിരയാക്കുകയും കുടുംബത്തെയാകെ അധ:പതനത്തിലാഴ്ത്തുകയും ചെയ്തുകൊണ്ട്, ശരിയായി ശ്രദ്ധയോടെ പരിപാലിക്കാൻ കഴിയുന്നതിനേക്കാൾ കുട്ടികളെ ചിന്താശൂന്യമായി ജനിപ്പിക്കുന്നത് ക്രൂരമായ കുറ്റകൃത്യമാണ്. നിങ്ങളുടെ ലക്ഷ്യത്തോടും അതിനുവേണ്ടി നിങ്ങൾ സഹിച്ച ബുദ്ധിമുട്ടുകളോടും എനിക്കു കൃതജ്ഞതയുണ്ട്.'

പല സന്ദർഭങ്ങളിലും ഗാന്ധിയുമായുള്ള ടാഗോറിന്റെ വിയോജിപ്പ് പുറത്തുവന്നിരുന്നുവെങ്കിലും രണ്ടുപേരും തമ്മിലുള്ള മറ്റൊരു പ്രധാനപ്പെട്ട പരസ്യവാദപ്രതിവാദം നടന്നത് 1934ലാണ്. അത്തരമൊരു സന്ദർഭമായിരുന്നു ത്രിപുരി കോൺഗ്രസ്സിൽവച്ച് പ്രമുഖ ഗാന്ധിയനായ സേട്ട് ഗോവിന്ദദാസ് മഹാത്മാവിനെ ഉജ്ജ്വലമായ രീതിയിൽ മുസ്സോളിനി, ഹിറ്റ്ലർ, സ്റ്റാലിൻ എന്നിവരോട് ഉപമിച്ച് അദ്ദേഹത്തെ ചോദ്യംചെയ്യാതെ അനുസരിക്കാൻ ആവശ്യപ്പെട്ടത്. ഇന്ത്യൻ രാഷ്ട്രീയത്തിലെ ഫാസിസ്റ്റ് പ്രവണതകൾക്കെതിരായി മുന്നറിയിപ്പുനൽകുന്ന തുറന്ന ഒരു കത്തിലൂടെ ടാഗോർ പ്രതിഷേധിച്ചു. സമഗ്രാധിപത്യത്തിന്റെ സകലരൂപങ്ങൾക്കും ഫാസിസ്റ്റ് പ്രീണന മനോഭാവത്തിനും എതിരെ അദ്ദേഹം നിരന്തരം ശബ്ദമുയർത്തി.

1934ൽ ബീഹാറിൽ ഭീകരമായ ഭൂകമ്പം നടന്നയുടനെ, അയിത്താചരണം എന്ന പാപത്തിനെതിരായി ദൈവം അയച്ച ദൈവികശിക്ഷയാണ് ആ അത്യാഹിതം എന്ന് ഉറപ്പിച്ചു പറഞ്ഞുകൊണ്ട് മഹാത്മാവ് ഒരു പരസ്യ

പ്രസ്താവന പുറപ്പെടുവിച്ചപ്പോൾ (ജനുവരി 24) ആണ് ഗാന്ധിക്കെതിരായ ടാഗോറിന്റെ നിശിതമായ വിമർശനം വന്നത്. ഇത്തരമൊരു വിശദീകരണം ദൈവത്തെ പരിഷ്കൃതരായ സ്ത്രീപുരുഷൻമാരേക്കാൾ ധാർമ്മികമായി താഴ്ന്ന നിലയിൽ സങ്കല്പിക്കുന്നു എന്ന് അദ്ദേഹം ചൂണ്ടിക്കാണിച്ചു. ഭൂകമ്പത്തിനിരയായവരിൽ ധാരാളം കുട്ടികളും അയിത്തജാതിക്കാരും ഉൾപ്പെടുന്നതിനാൽ ഈ പറയപ്പെടുന്ന ശിക്ഷ കുറ്റവാളിയും നിരപരാധിയും തമ്മിൽ വ്യത്യാസം കാണുന്നില്ല. മനുഷ്യന്റെ ആചാരത്തെയും സ്വഭാവത്തെയും ആശ്രയിച്ചാണ് പ്രാപഞ്ചിക പ്രതിഭാസങ്ങൾ ഉണ്ടാകുന്നത് എന്നു കരുതുന്നത് തീർത്തും അശാസ്ത്രീയമാണെന്നും അദ്ദേഹം ചൂണ്ടിക്കാട്ടി. ഈ രീതിയിൽ ഗാന്ധി, ഇന്ത്യയിൽ മുമ്പേ തന്നെ വളരെ ശക്തമായ അയുക്തികതയുടെ ഘടകങ്ങളെ – 'സ്വാതന്ത്ര്യത്തിനും ആത്മാഭിമാനത്തിനും എതിരെ നമ്മെ മുന്നോട്ടുതള്ളുന്ന എല്ലാ അന്ധശക്തികളുടെയും മൗലിക ഉറവിടമാണ് അയുക്തികത' – ശക്തിപ്പെടുത്തുന്നത് അസാധാരണമായ ദൗർഭാഗ്യമായി അദ്ദേഹം കരുതി.

എന്നാൽ, ഗാന്ധി തന്റെ നിലപാടിൽ ഉറച്ചുനിന്നുകൊണ്ട് മറുപടി പറഞ്ഞു: 'അയിത്താചരണം എന്ന പാപവും ബീഹാറിലെ ദൈവശിക്ഷയും തമ്മിലുള്ള ബന്ധം തെളിയിക്കാൻ എനിക്കു കഴിയില്ല. എന്നാൽ, ആ ബന്ധം സഹജവാസനയോടെ ഞാൻ അനുഭവിച്ചറിയുന്നു. വരൾച്ച, വെള്ളപ്പൊക്കം, ഭൂകമ്പം തുടങ്ങിയ ദൈവശിക്ഷകൾ ഭൗതികമായ ഉൽപത്തി മാത്രമുള്ളതായി തോന്നിപ്പിക്കുന്നുവെങ്കിലും, എന്നെ സംബന്ധിച്ചിടത്തോളം അവ എങ്ങനെയോ മനുഷ്യന്റെ സദാചാരമൂല്യങ്ങളുമായി ബന്ധപ്പെട്ടിരിക്കുന്നു.... പ്രാപഞ്ചിക പ്രതിഭാസങ്ങളും മനുഷ്യസ്വഭാവവും തമ്മിലുള്ള ബന്ധം എനിക്കു സജീവമായ വിശ്വാസമാണ്. ആ വിശ്വാസം എന്നെ ദൈവത്തോട് കൂടുതലടുപ്പിക്കുന്നു.'

ഇതേക്കുറിച്ച് ഒരുവർഷത്തിനുശേഷം നെഹ്റു ഇങ്ങനെ അഭിപ്രായപ്പെട്ടു: 'ഇതൊരു പതറിയ അഭിപ്രായമായിരുന്നു.... ഇതിനേക്കാൾ ശാസ്ത്രീയവീക്ഷണത്തിനെതിരായ എന്തെങ്കിലും സങ്കല്പിക്കുക വിഷമമാണ്.'

## IV

ഇതാണ് ടാഗോറും ഗാന്ധിയും തമ്മിലുള്ള വിവാദത്തിന്റെ ചുരുക്കം. ഗാന്ധിയുടെ തിളങ്ങുന്ന കണ്ടെത്തൽ എന്തായാലും, ഓരോ വിഷയത്തിലും – നിസ്സഹകരണ – നിയമലംഘന പ്രസ്ഥാനങ്ങൾ, ചർക്കയും വിദേശവസ്ത്രദഹനവും, ഖിലാഫത്തും ഹിന്ദു-മുസ്ലീം ഐക്യത്തോടുള്ള സമീപനവും, ബ്രഹ്മചര്യവും ജനനനിയന്ത്രണവും, ഉപവാസം, അടിസ്ഥാന വിദ്യാഭ്യാസം, ശാസ്ത്രവും ധാർമ്മികതയും തമ്മിലുള്ള ബന്ധം – യഥാർത്ഥത്തിൽ ടാഗോർ ഗാന്ധിയുമായി വിയോജിക്കുകയാണുണ്ടായത്. എന്നാൽ പരസ്യമായി നടന്ന വിവാദത്തിന്റെ രേഖകൾ സൂചിപ്പിക്കുന്നതിനേക്കാൾ

അടിസ്ഥാന സ്വഭാവമുള്ളതായിരുന്നു അവർ തമ്മിലുള്ള വിയോജിപ്പ്. ഗാന്ധിയെയും ടാഗോറിനെയും താരതമ്യപ്പെടുത്തുമ്പോൾ റൊമൈൻ റൊളാങ്ങ് ഇക്കാര്യം മുമ്പേതന്നെ ശ്രദ്ധിച്ചിരുന്നു. അദ്ദേഹം എഴുതി: 'ഒരു അപ്പോസ്തലനിൽനിന്ന് ഒരു ഋഷിക്ക് വേറിട്ടുനിൽക്കാൻ കഴിയുന്നിടത്തോളം, വിശുദ്ധ പൗലോസിൽനിന്ന് പ്ലേറ്റോവിന് വേറിട്ടുനിൽക്കാൻ കഴിയുന്നിടത്തോളം അവർ അകന്നുനിൽക്കുന്നു. നമ്മുടെ ഒരുവശത്ത് വിശ്വാസത്തിന്റെയും ദീനദയാലുത്വത്തിന്റെയും പ്രതിഭ. അത് പുതിയൊരു മനുഷ്യത്വത്തിന്റെ ഉദയത്തെ ആഗ്രഹിക്കുന്നു. മറുവശത്ത് സ്വതന്ത്രവും വിശാലവും പ്രശാന്തവുമായ ധിഷണയുടെ പ്രതിഭ. അത് അസ്തിത്വങ്ങളുടെയാകെ സമഗ്രതയെ ഉൾക്കൊള്ളുന്നു.' റൊളാങ്ങ് രണ്ടുപേരെയും ആരാധിച്ചിരുന്നു. എന്നാൽ, 'മഹാത്മാവിനോടുള്ള എല്ലാ ആദരവും നിലനിർത്തിക്കൊണ്ടുതന്നെ ഞാൻ ടാഗോറിനൊപ്പമാണ്' എന്ന് അദ്ദേഹം കുമ്പസാരിക്കുകയുണ്ടായി.

വിശകലനം ചെയ്യുമ്പോൾ ഈ അഭിപ്രായഭിന്നതയ്ക്കു പല ഭാവങ്ങളുണ്ടെന്നു കാണാം. ഇന്ത്യയുടെ സാംസ്കാരിക പൈതൃകത്തിൽനിന്ന് തങ്ങൾക്കു പറ്റിയവ മാത്രം തെരഞ്ഞെടുത്തു സഞ്ചയിക്കുന്ന രീതി (Eclectic)യാണ് രണ്ടുപേരും അവലംബിച്ചത്. എന്നാൽ തികച്ചും ഭിന്നങ്ങളായ ഘടകങ്ങളെയാണ് അവർ തെരഞ്ഞെടുത്തത്. പ്രാചീനവും ശ്രേഷ്ഠവുമായ ഇന്ത്യയെക്കുറിച്ചുള്ള ഗാന്ധിയുടെ ജ്ഞാനവും വിലയിരുത്തലും ഇടുങ്ങിയതും പ്രാന്തീയവുമായിരുന്നു. എന്നാൽ, അദ്ദേഹത്തിന്റെ ആത്മീയ പോഷണത്തിന്റെ മുഖ്യ ഉറവിടം തുളസീദാസിന്റെ രാമായണമായിരുന്നു. മദ്ധ്യകാല ഹിന്ദുമതത്തിന്റെ ധർമ്മോപദേശപരവും ഭക്തിപരവുമായ വശങ്ങളോടാണ് അദ്ദേഹത്തിനു താൽപര്യമുണ്ടായിരുന്നത്. അതേസമയം, ടാഗോറിനാകട്ടെ, വളരെ ചെറുപ്പത്തിൽത്തന്നെ ഉപനിഷത്തുകളുടെ ചിന്താപരമായ ഔന്നത്യം പരിചിതമായിരുന്നു. മനോഹരമായ രൂപങ്ങളുടെ അനന്തമായ സൃഷ്ടിയിൽ സ്വയംപൂർണ്ണനായ ശ്രേഷ്ഠകലാകാരൻ എന്ന നിലയിലുള്ള ദൈവസങ്കല്പത്തോട് അദ്ദേഹത്തിന്റെ കാവ്യാത്മക മനോഭാവം ഔത്സുക്യത്തോടെ പ്രതികരിച്ചു. തന്റേതിനു സദൃശ്യമായ ഒരു പൂർണ്ണചേതന അദ്ദേഹം പൗരാണിക ഭാരതത്തിൽ കണ്ടെത്തി. കാളിദാസന്റെ വിസ്മയകരമായ കാവ്യങ്ങളിലും അജന്തയിലെ ആകർഷകമായ ചുമർച്ചിത്രങ്ങളിലും ഹിന്ദു-ബൗദ്ധ ശില്പകലയിലെ ചാരുതയുടെയും ചേതനത്വത്തിന്റെയും അസാധാരണമായ സമന്വയത്തിലും വിലക്കുകളുടെ വിജയവും പെരുകിവന്ന നിയന്ത്രണങ്ങളും ദുർബ്ബലമാക്കുന്നതിനുമുമ്പ് ഉണ്ടായിരുന്ന പൗരാണികയുഗ ജീവിതത്തെ അത്യുജ്ജ്വലവും വർണ്ണാഭവുമാക്കിയ സംഗീതത്തിലും നൃത്തത്തിലും ഉത്സവങ്ങളിലും അദ്ദേഹത്തിന്റെ മനസ്സ് അനുരാഗത്തോടെ വ്യാപരിച്ചു. മദ്ധ്യകാലഭാരതത്തിലെ ചില ഭക്തകവികളെ അദ്ദേഹം ആരാധിച്ചിരുന്നുവെങ്കിലും അവരുടെ ധർമ്മോപദേശങ്ങളല്ല അദ്ദേഹത്തെ അവരിലേയ്ക്ക് ആകർഷിച്ചത്; മറിച്ച്, അവരുടെ തീവ്രമായ കീർത്തനാത്മക

അന്തർജ്ഞാനങ്ങളും സാമ്പ്രദായികമായ ധാർമ്മികതയുടെ നിരാസവുമായിരുന്നു.

പാശ്ചാത്യ സംസ്കാരത്തോടും നാഗരികതയോടും അവർ വ്യത്യസ്തരീതിയിലാണ് പ്രതികരിച്ചത്. ഗാന്ധി പാശ്ചാത്യസംസ്കാരത്തെ ഏറിയ കൂറും നിരാകരിക്കുകയാണുണ്ടായത്. എന്നാൽ, 'ഗിരിപ്രഭാഷണം... എന്റെ ഹൃദയത്തിലേക്കു നേരെ ചെന്നു. മതത്തിന്റെ ഉൽകൃഷ്ടരൂപമാണ് ത്യാഗം എന്ന ക്രൈസ്തവതത്ത്വം എന്നെ ഏറെ സ്വാധീനിച്ചു' എന്നദ്ദേഹം പറഞ്ഞു. അനാസക്തമായ ജീവിതത്തിനും ദേഹാദ്ധ്വാനത്തിനും ലാളിത്യത്തിനും വിശുദ്ധിക്കും അഹിംസയ്ക്കും ഊന്നൽനൽകിയ ടോൾസ്റ്റോയ്, തോറോ, റസ്കിൻ, കാർലൈൽ എന്നിവരുടെ ചില ആശയങ്ങൾ അദ്ദേഹത്തെ സ്വാധീനിച്ചിരുന്നു. എന്നാൽ, കലയിലും സാഹിത്യത്തിലും ശാസ്ത്രത്തിലും തത്ത്വശാസ്ത്രത്തിലും രാഷ്ട്രീയ സ്വാതന്ത്ര്യത്തിലും ഭൗതികക്ഷേമത്തിലും യൂറോപ്പിലുണ്ടായ ശ്രദ്ധേയമായ നേട്ടങ്ങളൊന്നും അദ്ദേഹത്തെ ആകർഷിക്കുകയുണ്ടായില്ല. ടാഗോറിനെയും ക്രിസ്തു ആകർഷിച്ചിരുന്നുവെങ്കിലും, സഭയുടെ വിജ്ഞാനവിരോധത്തോടും സേച്ഛാധികാരത്തോടും കടുത്ത ധാർമ്മികമതാചാരനിഷ്ഠകളോടും അദ്ദേഹത്തിന് ഒട്ടും അനുഭാവമുണ്ടായിരുന്നില്ല. പാശ്ചാത്യസംസ്കാരത്തിന്റെ ബൗദ്ധികാന്വേഷണ മനോഭാവവും സ്വാതന്ത്ര്യത്തോടും സർഗ്ഗാത്മകമായ ആത്മാവിഷ്ക്കാരത്തോടുമുള്ള അതിന്റെ പ്രതിബദ്ധതയുമാണ് അദ്ദേഹത്തിന്റെ ആരാധനയ്ക്ക് അർഹമായത്. യൂറോപ്യൻ നവോത്ഥാനത്തിന്റെ മാനവികദർശനത്തെ പ്രശംസിച്ചുകൊണ്ട് അദ്ദേഹം നിരന്തരം എഴുതി; ഗോയ്ഥെയുടെ ചലനാത്മകമായ സാർവ്വലൗകികവാദത്തിൽ തന്റെ ലോകവീക്ഷണത്തോട് വളരെ സാദൃശ്യമുള്ള ഒരാദർശത്തെ അദ്ദേഹം കണ്ടെത്തി. അദ്ദേഹം നിന്ദിച്ച ഒരുപാടുകാര്യങ്ങൾ പാശ്ചാത്യ സംസ്കാരത്തിലുണ്ടായിരുന്നു. പാശ്ചാത്യ സംസ്കാരത്തിന്റെ ആക്രമണോത്സുകതയും അത്യാർത്തിയും അധികാരത്തിനും ലാഭത്തിനും വേണ്ടിയുള്ള നെറികെട്ട പരിശ്രമങ്ങളുമെല്ലാം അവയിൽ ചിലതാണ്. എന്നാൽ, ഏഷ്യൻ സമൂഹങ്ങളുടെ പുനരുജ്ജീവനത്തിൽ പാശ്ചാത്യ സംസ്കാരത്തിന് ചരിത്രപരമായ ഒരു പങ്ക് നിർവ്വഹിക്കാനുണ്ടെന്ന് അദ്ദേഹം വിശ്വസിക്കുകയും ചെയ്തിരുന്നു. യൂറോപ്പിന്റെ ശാസ്ത്രത്തെയും സാങ്കേതികവിദ്യയെയും മാത്രമല്ല, കലയെയും സാഹിത്യത്തെയും സംഗീതത്തെയും അക്ഷയമായ ജിജ്ഞാസയെയും നൂതനനിർമ്മാണത്വരയെയും ചലനാത്മകതയെയും സ്വയം ഊർജ്ജസ്വലമാകാനുള്ള ശേഷിയെയും അദ്ദേഹം വിലമതിച്ചു.

തൽഫലമായി, ടാഗോറിന് റാംമോഹൻറോയ്, ഈശ്വരചന്ദ്ര വിദ്യാസാഗർ, എം.ജി.റാനഡെ എന്നിവരെപ്പോലുള്ള പത്തൊമ്പതാം നൂറ്റാണ്ടിലെ ഇന്ത്യൻ ഹ്യൂമനിസ്റ്റുകളോടും യുക്തിവാദികളോടും ശക്തമായ അടുപ്പം തോന്നി. നവീകരണത്തിന്റെ മാനമുള്ളതിനാൽ ഇന്ത്യയ്ക്കുമേലുള്ള

പാശ്ചാത്യ സ്വാധീനത്തെ സ്വാഗതം ചെയ്തവരായിരുന്നു അവർ. ആധുനികവൽക്കരണത്തിന്റെ ഈ പോരാളികളുമായി ഗാന്ധി ഒരിയ്ക്കലും പൊരുത്തം പ്രകടിപ്പിച്ചിരുന്നില്ല; ആധുനിക ഇന്ത്യാചരിത്രത്തിലെ അദ്ദേഹത്തിന്റെ ആത്മീയ മുൻഗാമികൾ മേൽപ്പറഞ്ഞവരുടെ എതിർചേരിയിൽ പെട്ടവരായിരുന്നു. ദയാനന്ദനെയും വിവേകാനന്ദനെയും പോലുള്ള ജനപ്രിയ ബിംബങ്ങൾ അടങ്ങുന്നതായിരുന്നു ആ ചേരി. വാസ്തവത്തിൽ, അദ്ദേഹം ഇന്ത്യയിലെ പാശ്ചാത്യസംസ്ക്കാരത്തിന്റെ നുഴഞ്ഞുകയറ്റത്തെ എതിർക്കുന്നതിൽ അവരെയൊക്കെ മറികടന്നുപോയി. അങ്ങനെ അദ്ദേഹം തന്റെ പ്രസ്ഥാനത്തിലേയ്ക്ക് ദേശീയവാദികളെയും മതപുനരുജ്ജീവനവാദികളെയും ജനപ്രീണനവാദികളെയും ആകർഷിച്ചു. അതേസമയം ടാഗോറാകട്ടെ, രാജ്യത്തെ പ്രത്യയശാസ്ത്ര അന്തരീക്ഷത്തിൽനിന്ന് കൂടുതൽ കൂടുതൽ സ്വയം അന്യനായിത്തീർന്നു.

ഇതിന്റെയെല്ലാം കേന്ദ്രമായിരുന്നത് ഈ രണ്ടു മഹാപുരുഷൻമാരുടെയും വ്യക്തിത്വത്തിന്റെ വ്യത്യസ്തതയായിരുന്നു. ടാഗോർ ഒരു കവിയും ഗാന്ധി ഒരു രാഷ്ട്രീയനേതാവും ആയിരുന്നു എന്നതുകൊണ്ടല്ല അത്. എന്നാൽ, ടാഗോർ ഗോയ്ഥെയെപ്പോലെ കവിയെ കവിഞ്ഞുനിൽക്കുന്ന ആളായിരുന്നു; അദ്ദേഹം ആധുനികഭാരതത്തിന്റെ നവോത്ഥാന മനുഷ്യനായിരുന്നു (uomo universale). കവി, നാടകകൃത്ത്, നോവലിസ്റ്റ്, ദാർശനികൻ, സാമൂഹികവിമർശകൻ, വിദ്യാഭ്യാസ വിചക്ഷണൻ, ഗ്രാമീണ സഹകരണസംഘങ്ങളുടെ സംഘാടകൻ, ചിത്രകാരൻ, ഗാനരചയിതാവ് എന്നിങ്ങനെ വൈവിദ്ധ്യമാർന്നതും ശ്രദ്ധേയവുമായ കർമ്മങ്ങളിൽ അദ്ദേഹം സ്വയം ആവിഷ്കൃതനായി. അദ്ദേഹത്തിന്റെ സർഗ്ഗാത്മക പ്രതിഭയുടെ ഏതാണ്ട് അക്ഷയമായ വിഭവങ്ങൾ അവയെയെല്ലാം പോഷിപ്പിച്ചു. മാത്രമല്ല, മനുഷ്യാസ്തിത്വത്തിന്റെ അർത്ഥത്തെയും ലക്ഷ്യത്തെയും അദ്ദേഹം സർഗ്ഗാത്മകതയിൽ കണ്ടെത്തി എന്നത് ഒട്ടും അദ്ഭുതവുമല്ല. അദ്ദേഹത്തിന്റെ വീക്ഷണത്തിൽ, ഓരോ വ്യക്തിയുടെയും സർഗ്ഗാത്മക വ്യക്തിത്വത്തിന്റെ വികാസത്തിന് സംഭാവന ചെയ്യുന്നതെന്തും നന്മയാണ്; ഈ വികാസത്തെ നിയന്ത്രിക്കുന്നതെന്തും തിന്മയാണ്. സ്വാതന്ത്ര്യം സൃഷ്ടിക്ക് അനിവാര്യമാണ്; അതുപോലെത്തന്നെയാണ്, ജ്ഞാനവും സംവേദനശേഷിയും സന്തോഷത്തോടെ ജീവിതത്തെ സ്വീകരിക്കലും സ്നേഹവും പ്രകൃതിയുമായി പൊരുത്തപ്പെടലും മറ്റു മനുഷ്യരുമായി സഹകരിക്കലും.

ഗാന്ധിയും വെറുമൊരു രാഷ്ട്രീയനേതാവുമാത്രമായിരുന്നില്ല. അദ്ദേഹത്തിന്റെ രാഷ്ട്രീയവ്യവസ്ഥ ധാർമ്മികതയിൽ അടിയുറച്ചതായിരുന്നു; ആ ധാർമ്മികതയെ നയിച്ചിരുന്നതാകട്ടെ, അദ്ദേഹത്തിന്റെ മതവിശ്വാസവും. എന്നാൽ അദ്ദേഹത്തിന്റെ മതാത്മകധർമ്മശാസ്ത്രത്തിൽ, ഒരുവശത്ത്, 'ശരീരത്തിന്റെ തടവിൽനിന്ന് എന്റെ ആത്മാവിനെ മോചിപ്പിക്കുക' എന്ന ആദർശവും, മറുവശത്ത്, 'എന്റെ രാഷ്ട്രത്തെയും മനുഷ്യരാശിയെയും നിരന്തര

മായി സേവിക്കുന്നതിലൂടെ' മോക്ഷം തേടുക എന്ന ആദർശവും അടങ്ങിയിരിക്കുന്നു. ഈ രണ്ടു ശ്രമങ്ങളിൽ ആദ്യത്തേതു സംബന്ധിച്ച് അദ്ദേഹവും ടാഗോറും വിരുദ്ധ ധ്രുവങ്ങളിൽ വർത്തിക്കുന്നു. ടാഗോർ ശരീരത്തെ, അതിന്റെ സൗന്ദര്യാസ്വാദനത്തിനും ആഹ്ലാദിക്കാനും സ്നേഹിക്കാനും സൃഷ്ടിക്കാനുമുള്ള കഴിവുകളെയും ധിഷണാപാടവത്തെയും പ്രകീർത്തിക്കുന്നു. അതേസമയം ഗാന്ധിക്ക്, ആൻഡ്രൂസിന്റെ അഭിപ്രായ പ്രകാരം, 'ആസക്തികളും പാപങ്ങളുമുള്ള മനുഷ്യശരീരം ഒരു തിന്മയാണ്; നന്മയല്ല. ഈ മനുഷ്യശരീരത്തിൽനിന്ന് പൂർണ്ണമായി വേർപെടുന്നതിലൂടെ മാത്രമേ പൂർണ്ണമോചനം സാദ്ധ്യമാകൂ... ദൈവത്തിന്റെ നിത്യാനന്ദദർശനം സാക്ഷാത്കരിക്കുന്നതിനുള്ള പ്രായോഗികമായ ഏകമാർഗ്ഗം ബ്രഹ്മചര്യമാണ് എന്ന മധ്യകാല വിശുദ്ധൻമാരുടെ തീക്ഷ്ണവിശ്വാസത്തോട് അദ്ദേഹത്തിന് യോജിപ്പായിരുന്നു.' ഈ വൈരാഗ്യദർശനം യുക്തി, കല, ശാസ്ത്രം തുടങ്ങിയ നാഗരികതയുടെ ഏതാണ്ടെല്ലാ ഘടകങ്ങളോടുമുള്ള തികഞ്ഞ അവിശ്വാസത്തോളം എത്തി.

മനുഷ്യരാശിയെ സേവിക്കുക എന്ന രണ്ടാമത്തെ ആദർശത്തെ ടാഗോർ ആദരിച്ചിരുന്നു. എന്നാൽ, ഇതിലും ഗാന്ധിയുടെ വ്യക്തിത്വം ശരീരത്തിന്റെ സ്വയം പീഡനവുമായി കെട്ടുപിണഞ്ഞുകിടക്കുന്നു. സേവിക്കുന്നതിന് കഴിവുണ്ടാകണമെങ്കിൽ സ്വന്തം വികാരങ്ങൾക്കുമേൽ പൂർണ്ണനിയന്ത്രണം നേടണമെന്ന് ഗാന്ധി വിശ്വസിച്ചു. അതിന് വിരക്തജീവിതവും ബ്രഹ്മചര്യവും ഉപവാസവും ആവശ്യമാണ്. ഇത്തരം അനുഷ്ഠാനങ്ങൾ അവയനുഷ്ഠിക്കുന്നവർക്കു സേവനത്തിന് ഉപയോഗിക്കുന്നതിനായി വലിയൊരളവിൽ ഊർജ്ജം സംഭരിച്ചുനൽകുന്നുണ്ട് എന്നായിരുന്നു ഗാന്ധിയുടെ അനുഭവം. ഫലത്തിൽ അത് വ്യക്തിയുടെ ഇച്ഛയെ മെരുക്കി, ബലപ്പെടുത്തി, ആത്യന്തികമായി ഒരു പ്രത്യേക ലക്ഷ്യത്തിലേയ്ക്കു നയിക്കാൻ തക്ക രീതിയിൽ താൽപര്യങ്ങളെയും മനോഭാവങ്ങളെയും ബോധപൂർവ്വം സങ്കുചിതമാക്കലായിരുന്നു. ടാഗോറിന്റെ സമ്പന്നമായ സംവേദനശക്തിക്കു വിപരീതമായി ഗാന്ധിയുടെ വ്യക്തിത്വം അസാധാരണമായ ഇച്ഛാശക്തിയാൽ വ്യതിരിക്തമായിരുന്നു. ആ ഇച്ഛാശക്തിയാകട്ടെ, സേവനത്തിനായി സമർപ്പിക്കപ്പെട്ടതെങ്കിലും, സ്പഷ്ടമായും സ്വേച്ഛാധിപത്യ സ്വഭാവമുള്ളതായിരുന്നു. നെഹ്റുപോലും ഇക്കാര്യം അംഗീകരിച്ചിരുന്നു; എന്നാൽ, ഈ വശത്തെ തന്റെ *സ്വാതന്ത്ര്യത്തിന്റെ പ്രശ്നങ്ങൾ* എന്ന പുസ്തകത്തിൽ കുറച്ചു വിശദമായി വിശകലനം ചെയ്തത് എം.എൻ.റോയ് ആയിരുന്നു. ലൂഥറെയും കാൽവിനെയും കുറിച്ചുള്ള എറിക്ഫ്രോമിന്റെ പഠനത്തെ പിന്തുടർന്നുകൊണ്ട് അദ്ദേഹം ഗാന്ധിയൻ മതാത്മക ധർമ്മശാസ്ത്രത്തിന്റെ ഹൃദയത്തിൽ ഉള്ളത് 'സ്വാതന്ത്ര്യത്തോടുള്ള ഭയം' ആണ് എന്ന് സൂചിപ്പിച്ചു.

ഈ പ്രമാണവൈരുദ്ധ്യം സ്പഷ്ടമാണ്; എന്നിരിക്കിലും, അവരുടെ പരസ്പരമുള്ള ആദരവ് വെറുമൊരു ഉപചാരമായിരുന്നില്ല. ഗാന്ധിയെ സംബ

ന്ധിച്ച് ധൈഷണികമായ വിയോജിപ്പുകൾ യാതൊരു ഫലവും സൃഷ്ടിച്ചില്ല; അദ്ദേഹം ടാഗോറിന്റെ 'അസാധാരണമായ ജീവിതവിശുദ്ധിയെ' വിലമതിച്ചു. വിവാദങ്ങൾക്ക് തുടക്കമിടുന്നതിൽനിന്ന് അദ്ദേഹം എപ്പോഴും ഒഴിഞ്ഞുനിന്നു; പകരം, അദ്ദേഹം അഹിംസയോടും അധികാരവികേന്ദ്രീകരണത്തോടും ലക്ഷ്യമാർഗ്ഗങ്ങളുടെ പരസ്പരാശ്രിതത്വത്തോടുമുള്ള തങ്ങളുടെ പൊതുവായ പ്രതിബദ്ധതയ്ക്ക് ഊന്നൽ നൽകി. അതോടൊപ്പം, ഗോഖലെയുടെയും (1915), തിലകന്റെയും (1920) മരണാനന്തരം ഇന്ത്യൻ പൊതുജീവിതത്തിൽ ഗാന്ധിയുടെ സ്ഥാനം വർദ്ധമാനമായ രീതിയിൽ ഏകാന്തമായ ഔന്നത്യത്തിന്റേതായി മാറി; അദ്ദേഹത്തിന് അനേകം അനുയായികളും ഏതാനും രാഷ്ട്രീയ എതിരാളികളും ഉണ്ടായിരുന്നു; എന്നാൽ, അദ്ദേഹം ടാഗോറിൽ കണ്ടത് നിസ്വാർത്ഥമായ വിമർശനത്തോടെ സൗഹൃദം കാണിച്ച 'മഹാനായ കാവൽഭട'നെയാണ്. എന്തായാലും, അദ്ദേഹം ടാഗോറുമായി മാർട്ടിൻ ബൂബർ പറഞ്ഞ അർത്ഥത്തിലുള്ള അകൃത്രിമമായ ഒരു 'സംവാദ'ത്തിൽ എപ്പോഴെങ്കിലും ഏർപ്പെട്ടിരുന്നോ എന്ന കാര്യത്തിൽ എനിക്കു സന്ദേഹമുണ്ട്.

ടാഗോറിന്റെ മനോഭാവം അതിസങ്കീർണ്ണവും സചേതനവുമായിരുന്നു. അത് അടിസ്ഥാനപരമായി സമ്മിശ്രഭാവങ്ങൾ ഉൾക്കൊള്ളുന്നതായിരുന്നു എന്നു ഞാൻ കരുതുന്നു. അദ്ദേഹത്തിന് ഈ ധ്രുവാഭിമുഖത (Polarity) സൗകര്യപൂർവ്വം അവഗണിക്കാൻ പറ്റാത്തത്ര യാഥാർത്ഥ്യമായിരുന്നു. ഗാന്ധിയുടെ ധാർമ്മികമതാചാരനിഷ്ഠമായ (Puritanical) രാഷ്ട്രീയത്തിൽ സർഗ്ഗാത്മകമായ ഭാവനയോടുള്ള ഒരു ഭീഷണിയാണ് അദ്ദേഹം കണ്ടത്. ഗാന്ധിയുടെ ഇന്ദ്രിയനിഗ്രഹം, ശാസ്ത്രവിരോധം, ജനങ്ങളുടെ വിശ്വാസശീലം എന്ന അയുക്തികശക്തിയെ ചൂഷണംചെയ്യൽ, ആചാരങ്ങളിലും വ്രതങ്ങളിലുമുള്ള കടുംപിടുത്തം, ചർക്കയിലുള്ള വിശ്വാസം, ആധുനികവൽക്കരണത്തോടും പാശ്ചാത്യമായവയോടുമുള്ള നിഷേധാത്മക മനോഭാവം - ഇവയോടൊന്നും സന്ധിചെയ്യാൻ അദ്ദേഹം തയ്യാറായില്ല.

എന്നാൽ, അതേസമയം ഗാന്ധിയിൽ അദ്ദേഹം ആത്മാർത്ഥമായി ആദരിച്ചിരുന്ന ഒരുപാടു കാര്യങ്ങൾ ഉണ്ടായിരുന്നു. ഗാന്ധിയുടെ കീഴടക്കാനാകാത്ത ചേതന, സ്വാർത്ഥതയിൽ നിന്നുള്ള മുക്തി, രാഷ്ട്രീയത്തിൽ അഹിംസയുടെയും ധാർമ്മികതയുടെയും ആചരണം, സേവനത്തോടുള്ള സമർപ്പണം, സാമാന്യജനങ്ങളുമായുള്ള താദാത്മ്യം - ഇവ അവയിൽ ചിലതാണ്. ഇതിനൊക്കെ പുറമെ ഗാന്ധിയുടെ 'കർമ്മോത്സുകത'യെ, 'പൂർണ്ണമായും തന്റെ ആശയങ്ങളുമായി താദാത്മ്യം പ്രാപിച്ച, തന്റെ സമഗ്രസത്തയുമായി കാഴ്ചപ്പാടുകളെ പൂർണ്ണമായും സംയോജിപ്പിച്ച ഒരു സമ്പൂർണ്ണ മനുഷ്യന്റെ മഹത്തായ ജീവശക്തി'യെ അദ്ദേഹം വിലമതിച്ചു. ഈ ആന്തരികമായ ഐക്യവും ധാർമ്മികമായ ചലനാത്മകതയുമാണ് പരമ്പരാഗതമായി നിഷ്ക്രിയരായ ഇന്ത്യൻ ജനതയെ ചലിപ്പിച്ച് അഹിംസാത്മ

കമായ നിസ്സഹകരണ പ്രസ്ഥാനത്തിലേയ്ക്ക് അടുപ്പിക്കാൻ ഗാന്ധിയെ പ്രാപ്തനാക്കിയത്. ജനതയിൽ അന്തർലീനമായ ധീരതയെയും ആത്മവിശ്വാസത്തെയും സമർപ്പണത്തിനും നിർമ്മാണ പ്രവർത്തികൾക്കും ഉള്ള അവരുടെ കഴിവിനെയും ഉണർത്താൻ ടാഗോർ എപ്പോഴും ആഗ്രഹിച്ചിരുന്നു. എന്നാൽ, അത് തന്റെ കഴിവുകൾക്ക് അപ്പുറത്താണെന്നും അദ്ദേഹത്തിനറിയാമായിരുന്നു. ഗാന്ധിയുടെ നേതൃത്വത്തോടുള്ള ഇന്ത്യൻ ജനതയുടെ ആശ്ചര്യകരമായ പ്രതികരണം ടാഗോറിനെ അഗാധമായി ആകർഷിക്കുകയുണ്ടായി.

എന്നിരിക്കിലും, അദ്ദേഹത്തിന്റെ ആശങ്കകൾ ഒരിയ്ക്കലും കാര്യമായി കുറയുകയുണ്ടായില്ല. എന്തെന്നാൽ, 'തന്റെ ആശയങ്ങളുമായി പൂർണ്ണമായും താദാത്മ്യം പ്രാപിച്ച' ഈ മനുഷ്യൻ വളച്ചുകെട്ടില്ലാത്തതും വളയ്ക്കാനാകാത്തതുമായ ആശയങ്ങളുള്ള ഒരു കടുത്ത മതനിഷ്ഠൻ (Puritan) കൂടിയായിരുന്നു. മാത്രമല്ല, ജനങ്ങളുമായുള്ള അദ്ദേഹത്തിന്റെ അസാധാരണമായ ബന്ധത്തിൽ, താൽമോന്റെ ഭാഷയിൽ പറഞ്ഞാൽ, 'സമഗ്രാധിപത്യപരമായ ജനാധിപത്യ'ത്തിലേയ്ക്കു നയിക്കുന്ന അയുക്തികതയുടെയും രക്ഷകത്വ (Messianism)ത്തിന്റെയും വഞ്ചകമായ ഘടകങ്ങളുമുണ്ട്. അതുകൊണ്ട്, ടാഗോറിന് ഗാന്ധിയുടെ പ്രസിദ്ധമായ കണ്ടെത്തലിന്റെ പ്രത്യേകാവകാശം പങ്കുവയ്ക്കാൻ കഴിഞ്ഞില്ല; പകരം, അദ്ദേഹം ഒരുതരം ആത്മവഞ്ചനയുടേതായ (mauvaise foi) നിഷ്കളങ്ക ശുഭാപ്തി വിശ്വാസത്തോട് തീവ്രവേദനയോടുകൂടിയ സമ്മിശ്രവികാരമാണ് പുലർത്തിയത്.

(ശിവനാരായൺ റായ് - ബംഗാളിലെ ചിന്തകനും ഇന്ത്യയിലെയും വിദേശത്തെയും സർവ്വകലാശാലകളിൽ അധ്യാപകനും ആയിരുന്നു)

## ഭരദ്വാജമുനിയുടെ വൈമാനികശാസ്ത്രം

"നമ്മുടെ മഹത്തായ പ്രാചീനസംസ്കാരത്തിന്റെയും പൈതൃകത്തിന്റെയും മാഹാത്മ്യം അവർ പാടിപ്പുകഴ്ത്തുന്നു. ശാസ്ത്രത്തെക്കുറിച്ച് നമുക്കുള്ളതിനെക്കാൾ മികച്ച അറിവ് നമ്മുടെ പൂർവികൻമാർക്കുണ്ടായിരുന്നുവെന്നതിനും വേദകാലത്തെ മഹർഷിമാർക്ക് വിമാനത്തെക്കുറിച്ചും അണ്വായുധങ്ങളെക്കുറിച്ചും അറിയാമായിരുന്നു എന്നതിനും അവർ *മഹാഭാരത*ത്തിൽനിന്നും *രാമായണ*ത്തിൽനിന്നും തെളിവ് കണ്ടുപിടിക്കുന്നു. ഇവരുടെ ബുദ്ധിശൂന്യതയും സങ്കുചിതത്വവും അമ്പരിപ്പിക്കുന്നതാണ്. ചരിത്രത്തിന്റെയും സമൂഹശാസ്ത്രത്തിന്റെയും ഹരിശ്രീ പോലും അവർക്ക് ഉൾക്കൊള്ളാൻ കഴിയുന്നില്ല. ഒരു മഹർഷി ഇച്ഛിക്കുന്നതുകൊണ്ട് മാത്രം വ്യവസായവൽക്കരണത്തിന് മുമ്പുള്ള സമൂഹത്തിൽ, വളർന്ന് വികസിച്ച സാങ്കേതികവിദ്യ രൂപംകൊള്ളുമായിരുന്നില്ല."
(***ബുദ്ധിജീവികളും മതപുന:രുദ്ധാരണവും*** - ചിന്ത പബ്ലിഷേഴ്സ്)

**ജസ്റ്റിസ് ഒ.ചിന്നപ്പറെഡ്ഡി**

THE VIMANA

വെല്ലൂരിലെ സെന്റ് ജോർജ്ജ് കോട്ടയിലുള്ള മ്യൂസിയത്തിൽ
പ്രദർശിപ്പിച്ചിട്ടുള്ള പ്രാചീനഭാരതീയ വിമാനത്തിന്റെ രേഖാചിത്രം

ലേഖനം

# ഗാന്ധിയുടെ ഗീതാവ്യാഖ്യാനം : ഒരു നരവംശശാസ്ത്ര വിശകലനം

അഗേഹാനന്ദഭാരതി

ആധുനിക തത്ത്വചിന്തകരും - കൃത്യമായി പറഞ്ഞാൽ വിറ്റ്ഗെൻസ്റ്റൈനിനു ശേഷമുള്ളവർ - സാമൂഹികഘടനയുടെയും രക്തബന്ധത്തിന്റെയും സാമ്പ്രദായിക മണ്ഡലത്തേക്കാൾ പ്രത്യയശാസ്ത്രത്തിൽ തൽപ്പരരായ സാംസ്കാരിക നരവംശശാസ്ത്രജ്ഞൻമാരും ഒരു മൗനസമ്മതത്തിൽ എത്തിച്ചേർന്നിട്ടുണ്ട്: തങ്ങളുടെ ആധാരതത്ത്വങ്ങൾ (Axioms) വിവരണത്തിന്റെ ആരംഭത്തിലെവിടെയെങ്കിലും പ്രസ്താവിക്കുക. ഒരു നരവംശ ശാസ്ത്രജ്ഞൻ എന്ന നിലയിലും തത്ത്വശാസ്ത്രജ്ഞൻ എന്ന നിലയിലും ഇതാണ് ഞാൻ ആദ്യം ചെയ്യേണ്ടത്.

ഞാൻ ഗാന്ധിയുടെ ഒരു ആരാധകനല്ല. ഹിന്ദുമതത്തെയും മറ്റു മതങ്ങളെയും പറ്റിയുള്ള പല കാര്യങ്ങളിലും ഗാന്ധിയുടെ നിലപാട് തെറ്റായിരുന്നു എന്ന് ഞാൻ വിശ്വസിക്കുന്നു. രാഷ്ട്രീയപരമോ മറ്റു സാഹചര്യത്താൽ നീതീകരിക്കാവുന്നതോ ആയ ലക്ഷ്യങ്ങൾക്കായി തനിക്കറിയാവുന്ന കാര്യങ്ങളെ അദ്ദേഹം മറച്ചുവെച്ചു എന്നും ഞാൻ വിശ്വസിക്കുന്നു. ഒരുപക്ഷെ, അത്തരം മറച്ചുവെയ്ക്കലുകളിൽ ഏറ്റവും സ്പഷ്ടമായതായിരുന്നു ബുദ്ധമതത്തെയും ബൗദ്ധൻമാരെയും പറ്റിയുള്ള പ്രസ്താവന. അതിൽ അദ്ദേഹം ബുദ്ധൻ ദൈവത്തിൽ വിശ്വസിച്ചിരുന്നു എന്നു ശഠിക്കുകയും ഈശ്വരവാദം ഉദ്ബോധിപ്പിച്ചിരുന്നു എന്ന് ധ്വനിപ്പിക്കുകയും ചെയ്തു. നയപരമായ കാരണങ്ങളാൽ വസ്തുതാപരമായ വിവരങ്ങളെ വക്രീകരിക്കാനുള്ള ഒരു രാഷ്ട്രീയക്കാരന്റെ പ്രത്യേകാവകാശത്തിൽ ഞാൻ വിശ്വസിക്കുന്നില്ല.

രണ്ടാമതായി, ഗാന്ധിയുടെ കടുത്ത മതധർമ്മാചാരനിഷ്ഠ (Puritanism) രോഗാതുരവും സാമൂഹികമായി അപ്രായോഗികവും എന്ന നിലയിൽ ഞാൻ തിരസ്കരിക്കുന്നു. 'സന്തതികൾക്കുവേണ്ടിയുള്ള ആഗ്രഹം ഇല്ലാത്ത ലൈംഗികബന്ധം ഒരു കുറ്റകൃത്യമാണ്' എന്നതുപോലുള്ള അദ്ദേഹത്തിന്റെ അനേകം പ്രസ്താവനകൾ യുക്തിബോധവും ധാർമ്മികസംസ്കാരവുമുള്ള ആധുനികനായ ഒരാളെയും ആകർഷിക്കില്ല. എങ്കിലും, ഈ അർത്ഥത്തിൽ ഗാന്ധി ആധുനികഭാരതത്തിന്റെ കേന്ദ്രഭാവത്തെ സംഗ്രഹിച്ചിരിക്കുന്നു. ഒരുപക്ഷെ, ഓരോ രാജ്യത്തിലും വാർപ്പുമാതൃകയിലുള്ള ആക്ഷേപരീതിയിലല്ലാതെ സ്പർശിക്കാത്ത മേഖലകളുണ്ട്; അമേരിക്കയിൽ കമ്മ്യൂണിസം, ഇന്ത്യയിൽ ലൈംഗികത. എന്നാൽ, അത്തരം കാതലായ തിര

സ്കാരങ്ങൾ സാമൂഹിക നരവംശശാസ്ത്രജ്ഞന് പ്രസക്തമായ കാര്യങ്ങളാണ്. എന്തായാലും, ഏതൊരു കാലഘട്ടത്തിലും ഒരു രാഷ്ട്രത്തിന്റെ പ്രഭാവം ആ രാഷ്ട്രത്തിന്റെ പ്രത്യയശാസ്ത്രപരമായ ആകർഷണകേന്ദ്രത്തെ പ്രതിനിധാനം ചെയ്യണം. സാങ്കേതികവിദ്യയുടെയും ആധുനികതയുടെയും മതേതരത്വത്തിന്റെയും അലങ്കാരങ്ങളാൽ പ്രച്ഛന്നമാക്കപ്പെട്ടതെങ്കിലും ഇന്ത്യയുടെ ആകർഷണകേന്ദ്രം സംന്യാസം (Asceticism) ആണെന്ന കാര്യത്തിൽ എനിക്കു സംശയമൊന്നുമില്ല.

ആധുനിക ഇന്ത്യൻ ചിന്തയ്ക്കുമേലുള്ള ഭഗവദ്ഗീതയുടെ സ്വാധീനത്തെക്കുറിച്ച് ചിലത് സൂചിപ്പിക്കാം. ഇതോടൊപ്പം, ഹൈന്ദവ പാരമ്പര്യത്തിലുള്ള അതിന്റെ യഥാർത്ഥ പദവിയെയും സ്വാതന്ത്ര്യത്തിനു മുമ്പും പിമ്പുമുള്ള ഈ ദേശത്തിന്റെ രാഷ്ട്രീയവും സാംസ്കാരികവുമായ ചരിത്രത്തിൽ ഈ കൃതിക്കു നൽകപ്പെട്ട സ്ഥാനത്തെയും കുറിച്ച് പറയാം. തീർച്ചയായും, ഗാന്ധിയുടെ ഗീതാവ്യാഖ്യാനമായിരിക്കും ഈ ലേഖനത്തിന്റെ കേന്ദ്രം. അതിനെ സമകാലികമായ ഗാന്ധിയൻ ഇതര വ്യാഖ്യാനങ്ങളുമായി ചുരുക്കത്തിൽ താരതമ്യപ്പെടുത്തുകയും ചെയ്യാം.

ആരംഭത്തിൽ നമുക്ക് ഒരു വൈരുദ്ധ്യത്തെ അഭിമുഖീകരിക്കേണ്ടതുണ്ട്: സംസ്കൃതം അറിയാത്തവരും ഇന്ത്യൻ കൃതികളെക്കുറിച്ചുള്ള നേരിട്ടുള്ള അറിവില്ലാത്തവരുമായ, തദ്ദേശീയരും പാശ്ചാത്യരുമായ ഇന്ത്യൻ പഠിതാക്കൾ ഗീതയെ ഇന്ത്യയുടെ സാംസ്കാരിക വ്യവഹാരത്തിലെ കേന്ദ്രസ്ഥിതവും പരമപ്രധാനവും സർവ്വവ്യാപകവുമായ സൂചിതം (Referent) ആയിട്ടാണ് കാണുന്നത്; മാത്രമല്ല, വ്യക്തിപ്രഭാവമുള്ള ഇന്ത്യൻ നവോത്ഥാന നായകൻമാരുടെ ഇടയ്ക്കിടെ ഉണ്ടാകുന്ന വ്യാഖ്യാനങ്ങൾ ഈ കാഴ്ചപ്പാടിനെ ദൃഢീകരിക്കുകയും ചെയ്യുന്നു. ഇതിനുമുമ്പുള്ള ആരെയുംപോലെ ഗാന്ധി ഗീതയെ മനസ്സിലാക്കിയിരുന്നു. ഈ കൃതിക്ക് അദ്ദേഹം നൽകിയ വ്യാഖ്യാനം അദ്ദേഹത്തിന്റെ അനുയായികൾ പിന്നീട് 'ഗാന്ധിയൻ തത്ത്വശാസ്ത്രം' എന്നു വിളിച്ച ആശയങ്ങളുടെ മൂശയായിത്തീരുകയും ചെയ്തു.

ഗാന്ധിയും അദ്ദേഹത്തിന്റെ അനുയായികളും ഉപയോഗിച്ച 'വേദം', അല്ലെങ്കിൽ 'ശാസ്ത്രം' എന്നീ പദങ്ങൾ ബൗദ്ധ-ജൈന കൃതികളടക്കമുള്ള എല്ലാ മതഗ്രന്ഥങ്ങളെയും സൂചിപ്പിക്കുന്നു: എങ്കിലും, ഭഗവദ്ഗീത ഏറ്റവും അസന്ദിഗ്ദ്ധവുമായ സൂചിതം ആയി നിലകൊള്ളുന്നു. ഹിന്ദുമതത്തിന്റെ വേദപുസ്തകങ്ങളുടെ ശ്രേണിയിൽ വളരെ ഉയർന്ന പദവിയുള്ള മറ്റു ഗ്രന്ഥങ്ങളുമായി താരതമ്യപ്പെടുത്തുമ്പോൾ ഈ ഗ്രന്ഥത്തിന് അമിതമായ പ്രാധാന്യമാണ് നൽകപ്പെട്ടിട്ടുള്ളത്. ആരണ്യകങ്ങൾ, ബ്രാഹ്മണങ്ങൾ, ഉപനിഷത്തുകൾ എന്നിവയടങ്ങുന്ന വേദം ശ്രുതിയാണ്; ഇതിഹാസത്തിന്റെ ഭാഗമെന്ന നിലയിൽ ഗീത സ്മൃതിയാണ്. ഒരു ഹിന്ദുജാതിയിൽ ജനിച്ച ആൾ എന്ന നിലയിലാണ് സാമൂഹികശാസ്ത്രം ഒരു ഹിന്ദുവിനെ നിർവ്വചിക്കുന്നത്. ഈ നിർവ്വചനത്തിൽ നിന്നു വിഭിന്നമായി എല്ലാ ഹിന്ദുക്കളോടും കൂട്ടിച്ചേർക്കാ

വുന്ന ഏക വിശേഷണം അവർ ഇതര ജ്ഞാനോപാധികളായ പ്രത്യക്ഷാനുമാനങ്ങൾക്കു തുല്യമായി ശ്രുതിയുടെ പ്രാമാണ്യത്തെ സ്വീകരിക്കുന്നു എന്നതാണ്. ഗാന്ധിയൻമാർ ഈ മട്ടിലുള്ള നിർവ്വചനം 'സങ്കുചിതവും' അന്ധവിശ്വാസപരവും പഴഞ്ചനുമാണെന്നു പറഞ്ഞ് കടുത്ത അസഹ്യത പ്രകടിപ്പിക്കുന്നു. ഗാന്ധിക്കുശേഷമുള്ള ഹിന്ദുക്കളുടെ ഹിന്ദുവിനെക്കുറിച്ചുള്ള സങ്കല്പത്തെ വലിയ കുഴപ്പമില്ലാതെ താഴെ പറയുന്ന മട്ടിൽ നിർവ്വചിക്കാനാകുമെന്ന് ഞാൻ വിചാരിക്കുന്നു: 'സത്യത്തിന്റെ സാർവ്വലൗകികതയിലും എല്ലാ മതങ്ങളുടെയും മൗലികമായ ഐക്യത്തിലും വിശ്വസിക്കുന്നവൻ ഹിന്ദു'. നവോത്ഥാന ഹിന്ദുമതത്തിന്റെ വ്യവഹാരമണ്ഡലത്തിന്റെ പരിധിക്കകത്ത് പൂർണ്ണമായും നിൽക്കുന്നതാണ് ഈ പ്രസ്താവന. ഓരോ നല്ല വ്യക്തിയെയും അല്ലെങ്കിൽ മതബോധമുള്ള ആളെയും ഹിന്ദു എന്ന് വിളിക്കണമെന്നാണ് ഉത്തരഗാന്ധിയൻ കാഴ്ചപ്പാട്. വേദത്തിന്റെ - ബൈബിളും ഖുറാനും പോലുള്ള വേദത്തിന്റെ അല്ല, മറിച്ച് നാലു സംഹിതകൾ മുതലായവയുടെ - പ്രാമാണികതയെ സ്വീകരിക്കുന്ന ആളാണ് ഹിന്ദു എന്ന സാമ്പ്രദായിക പണ്ഡിത കാഴ്ച്ചപ്പാടിനെ അത് പല അളവിലുള്ള ധാർമ്മിക രോഷത്തോടെ തള്ളിക്കളയുന്നു.

ഗാന്ധിയുടെ സഞ്ചയവാദ (Eclecticism)പരമായ സൈദ്ധാന്തിക തന്ത്രം ഗാന്ധിയൻ ഹിന്ദുക്കൾ പങ്കുവെയ്ക്കുന്ന സൂക്ഷ്മമായ വൈരുദ്ധ്യാത്മക ക്രമത്തിലാണ് പ്രവർത്തിക്കുന്നത്. ഗാന്ധിയുടെ ഗീതാവായന നിർദ്ദേശരൂപ (Recommendatory) ത്തിലുള്ളതാണ്; ഒരർത്ഥത്തിലും വ്യാഖ്യാനാത്മക (Exegetical)മല്ല. അരവിന്ദനെയും രാമകൃഷ്ണമഠത്തിലെ സംന്യാസിമാരെയും ശിവാനന്ദയെയും മറ്റു നവോത്ഥാന സംന്യാസിമാരെയും പോലുള്ള മധ്യകാല-ആധുനിക പണ്ഡിതൻമാരുടെ ഗീതാവായന വ്യാഖ്യാനാത്മകമായിരുന്നു. ഭഗവദ്ഗീതയെ ഒരു വേദപാഠമായി സ്വീകരിക്കാൻ ഗാന്ധി ഇന്ത്യൻ ശ്രോതാക്കളോട് ആവശ്യപ്പെട്ടു. ശ്രുതിയും സ്മൃതിയും തമ്മിലുള്ള പ്രവർത്തിപരമായ വ്യത്യാസം പരിഗണിക്കാതെ അദ്ദേഹം ഹിന്ദുമതത്തിന്റെ സുവിശേഷമാണ് ഗീത എന്ന് ശഠിച്ചു. അദ്ദേഹത്തിന്റെ ഈ ശാഠ്യത്തിന്റെ പ്രധാന കാരണം ഗീതാതത്ത്വങ്ങളുടെ ഒരേ മട്ടിലുള്ള പ്രയോഗക്ഷമതയിൽ തേടണം: ഉപനിഷത്തുകളെയും മറ്റു വേദപ്രമാണങ്ങളെയും സാമൂഹികകേന്ദ്രിതമായി വ്യാഖ്യാനിക്കുക എന്നത് തികച്ചും അസാദ്ധ്യമാണ്. അതേസമയം ഗീത സാമൂഹികമായ ധാർമ്മികവൽക്കരണത്തിന് തീർച്ചയായും ഇടംനൽകുന്നുണ്ട്. മൂലഗ്രന്ഥത്തിന്റെ കേന്ദ്ര 'സന്ദേശ'ത്തിൻമേൽ വായനക്കാരൻ നൽകുന്ന ഊന്നലിനെ ആശ്രയിച്ച്, അയാൾക്ക് അതിൽ ഒരു വ്യക്തിദൈവത്തോടുള്ള ഭക്തിയുടെയോ നിഷ്കാമകർമ്മത്തിന്റെയോ മാർഗ്ഗനിർദ്ദേശങ്ങൾ കാണാൻ കഴിയും. ഒരാൾക്ക് അതിലെ മാനസിക - പരീക്ഷണപരമായ, യോഗസംബന്ധമായ ഭാഗങ്ങൾക്ക് ഊന്നൽ നൽകാം. ശ്രീ അരവിന്ദന്റെ സമീപനം അടിസ്ഥാനപരമായി ഇത്തരത്തിലുള്ളതാണ്. അതേസ

മയം വേറൊരാൾക്ക് ഈ വശത്തെ ഒരു കുഴപ്പവുമില്ലാതെ അവഗണിക്കാനും കഴിയും. ഗീതയിലെ ജ്ഞാനകാണ്ഡത്തെ വികസിപ്പിക്കാൻ ശ്രമിച്ചിട്ടുള്ളത് അദ്വൈത പണ്ഡിതൻമാർ മാത്രമാണ്; ഗീതയെ അദ്വൈതവാദപരമായ കൃതിയായി വ്യാഖ്യാനിക്കാനുള്ള ശങ്കരാചാര്യരുടെ ശ്രമമാകട്ടെ, ഏറെക്കുറെ ദയനീയവും വലിച്ചുനീട്ടിയതുമാണ്. ഭഗവദ്ഗീതയുടെ കർത്താവിന് അദ്വൈത കാഴ്ചപ്പാടൊന്നും ഉണ്ടായിരുന്നില്ല; വാസ്തവത്തിൽ, അദ്ദേഹം അല്ലെങ്കിൽ അവർ ശ്രുതികളും മറ്റ് ആദ്യകാല മതഗ്രന്ഥങ്ങളും മുന്നോട്ടുവച്ച അദ്വൈതപരവും അഭ്യൂഹാത്മകവും അമൂർത്തവുമായ പ്രവണതയെ എതിർക്കുകയാണ് ചെയ്തിട്ടുള്ളത്.

ഈ സ്മൃതിയുടെ ഉദ്ബോധനങ്ങളെക്കുറിച്ചുള്ള ഗാന്ധിയുടെ വായനയെ ഇപ്പോൾ ചുരുക്കിപ്പറയാൻ കഴിയും: അത് ലളിതവും വളച്ചുകെട്ടില്ലാത്തതും ദൈവശാസ്ത്രപരമായ സങ്കീർണ്ണതയില്ലാത്ത വ്യാഖ്യാനവും ഇരുപതാം നൂറ്റാണ്ടിലെ ഇന്ത്യയിലെ ഏറ്റവും വ്യക്തിപ്രഭാവമുള്ള ആളുടെ സാമൂഹിക-രാഷ്ട്രീയ സദ്ധാന്തങ്ങളെ പോഷിപ്പിക്കുന്നതുമായിരുന്നു. 'എനിയ്ക്ക് വ്യക്തിപരമായി അനുഭവിച്ചറിയാൻ കഴിയാത്ത വേദവാക്യങ്ങളെ ഞാൻ ഒരിയ്ക്കലും ഉദ്ധരിക്കില്ല' എന്ന പ്രസ്താവന വളരെ ശ്രദ്ധാർഹമാണ്. സാമൂഹിക-രാഷ്ട്രീയ വ്യാഖ്യാനങ്ങൾക്കു വിധേയമാകാത്ത ഗീതാഭാഗങ്ങളെ അദ്ദേഹം ഉദ്ധരിച്ചിട്ടില്ല എന്നതാണ് അതിന്റെ നിഷേധാത്മകമായ വിവക്ഷിതാർത്ഥം. അതുകൊണ്ട് ഈ കൃതിയിലെ യോഗത്തെയും ജ്ഞാനത്തെയുംകുറിച്ചുള്ള ഭാഗങ്ങളെ അവഗണിക്കുകയോ ഒട്ടും ആലോചിക്കാതെ നിസ്സാരമാക്കിത്തള്ളുകയോ ചെയ്യാം. വ്യക്തിപ്രഭാവമുള്ള ഒരാൾ ആശയപരമായ ഒരംശത്തെ അവഗണിക്കുമ്പോൾ അയാളുടെ ശ്രോതാക്കളും അതിനെ വിസ്മരിക്കുന്നു.

ഗാന്ധിയുടെ മുഖ്യ ആശയങ്ങളായ സത്യഗ്രഹവും അഹിംസയും – ഇവ പരസ്പരം ബന്ധമുള്ള പദങ്ങളായിട്ടാണ് അദ്ദേഹം കാണുന്നത് – ഭഗവദ്ഗീതയുടെ ഉദ്ബോധനങ്ങളും തമ്മിലുള്ള ബന്ധത്തെക്കുറിച്ച് ബോൺഡുറന്റ്, ഡി.എം.ദത്ത, രാധാകൃഷ്ണൻ എന്നിവർ ഗൗരവമായ പഠനം നടത്തിയിട്ടുണ്ട്. ആശയപരമായ ഒരു വഴികാട്ടി (vade-mecum) എന്ന നിലയിൽ ഭഗവദ്ഗീതയെ ഗാന്ധി തെരഞ്ഞെടുത്ത പശ്ചാത്തലത്തെ അന്വേഷിക്കുന്ന ഗൗരവമുള്ള ഏതൊരു പണ്ഡിതനും ബോൺഡുറന്റിന്റെയും ദത്തയുടെയും പുസ്തകങ്ങൾ വായിക്കണം. അതുകൊണ്ട്, ഗാന്ധിയുടെ ശ്രദ്ധേയമായ ഗീതാവ്യാഖ്യാനത്തെക്കുറിച്ചുള്ള എന്റെ ധാരണയെ അവതരിപ്പിക്കട്ടെ.

അടിസ്ഥാനപരമായി മാനവികവാദപരമായ ഒരാശയമായ വ്യക്തിസ്വാതന്ത്ര്യത്തെ ഈ കൃതിയിലേയ്ക്ക് അദ്ദേഹം തിരുകിക്കയറ്റി എന്നാണ് എനിക്കാദ്യം തോന്നുന്നത്. 'തെരഞ്ഞെടുക്കാനുള്ള സ്വാതന്ത്ര്യം എന്നർത്ഥത്തിൽ, മനുഷ്യനാണ് അവന്റെ വിധിയുടെ സ്രഷ്ടാവ് എന്നതാണ് ഗീത

യുടെ മുഖ്യ അനുശാസനം. ഈ അനുശാസനത്തിലൂടെയാണ് ഞാൻ സ്വാത ന്ത്ര്യത്തെ ഉൾക്കൊണ്ടിട്ടുള്ളത്.' 'ഹേ അർജ്ജുന! ചക്രത്തിലേറ്റിയിരിക്കുന്ന വസ്തുക്കളെപ്പോലെ സകലപ്രാണികളെയും തന്റെ മായാശക്തിയാൽ തത്തൽകർമ്മങ്ങളിൽ പ്രവർത്തിപ്പിച്ചുകൊണ്ട് ഈശ്വരൻ സകലപ്രാണിക ളുടെയും ഹൃദയത്തിൽ ഇരിക്കുന്നു' എന്ന ധാരാളം ഉദ്ധരിക്കപ്പെടുന്ന ഭഗ വദ്ഗീതാശ്ലോകം (18/61) എങ്ങനെ ഇതുമായി പൊരുത്തപ്പെടുമെന്ന് എനി ക്കറിയില്ല. ഗീതയുടെ പതിനെട്ടാമദ്ധ്യായം അതിവിശിഷ്ടമായ ഒരു ഭക്തിപ്ര ഭാഷണമാണ്. ഈ കൃതിയെ അക്ഷരാർത്ഥത്തിലോ, വ്യാഖ്യാനമില്ലാതെയോ വായിക്കുന്ന ഒരു പഠിതാവിന് - അയാൾ പാരമ്പര്യത്തോട് കൂറുള്ളവനോ അല്ലാത്തവനോ ആകട്ടെ - ഒരു കാര്യം ബോദ്ധ്യപ്പെടും: ഗീതയുടെ കാത ലായ ഉദ്ബോധനം ഒരു വ്യക്തിദൈവത്തോടുള്ള ഭക്തിയാണ്. ആ ഭക്തിയാക ട്ടെ, കർമ്മത്തെയും യോഗത്തെയും ഉല്ലംഘിക്കുകയും ജ്ഞാനത്തെ, അമൂർത്തമായ അന്വേഷണത്തെ വളരെ പിന്നിൽ ഉപേക്ഷിക്കുകയും ചെയ്യു ന്നു. ഈ നിലയ്ക്കു വൈയക്തികമായ ഭക്തി ധാർമ്മികവും പ്രായോഗിക വുമായ അനിശ്ചിതത്വത്തിന് തുല്യമാകുന്നു. ഈ പ്രസ്താവനയിലൂടെ ഗാന്ധി ഒരുതരം പരിഷ്കരിച്ച നിർണ്ണയവാദത്തെ പ്രകടിപ്പിക്കാൻ ഉദ്ദേശിക്കാത്ത പക്ഷം ഈ കൃതിയുടെ അർത്ഥത്തെ മറച്ചുപിടിക്കണം. അദ്ദേഹം ഈ പ്രസ്താവന നടത്തുമ്പോൾ മേൽപ്പറഞ്ഞ ശ്ലോകം 'മറന്നിരിക്കും' എന്ന് ഒട്ടും കരുതാനാവില്ല. തനിക്കു പറ്റുന്ന ഇടങ്ങളിൽ അദ്ദേഹം വ്യാഖ്യാനാത്മ കമായ പ്രസ്താവങ്ങളിലേയ്ക്കു മാറുന്നത് എന്നെ അസ്വസ്ഥനാക്കുകയും ചെയ്യുന്നു.

സത്യത്തിന്റെ പ്രശ്നത്തെ ഒരു വ്യാഖ്യാതാവ് കൈകാര്യം ചെയ്യുന്ന രീതി അയാളുടെ മുഖ്യപ്രവണതയെ വിമർശകനുമുമ്പിൽ വെളിപ്പെടുത്തു ന്നു. ഗാന്ധിയെ സംബന്ധിച്ച് സത്യത്തിന്റെ പ്രശ്നം ജ്ഞാനമീമാംസാപരമ ല്ല, മറിച്ച് സത്താമീമാംസാപരമാണ്. അദ്ദേഹം നിരന്തരം 'സത്യ'ത്തെ 'ദൈവ'വുമായി താദാത്മ്യപ്പെടുത്തുന്നതിൽനിന്ന് അതു വ്യക്തമാണ്. ആനു ഭവികമായ അർത്ഥത്തിലുള്ള 'സത്യ'ത്തോട് ഗാന്ധി തൽപരനായിരുന്നില്ല. ഏറെക്കുറെ വിരോധാഭാസപരമായ രീതിയിൽ അദ്ദേഹത്തിന്റെ ദൈവസ ങ്കല്പം കാന്റിയൻ സങ്കല്പത്തിന്റെ മട്ടിലായിരുന്നു: അസ്തിത്വമുള്ളതായ ദൈവം ദൈവശാസ്ത്രപരമായ ഒരു ദൈവമാണ്; 'സത്യ'മായ ദൈവം ധാർമ്മികപ്രവർത്തികളെ നിർദ്ദേശിക്കുന്ന ഒരു ധാർമ്മികദൈവമാണ്. ഗാന്ധി ഹിന്ദിയോ ഗുജറാത്തിയോ സംസാരിക്കുമ്പോൾപോലും ബോധപൂർവ്വമായോ അല്ലാതെയോ ഇംഗ്ലീഷിലേയ്ക്കു പിന്തിരിഞ്ഞുപോകാതെ അദ്ദേഹത്തിന്റെ പ്രബോധനത്തിന്, അത് എന്തായിരുന്നുവോ അതാകാൻ കഴിയുമായിരുന്നോ എന്ന് ഞാൻ സന്ദേഹിക്കുന്നു.

'പക്ഷെ, പാരസമണിയോടോ (സങ്കല്പമാത്രമായ ഒരു രത്നക്കല്ല്; ഇതുപയോഗിച്ച് താഴ്ന്നതരം ലോഹങ്ങളെ സ്വർണ്ണംപോലുള്ള ഉയർന്ന ലോഹ

ങ്ങളാക്കാമെന്ന് വിശ്വസിച്ചിരുന്നു - വിവ.) കാമധേനുവിനോടോ താരതമ്യ പ്പെടുത്താവുന്ന സത്യത്തെ ഒരാൾ എങ്ങനെയാണ് സാക്ഷാത്കരിക്കുക? ഏകാഗ്രചിത്തത്തോടെയുള്ള സമർപ്പണത്തിലൂടെയും (അഭ്യാസം) ജീവി തത്തിലെ മറ്റെല്ലാ താൽപര്യങ്ങളോടുമുള്ള നിർമ്മമതയിലൂടെയും (വൈരാ ഗ്യം) ആണ്.' ധർമ്മപ്രബോധന (Homiletic)ത്തിന്റെ പാരമ്പര്യത്തിൽപ്പെട്ട സാങ്കേതികപദങ്ങളെ ഗാന്ധി തികച്ചും സ്വതന്ത്രമായി ഉപയോഗിച്ചിട്ടുണ്ട്; അദ്ദേഹത്തിന്റെ ആവിഷ്കരണമാകട്ടെ, പൂർണ്ണമായും ഭഗവദ്ഗീതയിൽ അധി ഷ്ഠിതവും ആയിരുന്നു. സംന്യാസം, യോഗം, അഭ്യാസം, വൈരാഗ്യം എന്നി ങ്ങനെയുള്ള പദങ്ങൾക്കു പ്രാഥമികവും വ്യുൽപാദികവുമായ ഗീതാസാ ഹിത്യത്തിൽ ധാർമ്മികമായ ഒരു പ്രത്യേക അതിസ്വരമാണുള്ളത്. അതാക ട്ടെ, മധ്യകാല ഹൈന്ദവസാഹിത്യത്തിലെ ആസ്തികൃവാദ മാതൃകയിൽനിന്ന് വരുന്നതായി തോന്നിപ്പിക്കുകയും ചെയ്യുന്നു. ആസ്തിക്യവാദപരമായ (അ തായത് ഏകദൈവവാദപരമായ) വാദമുഖം ഇന്ത്യൻ മതാത്മക തർക്കവി ജ്ഞാനീയത്തിന്റെ (dialectic) ദാർശനികവും അനുമാനാത്മകവുമായ മുന്നോട്ടുപോക്കിനെ ദുർബലപ്പെടുത്തിയെന്ന് നിനിയൻ സ്മാർട്ട് ചൂണ്ടിക്കാ ണിച്ചിട്ടുണ്ട്. എന്നാൽ, കാലങ്ങളായി പാണ്ഡിത്യപൂർണ്ണമായ ഹിന്ദുമതം പ്രക ടിപ്പിച്ചിരുന്ന അനുമാനാത്മകരീതിയോട് ഗാന്ധിക്ക് തികഞ്ഞ വിരോധമാണു ണ്ടായിരുന്നത്. ഹൈന്ദവപണ്ഡിതൻമാർ സിദ്ധാന്തത്തെയും വാദമു ഖത്തെയും കൈകാര്യം ചെയ്യുന്ന രീതിയിൽ ഒരുപക്ഷെ, അധാർമ്മികവും നിരർത്ഥകവും അശ്ലീലാത്മകംപോലുമായ എന്തോ ഉണ്ട് എന്നദ്ദേഹം വിചാ രിച്ചു. ഇവിടെ ഗാന്ധി സ്വാമി വിവേകാനന്ദന്റെ വളരെ അടുത്താണ് നിൽക്കു ന്നത്; വിവേകാനന്ദന്റെ സ്വാധീനം അദ്ദേഹം സമ്മതിച്ചിട്ടില്ല എങ്കിലും. വിവേ കാനന്ദൻ പണ്ഡിറ്റുകളുടെ താർക്കികപ്രൗഢിയെ നന്നായി പ്രഹരിച്ചിരുന്നു; സംസ്കൃതത്തെയും മൂലഗ്രന്ഥങ്ങളെയും മുറപ്രകാരം പഠിക്കാനുള്ള അവ സരങ്ങളെയെല്ലാം അദ്ദേഹം വിജയകരമായി ചെറുക്കുകയും ചെയ്തു. പണ്ഡി തപ്രാമാണ്യത അധികപ്പറ്റും സാമൂഹിക പരിഷ്കരണത്തിന്റെ സന്ദർഭത്തിൽ നിഷ്ഫലവുമാണെന്ന് അദ്ദേഹം തീർത്തും വ്യക്തമാക്കി. സങ്കരസ്വഭാവമുള്ള ആശയങ്ങളുടെ ആവേശമുണർത്തുന്ന പ്രസംഗമാണ് ഭഗവദ്ഗീത. അത് സാമൂഹികകേന്ദ്രിതമായ ധാർമ്മികവ്യാഖ്യാനങ്ങൾക്കു നിരന്തരം ഇടം നൽകി. ഗീതയല്ലാതെ മറ്റു മൂലഗ്രന്ഥങ്ങൾ തേടി കണ്ടെത്താൻ ഗാന്ധി ശ്രമിച്ചിട്ടു ണ്ടെങ്കിലും ഇത്തരം കാര്യങ്ങൾ മറ്റൊരു ശ്രുതിയ്ക്കും സ്മൃതിയ്ക്കും നൽകാൻ കഴിഞ്ഞിട്ടില്ല.

നമുക്കിപ്പോൾ ഗാന്ധിയുടെ ഭഗവദ്ഗീതാവായനയെ സംഗ്രഹിക്കാ നാവും. അതെല്ലാം അത്യന്തം പ്രവചനീയമാണ്. അദ്ദേഹത്തിന്റെ ഗീതാവ്യാ ഖ്യാനത്തിൽ അത്ഭുതങ്ങളൊന്നുമില്ല; വാസ്തവത്തിൽ, ഗാന്ധിയൻചി ന്തയുമായി പരിചയമുള്ള സൂക്ഷ്മസംവേദിയായ ഏതൊരു പണ്ഡിതനും തന്റെ പ്രയോജനത്തിനും മറ്റു പണ്ഡിതൻമാരുടെ ആനന്ദത്തിനുമായി ഒര ഭ്യാസത്തിൽ ഏർപ്പെടാം. ഭഗവദ്ഗീതയിലെ ഏതെങ്കിലും ഒരു ശ്ലോകം

അയാൾക്ക് എടുക്കാം. ആ ശ്ലോകത്തിനുള്ള ഗാന്ധിയുടെ വ്യാഖ്യാനം എന്താണെന്നു പരിശോധിക്കാതെതന്നെ അയാൾക്ക് മഹാത്മാവിന്റെ വ്യാഖ്യാനം എന്തായിരുന്നു എന്ന് ഊഹിക്കാൻ കഴിയും. കൃഷ്ണൻ അതിവിശിഷ്ടനായ വ്യക്തിദൈവമാണ്; മറ്റു കഥാപാത്രങ്ങളെല്ലാം ആന്തരീകൃതമായ മാനസിക-സാംസ്കാരിക സത്തകളാണ് - ആഹ്ലാദങ്ങളും ആഗ്രഹങ്ങളും ആവശ്യങ്ങളും കഴിവുകേടുകളും ഉള്ള മനുഷ്യാത്മാവിന്റെ വശങ്ങൾ. കുരുക്ഷേത്രയുദ്ധം ചോരപ്പുഴയൊഴുക്കിയ 'യഥാർത്ഥ' യുദ്ധമായിരുന്നില്ല; മറിച്ച്, ഓരോരുത്തരും പോരാടേണ്ട നന്മതിന്മകൾ തമ്മിലുള്ള ആന്തരികയുദ്ധമാണത്. ചതുർവിധ സന്ദേശമാണ് ഗീതയുടേത്: ജ്ഞാനം, യോഗം നിഷ്കാമകർമ്മം, ഭക്തി എന്നിവയെ ആരോഹണക്രമത്തിൽ അതു പഠിപ്പിക്കുന്നു. ജ്ഞാനം എന്നാൽ ദൈവത്തിന്റെ അന്തർജ്ഞാനമാണ്; എന്നാലത്, പൗരാണിക യോഗികളുടെയും ചില വേദാന്തപണ്ഡിതരുടെയും അദ്വൈതാത്മക - ധ്യാനാത്മക ബ്രഹ്മത്തിന്റേതല്ല. ഇവയെ ഗാന്ധി അവിശ്വസിക്കുകയും ഇഷ്ടപ്പെടാതിരിക്കുകയും ചെയ്തു. യോഗാസനങ്ങളിൽ മുഴുകാൻ അദ്ദേഹം ആഗ്രഹിച്ചിരുന്നില്ല എന്നാണ് ഞാൻ വിശ്വസിക്കുന്നത്. എങ്കിലും യോഗപദ്ധതിയോട് അദ്ദേഹത്തിനു സമ്മിശ്രഭാവമാണുണ്ടായിരുന്നത്. പതഞ്ജലിയുടെ കൃതിയെക്കുറിച്ച് അദ്ദേഹം ഒരിക്കലും സംസാരിച്ചിട്ടില്ല. പ്രാമാണികാർത്ഥത്തിൽ ഗാന്ധി ഒരു യോഗിയായിരുന്നില്ല; മിസ്റ്റിസിസം എന്നാൽ മാനസികവും പരീക്ഷണാത്മകവുമായ ഒരു കൂട്ടം നിഷ്ഠകളും കർമ്മങ്ങളും അവയുടെ അനുബന്ധമായ തീവ്രമായ വൈയക്തികാനുഭവങ്ങളും ആണെങ്കിൽ ഗാന്ധി ഒരു യോഗി ആയിരുന്നില്ല എന്നു മാത്രമല്ല, തന്റെ മതാത്മക ആശയങ്ങളിൽ അദ്ദേഹം കടുത്ത യോഗവിരുദ്ധനുമായിരുന്നു. അവിച്ഛിന്നമായ ഗീതാവ്യാഖ്യാനത്തിന്റെ ഒരറ്റത്ത് അത്യന്തം ധർമ്മനിഷ്ഠ - പ്രായോഗിക വ്യാഖ്യാനം; മറ്റേയറ്റത്ത് ശ്രീഅരവിന്ദഘോഷ് പ്രതിനിധീകരിച്ച മാനസിക-പരീക്ഷണപരമായ അഥവാ 'യോഗാത്മക' വ്യാഖ്യാനം. ഈ ആധുനിക വ്യാഖ്യാനങ്ങൾക്കിടയിൽ ഗാന്ധിയുടെ നിൽപ് ഒരറ്റത്താണ്.

ഗാന്ധിയുടെ ഗീതാവായനയിൽ നിഷ്കാമകർമ്മവും ഭക്തിയും മാറിമാറി മേൽകൈ നേടുന്നുണ്ട്. ഒന്നിനെ അല്ലെങ്കിൽ മറ്റേതിനെ വാഴ്ത്തുന്ന പ്രസ്താവനകളെ പട്ടികാരൂപത്തിലാക്കാൻ പറ്റും. എന്നാൽ അത്തരമൊരു കണക്കെടുപ്പ് മഹാത്മാവിന്റെ അന്തിമതീരുമാനത്തെ വെളിപ്പെടുത്തുമെന്നു ഞാൻ കരുതുന്നില്ല. അദ്ദേഹം രണ്ടും തമ്മിൽ ബോധപൂർവ്വമായ ഒരു സമതുലനം പാലിക്കുകയോ സാഹചര്യത്തിന്റെ ആവശ്യത്തിനനുസരിച്ച് ഏതെങ്കിലും ഒന്നിന് ഊന്നൽ നൽകുകയോ ചെയ്തു. ബുദ്ധനെയോ, ക്രിസ്തുവിനെയോകുറിച്ച് സംസാരിക്കുമ്പോൾ താൻ ആ സമയത്ത് ഉപദേശിച്ചുകൊണ്ടിരിക്കുന്ന അഭിപ്രായങ്ങളെ പിന്തുണയ്ക്കുന്ന മട്ടിൽ അവരുടെ ഉദ്ബോധനങ്ങളെ അദ്ദേഹം അവതരിപ്പിച്ചു.

കായികാദ്ധ്വാനത്തിലും ബ്രഹ്മചര്യത്തിലുമുള്ള ഗാന്ധിയുടെ ഊന്നലിന് ഭഗവദ്ഗീതയുടെ പിന്തുണയില്ല. കൃഷ്ണൻ ബ്രഹ്മചര്യത്തെക്കുറിച്ച് പറ

യുന്നുണ്ട് എന്നത് ശരിയാണ്. എന്നാൽ അത് ശ്രുതികളും സ്മൃതികളും ചെയ്തിട്ടുള്ളതുപോലുള്ള, സാമാന്യമായ ഒരുതരം ആന്തരികനിയന്ത്രണത്തെ യാണ് വിവക്ഷിക്കുന്നത്. ആ ആന്തരികനിയന്ത്രണത്തിന്റെ പ്രധാന ധർമ്മ മാകട്ടെ അന്തരാത്മാവിൻമേലുള്ള ശ്രദ്ധയുടെ കേന്ദ്രീകരണമാണ്. ബ്രഹ്മ ത്തിൽ മനസ്സിനെ ചരിപ്പിക്കുന്നവൻ ബ്രഹ്മചാരി എന്ന പ്രാമാണിക നിർവ്വ ചനം അങ്ങനെയുണ്ടാവുന്നു. ലൈംഗിക വർജ്ജനത്തിൻമേലുള്ള ഗാന്ധി യുടെ തൂങ്ങിക്കിടപ്പ് അദ്ദേഹത്തിന്റെ ഭഗവദ്ഗീതാ വ്യാഖ്യാനത്തെ നിറംപി ടിപ്പിച്ചു. ഭഗവദ്ഗീതയിലെ ഗുരുവും ശിഷ്യനും, കുറഞ്ഞപക്ഷം ഇടയ്ക്കിടെ ദൈവികകാര്യങ്ങളിൽ മനസ്സിനെ ആമഗ്നരാക്കിയിരിക്കുന്നവരാണ് ബ്രഹ്മചാ രികൾ എന്ന പ്രാമാണികമായ അർത്ഥത്തിൽ ബ്രഹ്മചാരികളായിരുന്നു എന്ന കാര്യത്തിൽ സംശയമില്ല; എന്നാൽ, അവർ രണ്ടുപേരും സ്ത്രീനിന്ദകരോ സ്ത്രീയുടെ ആശ്ലേഷത്തിൽനിന്നുളവാകുന്ന ആനന്ദങ്ങളെ അവജ്ഞ യോടെ വീക്ഷിച്ചവരോ ആയിരുന്നില്ല. സാഹിത്യപരമായി പറയുമ്പോൾ, കൃഷ്ണന്റെയും അർജ്ജുനന്റെയും പ്രണയാത്മകമായ ഉപാഖ്യാനങ്ങളി ല്ലാത്ത മഹാഭാരതത്തിന്റെ ശുദ്ധീകൃത പതിപ്പ് ഈ ഇതിഹാസത്തിന്റെ വലി പ്പവും ശ്രേഷ്ഠതയും കുറയ്ക്കും.

കായികാദ്ധ്വാനത്തിന്റെ പ്രാധാന്യവും അന്തസ്സും എന്നത് പത്തൊ മ്പതാം നൂറ്റാണ്ടിൽ ഇന്ത്യയിലേയ്ക്ക് ഇറക്കുമതിചെയ്യപ്പെട്ട പാശ്ചാത്യ ആശ യമാണ്. ആധുനിക പാശ്ചാത്യ സമൂഹവുമായി ബന്ധമുണ്ടാകുന്നതിനുമുമ്പ് ഈ ആശയത്തിന് ഇന്ത്യയിലെ മതപരവും മതേതരവുമായ കൃതികളിലൊ ന്നിലും യാതൊരു പിന്തുണയും ഉണ്ടായിരുന്നില്ല. ഈ ആശയത്തിലുള്ള ഗാന്ധിയുടെ നിർബന്ധബുദ്ധി മനസ്സിലാക്കാവുന്നതാണ്; എന്നാൽ, ഭഗവ ദ്ഗീതയിൽനിന്ന് അദ്ദേഹം ഈ ആശയത്തെ വായിച്ചെടുക്കുന്നത് ഒരു കപ ടതന്ത്രമായിരുന്നു. ഈ കൃതിയെക്കുറിച്ചുള്ള അദ്ദേഹത്തിന്റെ അറിവില്ലായ്മ യാണ് അതിനു കാരണമെന്ന് പറയാനാവില്ല. ശ്രുതിയിൽ ഉപയോഗിച്ചിട്ടു ള്ളതും ശ്രുതിയെ ഉദ്ധരിക്കുന്ന ഭഗവദ്ഗീതയിൽ സൂചിതവുമായ കർമ്മം എന്ന പദം കായികാദ്ധ്വാനത്തെയോ ഏതെങ്കിലും തരത്തിലുള്ള ബൗദ്ധികാ ദ്ധ്വാനത്തെ (White - Collar)പോലുമോ അർത്ഥമാക്കുന്നില്ല; മറിച്ച്, അനു ഷ്ഠാനപരമായ കർമ്മങ്ങളെ, പ്രത്യേകിച്ചും വൈദികകർമ്മത്തെ, അതായത് വേദമന്ത്രോച്ചാരണങ്ങളോടെ അഗ്നിയിലേയ്ക്കുള്ള നെയ്യഭിഷേകത്തെയാണ്. ഗാന്ധി, ഏതാണ്ടെല്ലാ ഹൈന്ദവ നവോത്ഥാന രചയിതാക്കളെയുംപോലെ കർമ്മം എന്ന പദത്തിന്റെ ഈ ശബ്ദാർത്ഥവിജ്ഞാനീയപരമായ വസ്തു തയെ അവഗണിക്കുകയാണ് ചെയ്തത്.

ഭഗവദ്ഗീതയുടെ ഗാന്ധിയൻ വായനയുടെ സത്തയെ ഇതു തീരു മാനിക്കുന്നു. അത് അത്യന്തം പ്രായോഗികവാദപരമാണ്; അദ്ദേഹത്തിന്റെ വ്യാഖ്യാനത്തിന്റെ അടിയിലുള്ള തീവ്രവിരക്തമായ ആശയങ്ങൾ ഇന്ത്യൻ പശ്ചാത്തലത്തിലാണ്, അല്ലാതെ സുഖവാദപരവും ബൗദ്ധികവുമായ മൂല്യ

ങ്ങൾക്കു സംന്യാസത്തിനും ബ്രഹ്മചര്യത്തിനും സസ്യഭോജനത്തിനും മദ്യ വർജ്ജനത്തിനും തുല്യമായ പദവി നൽകുന്ന സാർവലൗകിക പശ്ചാത്തല ത്തിലല്ല പ്രയോഗിക്കുന്നത് എന്ന അർത്ഥത്തിൽ അതു കടുത്ത ദേശീയവാദ പരവുമാണ്. മിസ്റ്റിസിസം ഉത്പാദിപ്പിക്കുകയും ഉദ്ഭവിക്കുകയും ചെയ്യുന്ന മാനസിക-അനുഭവാധിഷ്ഠിതമായ ഒരുതരം തീവ്രമായ മുഴുകലിനെ ഗാന്ധി നിരസിക്കുന്നതിനാൽ അത് യോഗവിരുദ്ധവുമാണ്. പാശ്ചാത്യരും ഭാരതീയ രുമായ ആളുകൾ ഒരേപോലെ പ്രകടിപ്പിച്ച ഹിന്ദുമതത്തിനെതിരായ പ്രാമാ ണികമായ വിമർശനത്തെ – അതായത്, ഇന്ത്യയുടെ തദ്ദേശീയമായ ഉദ്ബോ ധനങ്ങളുടെ അതിഭൗതികമായ ആഴ്ത്തൽ രാജ്യത്തിന്റെ പുരോഗതിയ്ക്കു തടസ്സം വരുത്തുകയും നിശ്ചലതയ്ക്കു കാരണമാകുകയും ചെയ്തു എന്ന വിമർശനത്തെക്കുറിച്ച് ഗാന്ധി വളരെ ബോധവാനായിരുന്നു. ശ്രുതിയും ബൗദ്ധകൃതികളും പഠിപ്പിക്കുന്നത് ഇടപെടലല്ല, ഒഴിഞ്ഞുമാറലാണ്; സാമൂ ഹികമായ പങ്കാളിത്തമല്ല, സാമൂഹികബന്ധങ്ങളുടെ നിരാകരണമാണ് – കുറ ഞ്ഞത് അതിവർത്തിക്കാൻ ആഗ്രഹിക്കുന്നവരെയെങ്കിലും. ഈ അർത്ഥ ത്തിൽ അവ ധ്യാനാത്മകവും വ്യക്തിവാദപരവും നിഗൂഢാത്മകവുമാണ്. ധ്യാനാത്മകമായ കാര്യങ്ങളിൽ അമിതമായി മുഴുകുന്നത്, എന്തായാലും ഇന്ത്യൻ സാഹചര്യത്തിൽ, ഐഹികവും സാമൂഹികവുമായ താൽപര്യങ്ങളെ മാറ്റിനിർത്താനുള്ള പ്രവണത കാണിക്കുന്നുവെന്ന് ഗാന്ധി ശരിയായി മന സ്സിലാക്കി.

ഇപ്പോൾ ഒരു ചോദ്യം ഉയരുന്നു: ഈ ദേശത്തിന്റെ ആത്മീയവും ധാർമ്മികവുമായ സമ്പത്തിന്റെ കലവറ എന്ന നിലയിൽ ഭഗവദ്ഗീതയെ ഗാന്ധി നിർദ്ദേശിച്ചിരുന്നില്ലെങ്കിൽ അതിന് ആധുനിക ഇന്ത്യയുടെ പ്രത്യയ ശാസ്ത്രത്തിൽ ഉള്ള സ്ഥാനം ഉണ്ടാകുമായിരുന്നോ? ഉണ്ടാകുമായിരുന്നു എന്നാണ് ഞാൻ വിശ്വസിക്കുന്നത്; ഈ കൃതിയുടെ പ്രാധാന്യത്തിൻമേലുള്ള ഗാന്ധിയുടെ ശാഠ്യം അന്വേഷണാത്മകം എന്നതിനേക്കാൾ സ്ഥിരീകരണാ ത്മകമായ രീതിയിലാണ് പ്രവർത്തിച്ചത് എന്നു ഞാൻ കരുതുകയും ചെയ്യുന്നു.

പത്തൊമ്പതാം നൂറ്റാണ്ടിലെ പാശ്ചാത്യരും ബ്രാഹ്മണരുമായ പണ്ഡി തൻമാർ ഭഗവദ്ഗീതയെ ഹിന്ദുമതത്തിന്റെ ശ്രുത്യേതരവും, അതിപ്രധാന വുമായ പ്രാഥമികഗ്രന്ഥമായാണ് അവതരിപ്പിച്ചത്. 'കിഴക്കിന്റെ വിശുദ്ധഗ്ര ന്ഥങ്ങൾ' എന്ന പരമ്പരയെ പാശ്ചാത്യരായ പൗരസ്ത്യവാദികളും താരത മ്യപഠിതാക്കളും മാത്രമല്ല അംഗീകരിച്ചത്; ഇംഗ്ലീഷ് വായിച്ചിരുന്ന ഇന്ത്യൻ പണ്ഡിതരും ഈ ഉദ്യമത്തോട് ആദരവു പ്രകടിപ്പിച്ചിരുന്നു. 1880 മുതൽ 1930 വരെ ഏതാണ്ട് അമ്പതുവർഷക്കാലം ഇന്ത്യയിലേയ്ക്കുള്ള പ്രതികരണം തുടർന്നിരുന്നു. രാഷ്ട്രീയ-മതരംഗങ്ങളിലെ ചില നവോത്ഥാന നേതാക്കൾ – പ്രത്യേകിച്ചും വിവേകാനന്ദനും തിലകനും – ആത്മീയവും ഭൗതികവു മായ മൂല്യങ്ങളെല്ലാം ഒന്നുചേരുന്ന വേദഗ്രന്ഥാധാരമായി ഭഗവദ്ഗീതയെ

മാറ്റി. ഈ തെരഞ്ഞെടുപ്പിനുള്ള കാരണങ്ങൾ രണ്ടുപേർക്കും വ്യത്യസ്ത മായിരുന്നു. തിലകൻ ഒരു പണ്ഡിതബ്രാഹ്മണനും ശക്തനായ പാരമ്പര്യസൈ ദ്ധാന്തികനും ധൈഷണികവും കാര്യനിർവ്വഹണപരവുമായ പല പാടവ ങ്ങളും ഉള്ള മനുഷ്യനും ആയിരുന്നു. അദ്ദേഹം ഗീതയിലെ ശ്രേണീപരവും വീരോചിതവുമായ ഘടകങ്ങളെയെല്ലാം തന്റെ *ഗീതാരഹസ്യ*ത്തിൽ ഉൾക്കൊ ള്ളിച്ചു. *ഗീതാരഹസ്യം* ഏതാണ്ട് ടീകാ (ഉപരിവ്യാഖ്യാനം – വിവ.) രീതിയി ലുള്ള ഒരു പ്രബന്ധമാണ്. തിലകന്റെയും ഗാന്ധിയുടെയും വായനകൾ തമ്മി ലുള്ള നിർണ്ണായകമായ വ്യത്യാസം സ്വധർമ്മത്തെയും ജാതിയെയും ജാതി യുടെ അനിവാര്യകടമകളെയുംകുറിച്ചുള്ള വ്യാഖ്യാനത്തിലാണെന്ന് ഞാൻ വിചാരിക്കുന്നു. തിലകനെ സംബന്ധിച്ച് ജാതിയും വർണ്ണവും ജനനവുമായി ബന്ധപ്പെട്ട കാര്യമാണ്. ജനനമല്ല, ഗുണകർമ്മങ്ങളാണ് ജാതിയെ നിർണ്ണയി ക്കുന്നത് എന്ന പുതുമോടി വ്യാഖ്യാനത്തോട് അദ്ദേഹത്തിന് – കുറഞ്ഞ പക്ഷം *ഗീതാരഹസ്യ*ത്തിൽ – അനുഭാവമുണ്ടായിരുന്നില്ല. 'പണ്ഡിതനായ മനുഷ്യൻ ബ്രാഹ്മണനാണ്; വീരനായ മനുഷ്യൻ ക്ഷത്രിയൻ; സത്യസന്ധ നായ നല്ല വ്യാപാരി വൈശ്യൻ; കരകൗശലവിദഗ്ദ്ധൻ ശൂദ്രൻ' എന്ന പത്തൊമ്പതാം നൂറ്റാണ്ടിന്റെ അവസാനദശകത്തിൽ പ്രചാരത്തിൽവന്ന ആധുനികാശയം തിലകനിൽ അനുകൂലമായ യാതൊരു പ്രതികരണവും സൃഷ്ടിച്ചില്ല. ഈ ദേശത്താകമാനമുള്ള സാമൂഹിക പരിഷ്ക്കർത്താക്കൾക്കിട യിൽ വളരെ പ്രചാരത്തിലുള്ള ഒരു പുനർവ്യാഖ്യാനത്തെ വിഴുങ്ങാൻ ആവാ ത്തത്ര അറിവ് അദ്ദേഹത്തിന് പ്രാഥമികഗ്രന്ഥങ്ങളിലും മൗലികവേദശാസ്ത്ര ങ്ങളിലും വ്യാഖ്യാനങ്ങളിലും ഉണ്ടായിരുന്നു.

രാമകൃഷ്ണമഠത്തിന്റെ ഗീതാവ്യാഖ്യാനങ്ങൾ ഭക്തിക്കും നിഷ്കാ മകർമ്മത്തിനും തുല്യമായ ഊന്നൽ നൽകുന്നു; ജ്ഞാനത്തിനും യോഗ ത്തിനും യഥാക്രമം മൂന്നാമത്തെയും നാലാമത്തെയും സ്ഥാനമാണ് അനു വദിക്കുന്നത്. വിവേകാനന്ദൻ നിർദ്ദേശിച്ചതും അദ്ദേഹത്തിന്റെ അനുയായി കൾ പ്രാവർത്തികമാക്കിയതുമായ ഭക്തി-കർമ്മരാജ-ജ്ഞാന യോഗമെന്ന ലളിതവൽകൃത ചതുർവിധപദ്ധതിയായിരുന്നു മഠത്തിന്റെ ഗീതാവ്യാഖ്യാന ത്തിന്റെ അടിസ്ഥാനമായിരുന്നത്. വിവേകാനന്ദന്റെ കണ്ടുപിടുത്തമായിരുന്നു ഈ പദ്ധതി എന്ന കാര്യത്തെക്കുറിച്ച് അദ്ദേഹത്തിന്റെ അനുയായിക ളാരുംതന്നെ നാളിതുവരെയും ബോധവാൻമാരല്ല എന്നു തോന്നുന്നു. എന്നാൽ, അവയുടെ ശ്രേണിപരമായ നിർദ്ദേശങ്ങൾ – സമൂഹകേന്ദ്രിതമായ ഭക്തി-കർമ്മങ്ങൾ മുകളിൽ, വൈയക്തികമായ ജ്ഞാന-യോഗങ്ങൾ താഴെ –ഗാന്ധിയുടെ നിർദ്ദേശങ്ങളുമായി ഒന്നിച്ചുചേരുന്നു.

ബഹുഭൂരിപക്ഷം വരുന്ന ഇന്ത്യയിലെ ഗ്രാമീണ ജനതയ്ക്കു ഗീത എന്താണ് ചെയ്യുന്നത്? ഉത്തരം ലളിതമാണ്: അതു കാര്യമായൊന്നും അവർക്കു ചെയ്യുന്നില്ല. ആ കൃതിതന്നെ ബഹുഭൂരിപക്ഷം ആളുകൾക്കും കാര്യമായൊന്നും അറിയാത്ത ഒരു വിശുദ്ധഗ്രന്ഥമാണ്. ഒരുപക്ഷെ, ഹൈന്ദ

വഭാരതത്തിലെ മുതിർന്ന ഗ്രാമീണർക്കെല്ലാം ഇതിഹാസകഥകളെക്കുറിച്ച് ഏതാണ്ട് ഒരു ധാരണ ഉണ്ടായിരിക്കാം. ഇന്ന് അവരിൽ വലിയൊരു വിഭാഗത്തിന് ഗീത *മഹാഭാരത*ത്തിന്റെ ഭാഗമാണെന്ന ബോധവും ഉണ്ടായിരിക്കാം. എന്നാൽ അത് ഒരുകൂട്ടം നിശ്ചിത നിയമങ്ങളാണ് എന്ന നിലയിൽ ഒരുതരത്തിലും അവർക്കറിയില്ല - അവരുടെ ഉറവിടങ്ങൾ ഗൃഹപരവും വാമൊഴിപരവും തൽക്കാല സ്വഭാവമുള്ളതുമാണ്. 'മഹാപാരമ്പര്യ' ഹിന്ദുക്കളുടെ , നഗരങ്ങളിലെയും ഗ്രാമങ്ങളിലെയും സാക്ഷരജനതയുടെ, ബ്രാഹ്മണരുടെ, വണിക്കുകളുടെ, വേണമെങ്കിൽ പാശ്ചാത്യ സാമൂഹിക വർഗ്ഗീകരണത്തിന്റെ ഭാഷയിൽ ഏതാണ്ട് 'മധ്യവർഗ്ഗം' എന്നു വിളിക്കാവുന്ന ബഹുശാഖകളായി പിരിഞ്ഞ ഇന്ത്യൻ സാമൂഹികവിഭാഗങ്ങളുടെ പുസ്തകമാണ് *ഭഗവദ്ഗീത* എന്ന നിഗമനത്തിൽ ഞാനെത്തുമ്പോൾ അതൊരു അധികപ്പറച്ചിലാണെന്നു ഞാൻ വിചാരിക്കുന്നില്ല. ഈ ഉപഭൂഖണ്ഡത്തിലെ അഞ്ചുലക്ഷത്തിലധികം അധിവാസകേന്ദ്രങ്ങളിലായി വസിക്കുന്ന ഗ്രാമീണർക്ക് അത് പ്രചോദനത്തിന്റെ തീർത്തും പരോക്ഷമായ ഉറവിടമാണ് - സിസിലിയിലെയും ദക്ഷിണ ഇറ്റലിയിലെയും കർഷകജനസാമാന്യത്തിനു വിശുദ്ധ ബൈബിൾ എന്നപോലെ. അവിടെ കന്യാസ്ത്രീകളും വിശുദ്ധൻമാരും പുരോഹിതരുമാണ് മതവിജ്ഞാനം പകർന്നുകൊടുക്കുന്നത്. ഗാന്ധി ഗീതയെക്കുറിച്ച് സംസാരിക്കുമ്പോൾ ഇന്ത്യയിലെ ഗ്രാമീണർ കേൾക്കുമ്പോൾ അവർ കേൾക്കുന്നത് അദ്ദേഹത്തെയാണ്; ഗീതയെയല്ല. എന്തെന്നാൽ, വിശുദ്ധവചനം വ്യക്തിപ്രഭാവത്തിലൂടെ അരിക്കപ്പെടുന്നുണ്ട്. അദ്ദേഹമാണ് ജനങ്ങളെ സമീപിച്ചത്; ഈ ഗ്രന്ഥമല്ല.

(അഗേഹാനന്ദഭാരതി വിയന്നയിൽ ജനിച്ചു. പൂർവ്വാശ്രമത്തിലെ പേര് ലിയോപോൾഡ് ഫിഷർ. ഇന്ത്യയിലെത്തി സംന്യാസം സ്വീകരിച്ചു. സിറാക്യൂസ് സർവ്വകലാശാലയിൽ നരവംശശാസ്ത്ര പ്രൊഫസറായിരുന്നു).

# ഗാന്ധിയും അധഃകൃതോദ്ധാരണവും

ഇ.മാധവൻ

**കോൺഗ്രസ്സു**കാരുടേയും, പ്രത്യേകിച്ചു ഗാന്ധിയുടേയും ഇന്നത്തെ അധഃകൃതോദ്ധാരണശ്രമം കണ്ടു മതിമറന്ന പലരും, അതൊരു പൊണ്ണക്കാര്യമായി പറയാറുണ്ട്. ഈ ശ്രമത്തെ സ്വതന്ത്രസമുദായവാദത്തിനെതിരായ വാദമുഖങ്ങളിൽ ഒന്നായി പറയുന്നുമുണ്ട്. അതുകൊണ്ട്, മഹാത്മാഗാന്ധിയുടെ അധഃകൃതോദ്ധാരണ പരിപാടികളെപ്പറ്റിയും നമുക്കല്പം ചിന്തിച്ചുകളയാം. അദ്ദേഹം അയിത്തോച്ചാടനത്തിനും, അധഃകൃതോദ്ധാരണത്തിനും വേണ്ടി ജീവാർപ്പണം ചെയ്തു ഇറങ്ങിയിരിക്കയാകുന്നു. എന്നാൽ ഗാന്ധിയും കോൺഗ്രസ്സുകാരും വെറും, പുറം ചുരണ്ടൽകൊണ്ടു തൃപ്തിപ്പെടുന്ന അയിത്തോച്ചാടന ശ്രമക്കാരാണെന്നു പറയാതിരിക്കുവാൻ തരമില്ല. അധഃകൃതോദ്ധാരണത്തിന് അയിത്തോച്ചാടനം മാത്രം മതിയാകന്നതല്ല. അയിത്തം മാറിയാൽതന്നെയും അധഃകൃതനു രക്ഷയില്ല. അവനു രക്ഷ കിട്ടണമെങ്കിൽ "അധഃകൃതൻ" എന്ന അവസ്ഥ തന്നെ പോകണം. ഇതിനു അയിത്തോച്ചാടനം, ക്ഷേത്രപ്രവേശനം മുതലായ പൂച്ചുമരുന്നുകൾ പോരാ. മിശ്രഭോജനം, മിശ്രവിവാഹം മുതലായവതന്നെ നടപ്പായി ജാതിവ്യത്യാസം വേരോടെ നശിക്കണം. ഇതിനു ഗാന്ധി ഒരുക്കമാണോ? അധഃകൃതരുടെ നാനാപ്രകാരേണയുമുള്ള പുരോഗമനമാർഗ്ഗങ്ങൾക്കും ഗാന്ധി ഒരു പ്രകാരത്തിൽ പ്രതിബന്ധിയായിട്ടാണു തീർന്നിരിക്കുന്നത്. അവരുടെ പ്രത്യേകമായ പ്രാതിനിധ്യാവകാശങ്ങൾക്കും മറ്റും എതിരായിട്ടുള്ള അദ്ദേഹത്തിന്റെ നില താഴ്ത്തപ്പെട്ട സമുദായങ്ങൾക്ക് വളരെ വളരെ ഉപകാരം ചെയ്യുന്നുണ്ട്. അധഃകൃതനു ഉപദ്രവകരമെന്നല്ല, നാശഹേതുകവുമായ സമുദായശാസ്ത്രത്തിലും, മതത്തിലും, സാമ്പത്തിക ഘടനയിലുമാണ് അദ്ദേഹത്തിന്റെ അടിയുറച്ചവിശ്വാസം. അദ്ദേഹം പറയുന്നതു ശരിയായാലും, തെറ്റായാലും ഉടനെ പിന്തുടരത്തക്കവിധം ഇന്ത്യാക്കാർ വിശ്വാസ സ്വാതന്ത്ര്യമില്ലാത്തവരും, മതാന്ധന്മാരും ആകുന്നു. തന്മൂലം അദ്ദേഹം ലോകവന്ദ്യനുമായിരിക്കുന്നു. ഈ ലോകവന്ദ്യത്വമാണ് അധഃകൃതനു കൂടുതൽ ബുദ്ധിമുട്ടായിത്തീർന്നിരിക്കുന്നത്.

വട്ടമേശസഭയിൽ ഗാന്ധി അധഃകൃതർക്കു വിപരീതമായി എടുത്ത നയം കുപ്രസിദ്ധമാണല്ലോ. പ്രസ്തുതസഭയിലെ അധഃകൃതപ്രതിനിധികളായ ഡാക്ടർ അംബേഡ്കറും, റാവുബഹദൂർ ആർ.ശ്രീനിവാസനും കൂടി 'ടൈംസ് ഓഫ് ഇന്ത്യ' പത്രത്തിൽ എഴുതിയിരുന്ന ഒരു പ്രസ്താവനയിൽനിന്നും

ഗാന്ധിയുടെ അധഃകൃതാനുകമ്പ എത്രത്തോളമായിരുന്നു എന്നു മനസ്സിലാക്കാം. "അധഃകൃതരേക്കാൾ എത്രയോ ശക്തിയും പ്രാബല്യവുമുള്ള മുസ്ലീമുകൾക്കും, സിക്കുകാർക്കും വിസമ്മതംകൂടാതെ വിട്ടുകൊടുത്ത പ്രത്യേക പരിരക്ഷകൾ അധഃകൃതർക്കു കൊടുക്കുന്നതല്ലെന്നും, അവരുടെ കാര്യം കാൺഗ്രസ്സും താനും നോക്കിക്കൊള്ളാ"മെന്നും ആണ് ഗാന്ധിയുടെ വാദം. അധഃകൃതരുടെ പ്രത്യേകാവകാശങ്ങൾക്കും, പ്രാതിനിധ്യത്തിനും താൻ എതിരാണെന്നു ഇന്ത്യയിൽവെച്ച് ഒരിക്കലും ഗാന്ധി വെളിപ്പെടുത്താതെ ഇംഗ്ലണ്ടിൽചെന്നു അതിനെ എതിർത്തതു ഒരു കുടുക്കുതന്ത്രമാണെന്നാണ് അധഃകൃതനേതാക്കൾ പറയുന്നത്. "മുസ്ലീമുകളുമായി യോജിപ്പുണ്ടാക്കുവാൻ കാൺഗ്രസ്സുകല്പനയും, കാൺഗ്രസ്സു വ്യവസ്ഥയും മാറ്റാനും ഭേദപ്പെടുത്താനും കീറിക്കളയാൻ തന്നെയും ഗാന്ധിക്കു സമ്മതമായിരിക്കെ അതുകൾ എടുത്തു അധഃകൃതരുടേയും, ചെറിയ ന്യൂനസമുദായങ്ങളുടേയും, നേരെ തടയായി എറിയുന്നതിലാണ് അത്ഭുതം തോന്നുന്നത്" എന്നും; "അനൗദ്യോഗികക്കമ്മെറ്റിയിൽ മിസ്റ്റർഗാന്ധി കാൺഗ്രസ്സുകല്പനയനുസരിച്ചായിരിക്കണം ഞങ്ങളുടെ വാദത്തെ എല്ലാ ഘട്ടങ്ങളിലും എതിർത്തുകൊണ്ടിരുന്നു" എന്നും പ്രസ്താവനയിൽ പറഞ്ഞിരിക്കുന്നു. വട്ടമേശസഭയിൽവെച്ചു ഗാന്ധിയുടെ ഒരു വൃത്തികെട്ട വ്യാപാരത്തെപ്പറ്റി ഈ പ്രസ്താവനയിൽ പറഞ്ഞിരിക്കുന്നതിങ്ങനെയാണ്. "മുസ്ലീംങ്ങളുടെ പതിനാലു സംഗതികൾ (മിസ്റ്റർ ജിന്നയുടെ പ്രസിദ്ധമായ 14 നിർദ്ദേശങ്ങൾ) താൻ സമ്മതിക്കുന്നതിനു ബദലായി മുസ്ലീംമുകൾ അധഃകൃതരുടേയും, ചെറിയ ന്യൂനസമുദായങ്ങളുടേയും വാദങ്ങൾ എതിർക്കണമെന്നു മിസ്റ്റർ ഗാന്ധി ആവശ്യപ്പെട്ടു എന്നു ഞങ്ങൾ വിശ്വാസയോഗ്യമായറിയുന്നു.... മിസ്റ്റർ ഗാന്ധി അധഃകൃതരുടെ ഒരു ബന്ധുവിന്റെ നിലയിൽ പെരുമാറുന്നില്ലെന്നുള്ള പരമാർത്ഥം എന്തൊക്കെയായിട്ടും തെളിഞ്ഞിരിക്കുന്നു. "മറ്റുള്ളവർ എല്ലാം യോജിച്ചാൽ താനും യോജിക്കാം" എന്നു പരസ്യമായി പ്രസ്താവിക്കയും, എന്നിട്ടു രഹസ്യമായി, യോജിക്കാൻ മനസ്സുള്ള മറ്റുള്ളവർ യോജിക്കാതിരിക്കുന്നതിനു അവരെ പ്രതിഫലം കൊടുത്തു മറിക്കുവാൻ ശ്രമിക്കുകയും, ചെയ്യുന്നതു ഒരു മഹാത്മാവിനു പറ്റിയ നടപടിയായിട്ടല്ല, അധഃകൃതരുടെ ഒരു ബദ്ധശത്രുവിൽനിന്നുമാത്രം പ്രതീക്ഷിക്കാവുന്ന പ്രവൃത്തിയായിട്ടാകുന്നു ഞങ്ങൾക്കു തോന്നുന്നത്. റൗണ്ടു ടേബിൾ കാൺഫ്രൻസിൽ അധഃകൃതർക്കെതിരായിരുന്നതു ഗാന്ധിയും, കാൺഗ്രസ്സുമല്ലാതെ മറ്റാരുമല്ലായിരുന്നു. സിക്കുകാരും മുസ്ലീംങ്ങളും മറ്റും അധഃകൃതരോടു യോജിക്കുകയാണു ചെയ്തിരുന്നതെന്നുകൂടി ഓർക്കുമ്പോൾ ഈ കാൺഗ്രസ്സുകാരായ ജാതിഹിന്ദുക്കൾ അധഃകൃതരുടെ യഥാർത്ഥമായ ഉന്നമനത്തിൽ ആകാംക്ഷയുള്ളവരല്ലെന്നുപറയുന്നതു തെറ്റാകുമോ?"

ബോംബെ അധഃകൃത ഇൻസ്റ്റിറ്റ്യൂട്ടിന്റെ ജനറൽ സെക്രട്ടറി പ്രസിദ്ധപ്പെടുത്തിയ ഒരു പ്രസ്താവന ഈ അഭിപ്രായത്തെ ഒന്നുകൂടി ബലപ്പെടുത്തുന്നുണ്ട്. "കാൺഗ്രസ്സിന്റെ കാര്യപരിപാടിയിൽ അയിത്തോച്ചാടനവും, ഉൾപ്പെടുത്തിയിട്ടുണ്ടെങ്കിലും, അതു നടപ്പിൽ വരുത്തുവാൻ ഇതുവരെ കാൺഗ്രസ്സുകാർ യാതൊന്നും ചെയ്തിട്ടില്ല. അയിത്തോച്ചാടനത്തിനുവേണ്ടി 'മഹദി'ലും 'നാസിക്കി'ലും നടത്തിയ സമരങ്ങളിൽ ആ സ്ഥലങ്ങളിലെ കാൺഗ്രസ്സു നേതാക്കന്മാരായിരുന്നു ഞങ്ങളുടെ പരമശത്രുക്കൾ" എന്നാണ് ഈ പ്രസ്താവനയിൽ പറഞ്ഞിരിക്കുന്നത്.

ഗാന്ധിയുടേയും കാൺഗ്രസ്സുകാരുടേയും, നവീനപ്രസ്ഥാനങ്ങളുടെയെല്ലാം ആന്തരോദ്ദേശം ഇന്ത്യയിലെ എട്ടുകോടിയോളം വരുന്ന അധഃകൃതരെ ഹിന്ദുമതത്തിൽ തന്നെ ഇട്ടു ജനപ്പെരുപ്പം കാണിച്ചു സവർണ്ണർക്കു ഉദ്യോഗവും, മേധാവിത്വവും സ്വായത്തമാക്കണമെന്ന് മാത്രമാകുന്നു. ഈ ഉദ്ദേശം തന്നെയാണ് മഹാത്മാഗാന്ധിക്കു മുന്നിട്ടുനിൽക്കുന്നതെന്ന് അദ്ദേഹത്തിന്റെ വട്ടമേശസഭയിലെ നടപടിയും, പട്ടിണി വ്രതവും, ഹരിജനപ്രസ്ഥാനവും എല്ലാം നല്ലതുപോലെ തെളിയിക്കുന്നില്ലേ? പ്രത്യേകാവകാശങ്ങളും മറ്റും അധഃകൃതർക്കനുവദിച്ചു കൊടുക്കുന്നതിൽ ജീവത്യാഗം ചെയ്തും എതിർക്കാനദ്ദേഹം ഒരുമ്പെട്ടത് അധഃകൃതർ ഇങ്ങനെ "മറ്റുള്ളവർക്കായുഴാനും വിതയ്ക്കാനും കറ്റ കൊയ്യാനും മെതിക്കുവാനും" മറ്റും പറ്റുന്ന ഒരു വകക്കാരായി കിടന്നുകൊള്ളണമെന്നുള്ള സനാതന മോഹം ഒന്നുകൊണ്ടുതന്നെയായിരിക്കണം. പത്തു നാല്പതു കൊല്ലത്തെ വിസ്തൃതമായ കാൺഗ്രസ് ചരിത്രത്തിൽ ഇന്ത്യയിലെ 'ദരിദ്രനാരായണ'ർക്കുവേണ്ടി ഒന്നും കാര്യമായി ചെയ്യാതിരുന്നത്, കാൺഗ്രസ് ജാതിഹിന്ദുമേധാവിത്വത്തിന്നടിപെട്ടു കിടന്നതിനാൽ മാത്രമായിരുന്നു. ഇപ്പോൾ ഗാന്ധിമാരേയും മറ്റും അധഃകൃതോദ്ധാരണത്തിനായി ഉണർത്തിവിട്ടത് ഡാക്ടർ അംബേഡ്ക്കറെപോലുള്ള ചൊടിയേറിയ അധഃകൃതർ തന്നെയാണ്. മറ്റവകാശങ്ങളത്രയും നിരോധിച്ചുകൊണ്ട് ക്ഷേത്രം റോഡ് മുതലായവ തുറക്കുന്നതിൽ പ്രയോജനമില്ലെന്നു അധഃകൃതർ തുറന്നുപറയുന്നുണ്ട്. എന്നാലും കേവലം പൂച്ചുമാത്രമായ പ്രസംഗംകൊണ്ടു സവർണ്ണർ ഓടിയെത്തുകയായി. മിഠായിതരാം, പഞ്ചാരതരാം, കളിക്കോപ്പുതരാം എന്നെല്ലാം പറഞ്ഞു കുട്ടികളെ വശത്താക്കും പോലെയാണ്, "ക്ഷേത്രം തുറക്കാം, റോഡുതരാം, സോപ്പുതരാം" എന്നും മറ്റും പറഞ്ഞിക്കൂട്ടർ അടുക്കുന്നത്.

അയിത്തോച്ചാടനത്തിനായുള്ള ഗാന്ധിയുടെ സഞ്ചാരത്തെപ്പറ്റിയും ഇവിടെ അല്പം പ്രസ്താവിക്കുന്നതു അവസരോചിതമെന്നു കരുതുന്നു. അയിത്തം പോകേണ്ടതു തന്നെ. ഈ ഉദ്ദേശ്യത്തോടുകൂടിയുള്ള അദ്ദേഹത്തിന്റെ ശ്രമം അഭിനന്ദനീയവുമാണ്. എന്നാൽ തന്നെ കാണിക്കു

വാൻവേണ്ടി സവർണ്ണഹിന്ദുക്കൾ ഉണ്ടാക്കിയിട്ടുള്ള അധ:കൃതാശ്രമങ്ങളും, ഹരിജനഹോസ്റ്റലുകളും, സന്ദർശിച്ചതുകൊണ്ടോ പണക്കിഴിയും, മംഗളപ ത്രവും വാങ്ങിയതുകൊണ്ടോ, അധ:കൃതനെന്തു രക്ഷ? യഥാർത്ഥമായ അധ:കൃതോദ്ധാരണത്തിന് ഈ വക സംരംഭങ്ങളൊന്നുമല്ല വേണ്ടത്. അധ:കൃതോദ്ധാരണാർത്ഥം ഒന്നാമതായി ഇവിടെ ചെയ്യേണ്ടത് സനാതനി കളെ നന്നാക്കുകയാകുന്നു. ഗാന്ധിയുടെ പര്യടനംകൊണ്ട് ഒരൊറ്റ സവർണ്ണ നെങ്കിലും ജാതിവിചാരമില്ലാതാകുമോ? മാനസാന്തരപ്പെടുമോ? അയിത്തവും ജാതീയചിന്തയും പോകണമെങ്കിൽ ഒന്നാമതായി സവർണ്ണനും അവർണ്ണനും ഒരുമിച്ചിരുന്നു ചോറുണ്ണണം. രണ്ടാമതായി പരസ്പര വിവാഹം തന്നെ നട ക്കണം. ഇതിനായി ഗാന്ധി എവിടെയെങ്കിലും പ്രസംഗിച്ചോ? പ്രേരിപ്പിച്ചോ? ഈ സഞ്ചാരത്തിൽ ഒരൊറ്റ മിശ്രഭോജനമെങ്കിലും ഗാന്ധിയുടെ നേതൃത്വ ത്തിലും, സാന്നിധ്യത്തിലും നടത്തിയോ? അദ്ദേഹത്തെ സ്വീകരിക്കുവാനും, പണക്കിഴി സമർപ്പിക്കുവാനും, കൂടുന്ന പൊതുയോഗങ്ങളിൽവെച്ച് ഓരോ മിശ്രഭോജനം കൂടിനടത്തിയിരുന്നെങ്കിൽ അതു ഗാന്ധിയുടെ ആയിരം പ്രസം ഗത്തേക്കാൾ വിലപ്പെടുന്നതാകുമായിരുന്നു. കൂടാതെ ഗാന്ധിയോടൊന്നിച്ച് നായാടിയേയോ, പറയനേയോ, കൊണ്ടുനടന്നു സകലസവർണ്ണരേയും തൊട്ടുതീറ്റിവിടേണ്ടിയിരുന്നതും, തീണ്ടൽ കളയുവാൻ അനിവാര്യമായ ഒരു പ്രവർത്തിയായിരുന്നു. ഇതും ഗാന്ധി ചെയ്തുവോ? താൻ സ്വയം ഹരിജന നായിരിക്കുന്നുവെന്നു പറയുന്ന ഗാന്ധി, എന്തുകൊണ്ട് അദ്ദേഹത്തിന്റെ താമ സത്തിനു, ബാങ്കർമാരേയും, കമ്പനി മാനേജർമാരേയും, മില്ലുടമസ്ഥന്മാരേ യും, മറ്റു സവർണ്ണമേധാവികളേയും, തിരഞ്ഞുപോകുന്നു? എന്തുകൊണ്ട ദ്ദേഹം പുലയന്റെയും, പറയന്റെയും ചെറുക്കുടിലിൽ വിരുന്നു താമസിക്കു വാൻ ഒരുമ്പെട്ടില്ല? പറയബാലികയായ ലക്ഷ്മിയെ ദത്തുപുത്രിയായി വളർത്തുകയും, മിശ്രവിവാഹം ചെയ്യുവാൻ തന്റെ പുത്രനു അനുമതി നൽകുകയും ചെയ്തു മഹാത്മാഗാന്ധിക്കു ജാതിജന്യമായ മേലുകീഴുവി ചാരവും, തീണ്ടുതൊടുക്കുമാരണങ്ങളും തീണ്ടിയിട്ടുപോലുമില്ലെന്നു നമു ക്കറിയാം. സനാതനഭക്തരായ ജാതിഹിന്ദുക്കളെ തൃപ്തിപ്പെടുത്തു വാൻവേണ്ടി ഇങ്ങനെ മിക്കവാറും ഒരു സനാതനിയെപ്പോലെ കഴിഞ്ഞതാ യിരിക്കണം. സനാതനികളുടെ ഹൃദയത്തിനു വേദന ഉണ്ടാകയുമരുത്, അധ:കൃതർ ഉദ്ധരിക്കുകയും വേണം, എന്നുള്ള ഗാന്ധിയുടെ മോഹം ഒരു വല്ലാത്ത വിദ്യതന്നെ.

അധ:കൃതോദ്ധാരണാർത്ഥം അദ്ദേഹം പിരിച്ചെടുക്കുന്ന പണം - പെണ്ണുങ്ങളുടെ കഴുത്തുപറിപ്പിച്ചും, മംഗളപത്രം വിറ്റും, കാഴ്ചദ്രവ്യം വിറ്റും പിടിച്ചുപറിച്ചെടുക്കുന്ന പണം - എന്തു ചെയ്യുന്നു എന്നറിയുന്നതും രസാ വഹമായിരിക്കും. ഈ സംഖ്യയിൽ ഒരൊറ്റക്കാശെങ്കിലും അധ:കൃതരെ

ഏല്പിക്കുന്നുണ്ടോ? ഈ ഇനത്തിൽ യാതൊരു ഫണ്ടും, അവരെ ഏല്പിക്കുന്നതല്ലെന്നു ഗാന്ധി, ഡൽഹിയിൽ വച്ചു, തന്നെ സന്ദർശിച്ച അധഃകൃത പ്രതിനിധികളോടു ഖണ്ഡിതമായി പറയുകയുണ്ടായി. അധഃകൃതരിൽ നിന്നു കൂടി ലക്ഷക്കണക്കിനു പിരിച്ചെടുക്കുന്ന ഈ പണം അവരെ വീണ്ടും ഹിന്ദുമതത്തിൽ അമർത്തിയിട്ടു കുതിരയേറുവാൻ സവർണ്ണമേധാവികൾക്കു പ്രതിഫലം കൊടുക്കുവാനാണു വിനിയോഗിക്കുന്നതെന്നോർക്കുമ്പോൾ അരിശംകൊള്ളാത്ത അധഃകൃതർ ഉണ്ടാകുമോ? "അധഃകൃതരെ ഹിന്ദുമതത്തിനു വെളിയിലിട്ടുകൊണ്ട് അവർക്കു കൊട്ടാരം പണിയിച്ചു കൊടുത്താലും താൻ തൃപ്തനാകയില്ലെ"ന്നാണു ഗാന്ധി ഡൽഹിയിൽവെച്ചു പറഞ്ഞത്. അവർ ഹിന്ദുമതത്തിൽതന്നെ തൂങ്ങിജീവച്ഛവങ്ങളായി കിടന്നുകൊള്ളണമത്രേ! ഇതിൽ കൂടുതലായ ഉദ്ദേശം ഗാന്ധിക്കുമില്ല. അത്;ശരിയായി പ്രസംഗം പോലും ചെയ്യാൻ സമയമെടുക്കാതെ പണക്കിഴിമാത്രം തപ്പിവാരിക്കൊണ്ടുള്ള ഈ സഞ്ചാരവും നമ്മെ ഗ്രഹിപ്പിക്കുന്നു. ഇതുതന്നെയാണ് സഞ്ചാരംകൊണ്ടു നമുക്കു കിട്ടുന്ന മെച്ചം. (1934ൽ പ്രസിദ്ധീകരിച്ച ഇ.മാധവന്റെ *സ്വതന്ത്രസമുദായം* എന്ന പുസ്തകത്തിൽനിന്ന്. പ്രസാധനം: കേരള സാഹിത്യ അക്കാദമി, 2011).

ചരിത്രവിചാരം

# യുദ്ധക്കൊള്ള : തദ്ദേശീയവും കൊളോണിയലും

വിഷ്ണുഭട്ട് ഗോഡ്സെ

നഗരത്തിൽനിന്നും കിട്ടിയ സ്വർണവും വെള്ളിയും വൈരക്കല്ലും മുത്തും പവിഴവും മാണിക്യവുമെല്ലാം വെള്ളക്കാർ എടുത്തുകൊണ്ടുപോയി. നഗരത്തിൽ നടത്തിയ കൊള്ളയിൽനിന്നും കുറഞ്ഞത് ഒരു കോടിയിലധികം രൂപ വെള്ളക്കാർക്കു ലഭിച്ചുകാണും. മനുഷ്യന്റെ ഭാഗ്യം എത്ര വിചിത്രമാണ്. മൂന്നാംദിവസം ഇംഗ്ലീഷുകാർ നഗരത്തിലെ രാജകീയമാളികയിൽചെന്ന് അവിടെ നിന്നും ധാരാളം സാധനങ്ങൾ കൊള്ളചെയ്തു. അവിടെ അവർ അല്പം പഴന്തുണിപോലും ഉപേക്ഷിച്ചില്ല. പുസ്തകങ്ങളും കൊണ്ടുപോയി. ഝാൻസിയിലെ പുസ്തകശേഖരം വളരെ വലുതായിരുന്നു. അതിന്റെ സംരക്ഷണത്തിനുള്ള ഏർപ്പാടും വളരെ മികച്ച രീതിയിലാണു നടന്നിരുന്നത്. ഝാൻസിയിൽ ഭരണം നടത്തിയിട്ടുള്ളവരൊക്കെ പുസ്തകങ്ങളുടെ സംരക്ഷണം വളരെ ശുഷ്കാന്തിയോടെ നിർവഹിച്ചിട്ടുണ്ട്. നാലുവേദങ്ങളും അവയുടെ ഭാഷ്യങ്ങളും എല്ലാ ശാഖകളുടെയും സൂത്രവും ഭാഷ്യവും സഹിതം അനുബന്ധങ്ങളുടെ ഭാഷ്യമുൾപ്പെടെ അവിടെയുണ്ടായിരുന്നു. ഝാൻസിയിൽനിന്നും എണ്ണൂറോ ആയിരമോ മൈൽ അകലെനിന്നുപോലും ഏതെങ്കിലും പുതിയ ഗ്രന്ഥത്തെപ്പറ്റി വിവരം ലഭിച്ചാൽ ഉടൻതന്നെ ഒരു നല്ല എഴുത്തുകാരനെ അയച്ച് ആ ഗ്രന്ഥത്തിന്റെ പകർപ്പ് എടുപ്പിക്കുമായിരുന്നു. ആവശ്യം നേരിടുമ്പോൾ കാശിയിലെ പണ്ഡിതൻമാർവരെ ഝാൻസിയിലെ ഗ്രന്ഥശാലയിൽ വരുമായിരുന്നു. ഗ്രന്ഥങ്ങളെല്ലാം വളരെ മനോഹരമായും ഉറപ്പുള്ള പുറംചട്ടയിട്ടും സൂക്ഷിക്കുക പതിവായിരുന്നു. വിഡ്ഢികളായ ഇംഗ്ലീഷ് പട്ടാളക്കാർ ഗ്രന്ഥങ്ങളുടെ ചട്ടവും കെട്ടുമഴിച്ച് മൂന്നാമത്തെ നിലയിൽനിന്നും അവ നിരന്തരം റോഡിലേക്കെറിയാൻ തുടങ്ങി. കാറ്റടിച്ച് ആ അമൂല്യഗ്രന്ഥങ്ങളുടെ താളുകൾ പറത്തിക്കൊണ്ടുപോയി. ഇടവഴികളിലും തെരുവീഥികളിലും വീഴ്ത്തി നഷ്ടപ്പെടുത്തി. പരവതാനി, മെത്ത, തലയിണ ആദിയായവയെല്ലാം സൂക്ഷിച്ചിരുന്ന മുറിയിൽനിന്നും അവ എടുത്തുകൊണ്ടുപോയി തങ്ങളുടെ തമ്പിൽ വെച്ചു. പെരുമ്പറ മുഴക്കുന്ന സ്ഥലത്തുചെന്ന് പെരുമ്പറകളെല്ലാം പൊട്ടിച്ചുകളയുകയും അതിന്റെ ചെമ്പുകൊണ്ടു നിർമ്മിച്ച ഭാഗം വളച്ചൊടിച്ച് നശിപ്പിക്കുകയും ചെയ്തു. ദുഷ്ടന്മാർ ലക്ഷ്മിജിയുടെ ക്ഷേത്രത്തെപ്പോലും വെറുതെ വിട്ടില്ല. ദേവിയുടെ അലങ്കാരങ്ങളും വസ്ത്രങ്ങളുമെല്ലാം കൊള്ളയടിച്ചു. മഹാലക്ഷ്മി സ്വന്തം നേർക്കുതന്നെ ക്രുദ്ധയായി സ്വവൈഭവത്തിൽനിന്നും വിരക്തയാ

യതാണെന്നാണ് എനിക്കു തോന്നുന്നത്. അടുത്ത ദിവസംമുതൽ നരഹത്യ നിർത്തിവെക്കുമെന്നതിനാൽ ഇംഗ്ലീഷുകാർ അന്നു വളരെ ഉത്സാഹത്തോടെയും വേഗത്തിലും നരഹത്യ തുടർന്നുകൊണ്ടിരുന്നു. വീടിന്റെ അന്ധകാരം നിറഞ്ഞ മൂലകളിലും നിലവറകളിലും നിന്നുപോലും ആളുകളെ അന്വേഷിച്ചു കണ്ടുപിടിച്ചു കൊന്നു. ധർമശാലകളിലും ക്ഷേത്രങ്ങളിലും കടന്നുചെന്ന് ആ മഹാപാതകികൾ ആളുകളെ കൊന്നുകൂട്ടി. കോഷ്ഠിപുരേയിൽ വളരെ ഭയങ്കരമായ തോതിലുള്ള പ്രാണനാശം സംഭവിച്ചു. അവിടെ അനേകം സാധുസ്ത്രീകളും കൊലചെയ്യപ്പെട്ടു.

രാവിലെ ഒരു ടവ്വൽ ധരിച്ചുകൊണ്ട് തെരുവിലെ വിശേഷം അറിയുന്നതിനുവേണ്ടി മണ്ഡപത്തിലിരുന്നപ്പോൾ കറുത്ത പട്ടാളക്കാർ നഗരത്തിലെ ചെമ്പും പിത്തളയും കൊള്ളചെയ്യാൻ വരുന്നതുകണ്ടു. അവർ കിണറുകളിൽനിന്നും പാത്രങ്ങൾ ആദിയായവ പുറത്തെടുത്തു ശേഖരിക്കുന്നതു കണ്ടു. അനേകം സാധുക്കൾ തങ്ങളുടെ പാത്രങ്ങൾ രക്ഷിക്കാൻവേണ്ടി അവയെല്ലാം കിണറ്റിലിട്ടിരുന്നു. എന്നാൽ, കറുത്തവർക്ക് ചെമ്പും പിത്തളയും മാത്രം കൊള്ളയടിക്കാനുള്ള അനുവാദമേ ഉണ്ടായിരുന്നുള്ളൂ. അവർക്ക് എങ്ങനെയാണ് പാത്രങ്ങൾ ഉപേക്ഷിക്കാൻ കഴിയുക? അവർ ഞങ്ങളുടെ വീട്ടിലെത്തിയപ്പോൾ ഞാൻ വളരെ വിനയത്തോടെ വിവരങ്ങളന്വേഷിച്ചു. നരഹത്യയുടെ മൂന്നുദിവസങ്ങളിലും സ്വർണം, വെള്ളി ആദിയായവയുടെ കൊള്ള വെള്ളക്കാർക്കു സമ്മാനമായി കിട്ടിയതായിരുന്നു. ഇനി നാലു ദിവസംകൂടി കൊള്ള നടക്കും; എന്നാൽ, ഇതിൽ ആരുടെയും ജീവനപഹരിക്കുകയില്ല. കൊള്ളയടിക്കാനുള്ള ഈ നാലുദിവസങ്ങൾ ഹിന്ദുസ്ഥാനിലെ രാജാക്കന്മാരും നാട്ടുരാജാക്കന്മാരും സഹായത്തിനയച്ച സൈന്യങ്ങൾക്കും കറുത്ത പട്ടാളക്കാർക്കുമായി വിഭജിച്ചു കൊടുത്തിരിക്കുകയാണ്. ഇന്ന് ഞങ്ങൾ ചെമ്പും പിത്തളയും കൊള്ളചെയ്യും. നാളെ രാവിലെമുതൽ പന്ത്രണ്ടുമണിവരെ ഹൈദരബാദുകാർ കൊള്ളയടിക്കാൻ വരും.

അടുത്ത ദിവസം ഹൈദരാബാദുകാർ കൊള്ളയടിക്കാൻ വന്നു. വസ്ത്രങ്ങളുടെ കൊള്ളയായിരുന്നു അവർക്ക് അനുവദിച്ചു കിട്ടിയിരുന്നത്. വിലപിടിപ്പുള്ള പിതാംബരം മുതൽ കീറത്തുണിവരെ അവർ കൊണ്ടുപോയി. വലിയ വലിയ വ്യാപാരികളുടെ വീട്ടിൽനിന്നും അവർക്ക് ലക്ഷക്കണക്കിനു രൂപ വിലപിടിപ്പുള്ള കൊള്ളമുതൽ കിട്ടി. ഞാൻ തോർത്തു ധരിച്ചുകൊണ്ട് ശങ്കാഹീനമായ മനസ്സോടെ പൂമുഖത്തിരുന്ന് അതുവഴി കടന്നുപോകുന്ന കറുത്ത പട്ടാളക്കാരോടു നാലു മധുരവാക്കു പറഞ്ഞ് അടുപ്പം കാണിച്ചുകൊണ്ട് പുകയില ചോദിക്കുമായിരുന്നു. മൂന്നാമത്തെ ദിവസം നാട്ടുരാജാക്കന്മാരുടെ സൈന്യങ്ങൾ വന്നു. അവർ ധാന്യം കൊള്ളയടിക്കാൻ തുടങ്ങി. അവർ ഒപ്പം വലിയ വലിയ കാളകളെയും കൊണ്ടുവന്നിരുന്നു. വാതിൽക്കൽ കാളകളെ നിർത്തിയിട്ട് വീടുകളിൽനിന്നും ഗോതമ്പ്, പരിപ്പ്, അരി, ബാർലി, ബാജ്റാ തുടങ്ങി കിട്ടുന്നതെന്തും എടുത്ത് കാളകളുടെ

പുറത്തു കയറ്റിവയ്ക്കുമായിരുന്നു. ധാന്യം എടുത്തശേഷം മൺകലം പൊട്ടിച്ചുകളയും. അടുത്തദിവസം കൊള്ളയടിച്ചതു വിവിധ വസ്തുക്കളായിരുന്നു. ഉപകാരപ്രദമായ എന്തെങ്കിലും വസ്തു കിട്ടിയാൽ അത് എടുത്തുകൊണ്ടുപോകും. കിണറുകളുടെ റാട്ട്, തൊട്ടിയും കയറും, വാതിലും പൂട്ടും സാക്ഷയും, മാവിൽനിന്നു മാങ്ങയും തോട്ടത്തിൽനിന്നും മറ്റു പഴങ്ങളും, വിറകും കസേരയും ഒന്നും ഉപേക്ഷിച്ചില്ല.

എട്ടാമത്തെ ദിവസം പ്രഭാതമായപ്പോൾതന്നെ നഗരത്തിൽ പ്രപഞ്ചം ഈശ്വരന്റെ, രാജ്യം ചക്രവർത്തിയുടെ, ഭരണം ഇംഗ്ലീഷ് സർക്കാരിന്റെ എന്നു വിളംബരംചെയ്ത് ഇംഗ്ലീഷുകാർ ആളുകളെയെല്ലാം നിർഭീകരാക്കി. എല്ലാവർക്കും തങ്ങളുടെ അടുത്ത ബന്ധുക്കളുടെ ശവം ദഹിപ്പിക്കാനും അടക്കംചെയ്യാനും ആജ്ഞ ലഭിച്ചു. നഗരത്തിൽ ആയിരക്കണക്കിനു തോട്ടികളെ നിയമിച്ചു വഴികൾ ശുദ്ധീകരിക്കാനാരംഭിച്ചു. ഹൽവായി പരേ മുതൽ കോഷ്ഠിപുരേവരെ നഗരം കത്തിക്കൊണ്ടിരുന്നു. ജലധാരായന്ത്രമുപയോഗിച്ച് തീ കെടുത്താനുള്ള ശ്രമം നടത്തി. അവകാശികളില്ലാതിരുന്ന ശവങ്ങളെല്ലാംകൂടി ഒരിടത്തു കൂട്ടിയിട്ടു. വീടുകളിൽ ലഭ്യമായിരുന്ന വിറകുകൊണ്ടുവന്ന് അതിന്മേൽ വച്ചു. ജനാലയുടെ പാളി, പലക, തൊട്ടിൽ, കട്ടിൽ തുടങ്ങി തടികൊണ്ടു നിർമിച്ച ഏതു സാധനം ലഭിച്ചോ അതെല്ലാം ശേഖരിച്ച് എണ്ണമറ്റ ശവങ്ങളുടെ ഭീമാകാരമായ ചിതയ്ക്കു തീ കൊളുത്തി. ആ സമയത്ത് നഗരം മഹാശ്മശാനംപോലെ കാണപ്പെട്ടു. (വിഷ്ണുഭട്ട് ഗോഡ്സെയുടെ *1857 – വിപ്ലവത്തിന്റെ ഒരു ദൃക്സാക്ഷി വിവരണം* എന്ന കൃതിയിൽനിന്ന് പ്രസാധകർ: ഡി.സി.ബുക്സ്, കോട്ടയം, 1990. വിവ. കെ. രാധാകൃഷ്ണൻ)

# ഓർമ്മപ്പറമ്പ്

സുകേതു

**കു**നിയിൽ ബാലകൃഷ്ണേട്ടന്റെ (കണ്ടക്ടറായി തുടങ്ങി, മേനകാ ബസ്സിനു മുതലാളിയായി) വീട്ടില് പാലിന് പോന്ന വഴിക്കാ അമ്പലപ്പറമ്പ്. വല്ലപ്പോഴും കൊല്ലൻ നാണ്വേട്ടൻ ചൂണ്ടയിട്ട് കൈച്ചിലിനെ പിടിക്കാനും കൊപ്പരകിട്ടേട്ടൻ കക്കൂസാക്കാനും മാത്രേ അന്ന് അമ്പലക്കുളവും പരിവട്ടവും ഉപയോഗിച്ചിരുന്നുള്ളൂ. മേലെ കണ്ടത്ത്ന്ന് എത്തിനോക്ക്യാൽ ആഴമുള്ളൊരു കാടുപോലെ തോന്നും. കുളക്കരേല് ചുറ്റും കവുങ്ങാണ്. പഴുത്തടക്കേം പാളേം അളിഞ്ഞ് വെള്ളത്തിന് തീട്ടം കലക്കിയ നെറം. അന്നൊന്നും ഒരാളും അയിലേ പെരിയ പോവൂല്ല. മൊത്തം ഇരുട്ടാ. ആ ഇരുട്ട് മുറിച്ചു കടന്നിട്ടുവേണം, രാധേടത്തി (ബാലകൃഷ്ണേട്ടന്റെ പുതുപ്പെണ്ണ്) അടുക്കളപ്രത്ത്ന്ന് ഒഴിച്ചുതരുന്ന അരഗ്ലാസ് പാലും (ഓർളിക്സ് കുപ്പീല് കാ ഭാഗേ കാണൂ... അടീലെ തരിതരിപ്പ് ഡിസൈനിനു തൊട്ടു മീതെ കഷ്ടിച്ച്) കൊണ്ടുവരേണ്ടത്. മിക്കവാറും പോയപോലെത്തന്നെ തിരിച്ചുവരവും ഓട്ടം തന്നെയാ. അമ്പലപ്പറമ്പിലെ ആനച്ചിത്രം കൊത്തിയ കരിങ്കൽപ്പാളിയെ എത്രയോ തവണ ഹൈജമ്പും ലോങ്ങ്ജമ്പുമാക്കി കുതികുതിച്ചിട്ടുണ്ട്; പേടിച്ചിട്ട്. ചട്ടികളിക്കുപറ്റിയ പലകപോലത്തെ ഓട്ടുകഷ്ണം ഒരുപാടുണ്ട് അമ്പലപ്പറമ്പ് നെറയെ. ക്രിക്കറ്റിന്റെ മുത്തച്ഛനാ ചട്ടികളി.

ബാലകൃഷ്ണേട്ടന്റെ അടുക്കളപ്രത്ത് നിന്നാൽ മണലോത്ത് വീടിന്റെ മുമ്പറം തെളിഞ്ഞുകാണാം. നീണ്ടുപരന്നുകിടക്കുന്ന വെളുത്ത വീട്. വാടകയ്ക്ക് കൊടുത്തിരിക്കുകയാണ്. രാത്രിയായാൽ ഒച്ചത്തിലുള്ള പറച്ചിലും കൂട്ടച്ചിരിയും കേൾക്കാം. ശനിയും ഞായറും മണലോത്തിന് സ്വൈര്യമായി ഉറങ്ങാം. മടപ്പള്ളി കോളേജിലെ അഞ്ചാറ് മാഷ്മാരാ താമസക്കാർ. എല്ലാ വെള്ളിയിലും നാട്ടീപ്പോകും. തിങ്കളേ തിരിച്ചെത്തൂ....

മണലോത്ത് കണ്ടിയിറങ്ങി കെഴക്കോട്ട് നടന്നാൽ കോളേജ് കുന്നായി. പടിഞ്ഞാട്ട് കുണ്ടെടയാണ്. ഈ കുണ്ടെടേന്റെ നേരെ മേലത്തെ തട്ടിലാ ഇല്ലപ്പറമ്പ്. ഇല്ലപ്പറമ്പിന്റെ ബേക്കില് ആളധികം പോകാത്ത ഒരെടയുണ്ട്; വെളീലക്കാട് നെറഞ്ഞ - പെട്രോള് പരന്നപോലുള്ള ചതുപ്പുകുഴി. അതിന്റെ കരപറ്റിയാണ് അന്നത്തെ ശ്രീധരമാഷും മൂത്തമോനും ഏറെക്കാലം തൂറാനിരുന്നത്.

നേരത്തേ പറഞ്ഞ കുണ്ടെടേല്, എന്നും സന്ധ്യപറ്റുമ്പം രണ്ടുമൂന്നാളെങ്കിലും ഉക്കറ്റിരിക്കുന്നുണ്ടാവും. അത് തൂറാനുള്ള ഇരിപ്പല്ല; മറ്റേ മുട്ട്.

ഇല്ലത്തെ മമ്മദിന്റെ വീട്ട്ന്ന് ഒരനുഭാവി പടിയിറങ്ങിയാൽ ഉക്കറ്റിരിക്കുന്നവരിൽ ഒരാൾ പൂച്ചക്കാലിൽ പടികേറുകയായി. പൊക്കമ്മാഷെ

ഉസ്ക്കൂളീ പഠിക്കുന്ന എന്റനുജനോ, കുന്നുമ്മലുസ്ക്കൂള് പഠിക്കുന്ന എനക്കോ ഇതിന്റെ ഗുട്ടൻസ് ആദ്യം പിടികിട്ടിയില്ല.

ഒരു സന്ധ്യ കഴിഞ്ഞ സമയം. ഏഴ് ഏഴരയായിക്കാണും. ഇല്ലത്തെ നബീസു "ഭാഗ്യേ... ഭാരതിയേച്ച്യേ...."എന്നിങ്ങനെ തൊണ്ടകാറി, തീപ്പിടിച്ച മാതിരി പരക്കം പാഞ്ഞെത്തി, മാരാംവീട്ടിലെ മുറ്റത്ത്. മാരാംവീടും വാടക വീടാ. മടപ്പള്ളി ഉസ്ക്കൂളിലെ മാധവിട്ടീച്ചറാണ് ഉടമ. ശ്രീധരമ്മാഷും കുടുംബോം താമസക്കാരും. 'ഭാഗ്യം' മൂത്തചേച്ചിയുടെ ഇക്കിട്ടപ്പേര്. ഭാരതി എന്റമ്മയും.

മാഷിന്റെ വീടായതുകൊണ്ട്, നബീസൂനെ ഓടിച്ചിട്ട് പിടിക്കാമെന്നു കരുതിയ മൂന്നാളും അമ്പലപ്പറമ്പത്ത് ആനച്ചിത്രം കോറിയ കരിങ്കല്ലുമ്മല് കേറിനിന്ന് മൂത്ത ചെന്നായ്ക്കളെപ്പോലെ ഇളിച്ചുകാട്ടി. പുലയാട്ടും തുടങ്ങി. നന്നേ ചെറുപ്പത്തിൽത്തന്നെ മേത്തരം തെറികൾ കേട്ടതുകൊണ്ടായിരിക്കാം പിന്നെ കേട്ട തെറികൾക്കൊന്നും അത്ര തെറിപ്പ് തോന്നിയില്ല.

പക്ഷേ കാര്യം നിസ്സാരമല്ല. നബീസൂനെ തരപ്പെടുത്തിത്തരാമെന്നേറ്റ മമ്മദ് കാശ് കൈപ്പറ്റിയിട്ട് നാളേറെയായി. ചോദിക്കുമ്പം ചോദിക്കുമ്പം നാളെ... നാളെ... പറഞ്ഞ് മമ്മദ് വഴുക്കിക്കളിച്ചു. നാളിതുവരെ കാര്യം സാധിക്കാത്തതിൽ ക്ഷമയറ്റ ഉപഭോക്താക്കൾ അക്രമസക്തരായതിൽ തെറ്റെന്ത്?

നബീസൂനെ അമ്മ വേഗംതന്നെ ചേർത്തുപിടിച്ച് അകത്തേക്ക് കൂട്ടിക്കൊണ്ടുപോയി. നബീസു ചുമരും ചാരി കിടുകിടാ വിറച്ചു; പ്രാപ്പിടിയന്റെ പിടിയിൽനിന്നും നസീബിനു രക്ഷപ്പെട്ട - കോഴിക്കുഞ്ഞിനെപ്പോലെ. ഇതേ സമയം അമ്പലപ്പറമ്പിലെ തെറിപൂരത്തെറിയായി പൊട്ടിച്ചിതറാൻ തുടങ്ങി. അമ്മ, ഞങ്ങളേം വാരി അകത്താക്കി വാതിലടച്ച് എടവും വലവും ഓടാമ്പലിട്ടു. ഇങ്ങനെ പല രാത്രികളിലും നബീസുവിന്റെ ഉറക്കം മാരാംവീട്ടിലായി.

ശ്രീധരമ്മാഷ് ഇതൊന്നും അറിഞ്ഞതേയില്ല. കേളുബസാറിൽ ശേഖരേട്ടന്റെ ചായപ്പീട്യേന്റെ മേലെയുള്ള എം.ടി.കണാരൻ സ്മാരക ആർട്ട്സ് & സ്പോർട്സ് ക്ലബ്ബിന്റെ മൂലയിലിരുന്ന് അരിവാൾ ചുറ്റിക നക്ഷത്രം വരച്ചുകൊണ്ടേയിരിക്കുകയായിരുന്നു. നല്ലൊരു നാളേയ്ക്കുവേണ്ടി; നിരന്തരമായ വര....

